# മലങ്കരസഭ

THE MALANKARA SABHA DECEMBER 2022

MALAYALAM MONTHLY, Vol-66, Issue-12_₹20



**പുൽക്കൂട്ടിൽ നിന്നാണ്
"വിരിച്ചൊരുക്കിയ വന്മാളികയിലേക്ക്"
അവൻ നടന്നു തുടങ്ങിയത്.**

(This is an advertisement for information purpose and not a prospectus announcement)

PUBLIC ISSUE OF SECURED REDEEMABLE NON-CONVERTIBLE DEBENTURES of base issue size of ₹75 crs with an option to retain oversubscription up to ₹225 crs aggregating up to Tranche-IV issue limit of ₹300 crs[5]

www.muthootfinance.com

# YOUR WEALTH DESERVES TO GROW SAFELY






**MULTIPLE OPTIONS[5]**

**Interest Payment Option**

| Interest Payment | Interest Rate % p.a. 24 Months | 36 Months | 60 Months |
|---|---|---|---|
| Annual | 7.75 | 8.10 | 8.25 |
| Monthly | - | 7.85 | 8.00 |

**On Maturity Payment Option**

| Investment[6] Amount (₹) | 36 Months Maturity Value (₹) | 60 Months Maturity Value (₹) |
|---|---|---|
| 1,00,000 | 1,26,321 | 1,48,641 |

## ISSUE OPEN[2]

**ISSUE CLOSES ON DECEMBER 19, 2022**

Investors to note that the payment of application amount is only through ASBA mode. No cash/cheque is accepted for the issue. Payment through UPI Mode available up to Rs. 5 Lakhs*.

## EARN ATTRACTIVE INTEREST RATE

# 8.25%p.a.[4]

# AA+[3]

## HIGH DEGREE OF SAFETY

*T&C apply

**CREDIT RATING FOR THE ISSUE[3]**

"[ICRA] AA+(Stable)" by ICRA denoting "High degree of safety regarding timely servicing of financial obligations and carry very low credit risk."

To know the nearest Muthoot Finance branch, visit muthootfinance.com/contact/branch-locator.

## Call: 99469 01212

or visit your nearest branch



Muthoot Finance

Muthoot Finance Limited ("Company") is proposing, subject to market conditions and other considerations, to make a public issue of secured redeemable non-convertible debentures and has filed a Shelf Prospectus dated March 30, 2022 and Tranche IV Prospectus dated November 21, 2022 ("Prospectus") with the Registrar of Companies, Kerala and Lakshadweep ("ROC"), SEBI and BSE Limited. The Prospectus is available on the website of SEBI at www.sebi.gov.in, BSE at www.bseindia.com, Company at www.muthootfinance.com, and of the Lead Manager at www.akgroup.co.in. All investors proposing to participate in the issue should invest only on the basis of the information contained in the Prospectus (including the risk factors therein). [1] For detailed terms and conditions, interest rates and other details on all options, please refer to the Prospectus. [2] Tranche IV issue Opens on November 28, 2022 and closes on December 19, 2022. For early closure/extension of the Tranche IV Issue, please refer to the section titled "Issue Related Information" on page 122 of the Tranche IV Prospectus. [4] Interest rate per annum on Option V (Interest payable annually- Tenor - 60 months) for Category III and IV investors. [5] Interest rate and maturity value mentioned is for Category III and IV investors. [6] Minimum application amount would be Rs.10,000/- for all options either taken individually or collectively. It is to be distinctly understood that the permission given by BSE Limited should not in any way be deemed or construed that the Prospectus has been cleared or approved by BSE Limited nor does it certify the correctness or completeness of any of the contents of the Prospectus. The investors are advised to refer to the Prospectus for the full text of the Disclaimer Clause of the BSE Limited.

Muthoot Finance Limited; CIN: L65910KL1997PLC011300; Reg. Office: 2nd Floor, Muthoot Chambers, Opposite Saritha Theatre Complex, Banerji Road, Kochi 682 018, India. Tel: (+91 484) 239 4712, Fax: (+91 484) 239 6506, Email: ncd@muthootgroup.com

# സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് ഓർത്തഡോക്സ് സുറിയാനി പള്ളി

(കുറിച്ചി വലിയപള്ളി) കുറിച്ചി പി.ഒ,
കോട്ടയം ഭദ്രാസനം



ശ്രീ

## മലങ്കരയുടെ വലിയ ബാവാ
## പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ
# 59-ാമത് ഓർമ്മപ്പെരുന്നാൾ



## 2023 ജനുവരി 1,2 തീയതികളിൽ കുറിച്ചി വലിയ പള്ളിയിൽ










നവാഭിഷിക്ത മെത്രാപ്പോലീത്തന്മാരായ അഭി. ഗീവർഗീസ് മാർ ഫീലക്സീനോസ്, അഭി. സഖറിയാ മാർ സേവേറിയോസ് എന്നീ പിതാക്കന്മാർക്കും, തെരഞ്ഞെടുക്കപ്പെട്ട പുതിയ സഭാ സ്ഥാനികൾ വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അൽമായ ട്രസ്റ്റി ശ്രീ. റോണി വർഗീസ്, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ എന്നിവർക്കും സ്വീകരണം നൽകുന്നു. മറ്റ് സാമുദായിക–രാഷ്ട്രീയ നേതാക്കന്മാരും പങ്കെടുക്കുന്നു.

## ജീവിതരേഖ

1874 – ജൂൺ 16 – ജനനം, ബാല്യകാല നാമം പുന്നൂസ്.
1898 – നവം. 24 – പ. പരുമലതിരുമേനി കശീശാ പട്ടം നൽകി
1898 – നവം. 27 – പ. പരുമലതിരുമേനി റമ്പാൻ പട്ടം നൽകി.
1912 – സെപ്റ്റം. 8 പ:അബ്ദേദ് മശിഹാ പാത്രിയർക്കീസ് ബാവാ മെത്രാപ്പോലീത്തായായി വാഴിച്ചു.
1929 – ഫെബ്രുവരി 15 – ബസേലിയോസ് ഗീവർഗീസ് II എന്ന പേരിൽ പൗരസ്ത്യ കാതോലിക്കയായി സ്ഥാനാരോഹണം ചെയ്തു.
1929 – ഫെബ്രുവരി 16 – കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് (പാമ്പാടി തിരുമേനി) യാക്കോബ് മാർ തെയോഫിലോസ് (ബഥനി) എന്നിവരെ എപ്പിസ്കോപ്പാമാരായി വാഴിച്ചു.
1929 – മർത്ത്മറിയം വനിതാ സമാജം രൂപീകരണം.
1932 – ഏപ്രിൽ 22–ന് മലങ്കരയിൽ ഒരു കാതോലിക്കാ ആദ്യമായി വി. മൂറോൻ കൂദാശ നിർവ്വഹിച്ചു.
1933 – സൺഡേസ്കൂൾ രൂപീകരണം.
1934 – മലങ്കരസഭയ്ക്ക് ആദ്യമായി ഭരണഘടന നടപ്പിലാക്കി.
1934 – മലങ്കരസഭയിൽ ആദ്യമായി പൗരസ്ത്യ കാതോലിക്കാ സ്ഥാനവും മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും ഒരാളിൽ നിക്ഷിപ്തമായി.
1935 – കാതോലിക്കാ നിധി ശേഖരണം ആരംഭിച്ചു.
1937 – യുവജനപ്രസ്ഥാനം രൂപീകണം.
1937 – W.C.C. രൂപീകരിക്കുന്നതിനു മുന്നോടിയായി എഡിൻബറോയിലെ സർവ്വലോക ക്രൈസ്തവ സമ്മേളനത്തിന് മുഖ്യാതിഥിയായി പങ്കെടുത്ത് ലോക പ്രസിദ്ധി നേടി.
1946 – മലങ്കരസഭ മാസിക ആരംഭിച്ചു.
1947 – തന്റെ ഗുരുവായ പരുമല തിരുമേനിയെയും ബസേലിയോസ് യൽദോ ബാവായെയും പരിശുദ്ധന്മാരായി പ്രഖ്യാപിച്ചു.
1951 – സഭാ ഭരണകേന്ദ്രമായ ദേവലോകം അരമനയ്ക്ക് സ്ഥലം വാങ്ങി ആസ്ഥാനം പണികഴിപ്പിച്ചു.
1953 – സഭയ്ക്ക് ആദ്യമായി ഒരു കോളേജ് സ്ഥാപിച്ചു. (പത്തനം തിട്ട കാതോലിക്കേറ്റ് കോളജ്)
1953 – മെയ് 14–ന് ഗ്രിഗോറിയൻ കലണ്ടർ സ്വീകരിച്ചു.
1958 – സുപ്രീംകോടതി വിധിയിലൂടെ 1934–ലെ സഭാ ഭരണഘടനയ്ക്ക് വിധേയമായി സഭാ സമാധാനം നടപ്പിലാക്കി.
1959 – ബാഹ്യകേരള ഭദ്രാസന രൂപീകരണം.
1964 – ജനു. 3 ന് കാലം ചെയ്തു. ദേവലോകം അരമനയിൽ കബറടക്കി.

* രണ്ടു തവണ മൂറോൻ കൂദാശ (1932 ഏപ്രിൽ 22, 1951 ഏപ്രിൽ 20),
* 11 മേല്പട്ടക്കാരെ വാഴിച്ചു * 35 വർഷം കാതോലിക്ക (1929–1964),
* 29 വർഷം മലങ്കര മെത്രാപ്പോലീത്താ.

- അഖിലമലങ്കര പ്രസംഗമത്സരം
- കുടുംബ സംഗമം
- പെരുന്നാൾ റാസ
- വി. മൂന്നിന്മേൽ കുർബ്ബാന
- പ. ഗീവർഗീസ് ദ്വിതീയൻ അനുസ്മരണ സമ്മേളനം
- തീർത്ഥാടക സംഗമം
- ശ്രാദ്ധ സദ്യ
- തീർത്ഥയാത്ര



ഫാ. കുറിയാക്കോസ് എലിയാസ് (വികാരി)

9744581235 (Vicar)
9387429108 (Trustee)

# മഹാപുരോഹിത സന്ദേശം

ക്രിസ്തുയേശുവിലുള്ള ഭാവം തന്നേ നിങ്ങളിലും ഉണ്ടായിരിക്കട്ടെ. അവൻ ദൈവരൂപത്തിലിരിക്കെ ദൈവത്തോടുള്ള സമത്വം മുറുകെ പിടിച്ചു കൊള്ളേണം എന്നു വിചാരിക്കാതെ ദാസരൂപം എടുത്തു മനുഷ്യസാദൃശ്യത്തിലായി തന്നെത്താൻ ഒഴിച്ചു വേഷത്തിൽ മനുഷ്യനായി വിളങ്ങി തന്നെത്താൻ താഴ്ത്തി മരണത്തോളം ക്രൂശിലെ മരണത്തോളം തന്നെ അനുസരണമുള്ളവനായിത്തീർന്നു.

(ഫിലി. 2:5-8)

ദൈവം മനുഷ്യരോടു കാട്ടിയ അധിക സ്നേഹത്തിന്റെ അടയാളമാണ് വചനത്തിന്റെ മനുഷ്യാവതാരം. മനുഷ്യരോടൊപ്പം പാർത്ത ദൈവപുത്രന്റെ ഭാവമത്രയും അസാധാരണമായ താഴ്മയുടേതാണ്. ക്രിസ്തുയേശുവിന്റെ ഈ ഭാവത്തെക്കുറിച്ച് അപ്പോസ്തോലന്മാരും പിതാക്കന്മാരും ഏറെ വാചാലരാണ്.

നിനവേയിലെ വി. ഇസ്സഹാക്കിന്റെ വാക്കുകൾ ഇപ്രകാരമാണ്. 'പഴയനിയമത്തിൽ അദൃശ്യനായ ദൈവം പുതിയ നിയമത്തിൽ ദൃശ്യനായി. സ്വന്തമഹത്വത്തിൽ നിന്നിറങ്ങി വന്നവന്റെ താഴ്മയാണ് നാം അനുകരിക്കേണ്ടത്. ദൈവത്തിന്റെ വസ്ത്രമാണ് വിനയം. താഴ്മ ധരിക്കുന്നവൻ ദൈവസാദൃശ്യത്തിലായിത്തീരുന്നു. ഈ സാത്മീകരണം ആദിമ പൂർവ്വാവസ്ഥയിലേക്ക് മനുഷ്യനെ നയിക്കുന്നു. സമസ്ത പ്രപഞ്ചവുമായുള്ള അവന്റെ ലയം വീണ്ടെടുക്കുന്നു. ക്രിസ്തുയേശുവിന്റെ താഴ്മയെക്കുറിച്ചുള്ള നിരന്തര സ്മരണയും സ്വന്തപാപങ്ങളെ ഓർത്തെടുക്കലുമാണ് ദൈവീകവും പ്രകൃത്യാതീതവുമായ വിനയത്തിലേക്ക് നമ്മെ നയിക്കുക'. പരസ്പര ബഹുമാനത്തിന്റെയും ആദരവിന്റെയും ആധാരം ഈ ദൈവിക താഴ്മയാണ്. നമ്മുടെ ബന്ധങ്ങളെ ബലപ്പെടുത്തുന്നതും അതാണ്. ക്രിസ്തുമസ് നമുക്ക് സമ്മാനിക്കുന്നതും വിനയത്തിന്റെ ഈ ആത്മവിവേകമാണ്.

ദുർവിശേഷങ്ങളുടെ അപ്പോസ്തോലന്മാർ പെരുകുമ്പോൾ നാം ഭയപ്പെടരുത്. പിന്നെയോ അധിക്ഷേപങ്ങളുടെ ആധിക്യത്തെ അധികസ്നേഹത്തിന്റെ ലാവണ്യം കൊണ്ട് പ്രതിരോധിക്കണം. മൈത്രിയുടെയും കരുണയുടെയും താഴ്മയുടെയും സുവിശേഷപ്പിറവിയുടെ അറിയിപ്പുകാരാകാനാണ് ഈ ജനനപ്പെരുന്നാൾകാലവും നമ്മോട് ആവശ്യപ്പെടുന്നത്. ആന്തരിക വിമലീകരണത്തിന്റെ സനാതന മാർഗ്ഗങ്ങളായ പ്രാർത്ഥന നോമ്പുപവാസങ്ങളിലൂടെയാണ് ഈ പിറവിക്കാലവും നാം സ്വയം ഒരുങ്ങേണ്ടത്. അത് നമ്മുടെ ബോധങ്ങളെയും വിചാരങ്ങളെയും പുതുക്കുന്നു. നമ്മിൽ ദിവ്യചൈതന്യം പകരുന്നു. നമ്മിൽ ആനന്ദം നിറയ്ക്കുന്നു. നമ്മിൽ സമാധാനം പിറക്കുന്നു.

സുവിശേഷപരമായ നടപടികളുടെ ഒരു പുതുവർഷം ദൈവം നമുക്കെല്ലാവർക്കും നല്കണം എന്ന് ഒരുമനസ്സോടെ പ്രാർത്ഥിക്കാം.

**ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ**





# മലങ്കരസഭ

ESTD. 1946 മാസിക

മലങ്കര സഭയുടെ ഔദ്യോഗിക പ്രസിദ്ധീകരണം . 2022 ഡിസംബർ. ലക്കം 12. പുസ്തകം 66. വില ₹ 20

LETTER FROM THE EDITOR

**ക്രിസ്മസ്,** ജീവിത പരിസരമാകെ അലൗകികമായ ഇളംപ്രകാശത്തിൽ നിറയുന്ന സമയം. ഭൂമിയ്ക്കപ്പുറം അന്യഗ്രഹങ്ങളിൽ കൂടുകെട്ടാൻ മനുഷ്യർ പദ്ധതിയിടുന്ന ഇക്കാലത്ത് ബേത്‌ലഹേമിലെ പുൽക്കൂടിന് എന്താണ് പറയാനുള്ളത്?

### പുൽക്കൂടിന്റെ ജീവിതഗന്ധം

പുൽക്കൂട്ടിലെ മൃഗങ്ങളുടെ സജീവതയും ജൈവഗന്ധവും അദ്ധ്വാനത്തിന്റെ വിയർപ്പുരസവും മാലാഖമാരുടെയും വിദ്വാന്മാരുടെയും അകമ്പടിയ്ക്കൊപ്പം മനുഷ്യപുത്രന്റെ വരവിനു പശ്ചാത്തലമാകുന്നു. മാനുഷ്യകത്തെ സങ്കുചിതപ്പെടുത്തുന്ന ഇരുട്ടിന്റെ പ്രളയത്തെ അതിജീവിക്കുന്ന പെട്ടകമായി പുൽക്കൂട് പരിണമിക്കുന്നു. നോഹയുടെ പെട്ടകത്തിലേതുപോലെ ഈ പുൽക്കൂട്ടിലും മനുഷ്യരും മൃഗജാലവും ഒരുമിച്ച് ഒരു യാത്രയ്ക്ക് ഒരുങ്ങുന്നു. നോഹയുടെ പെട്ടക നിർമ്മാണ സമയത്ത് ചില പരിഹാസങ്ങൾ ഉയർന്നിരുന്നു. യോസഫ് പിതാവിന്റെയും അമ്മ മറിയത്തിന്റെയും ജീവിതയാത്രയിലും വഴിയമ്പലങ്ങളുടെ തിരസ്ക്കാരവും അപവാദഭീഷണിയും അപമാനഭയവുമുണ്ടായിരുന്നു. പ്രളയകാലത്ത് ആകാശത്തിന്റെ ഉറവുകൾ നാല്പത് രാവും പകലും തുറന്നു. ഇവിടെ പുൽക്കൂടിന്റെ വാതിലിലൂടെ നിത്യജീവന്റെ ഉറവയും തുറന്നു. പ്രളയശേഷം പ്രാവ് ഒലിവിലയുമായി തിരികെ വന്നുവെങ്കിൽ പുൽക്കൂട്ടിൽ ജീവവൃക്ഷമായവൻ മുളയ്ക്കുകയും, നോഹയുടെ പെട്ടകം അരാറാത്ത് പർവ്വതത്തിൽ ഉറച്ചതുപോലെ കാൽവരിയിൽ ഉയർത്തപ്പെടുകയും ചെയ്തു. പ്രളയശേഷം ഉടമ്പടിയായി മാനത്ത് മഴവില്ല് തെളിഞ്ഞതുപോലെ പുൽക്കൂടിനുമേൽ വിരിയുന്നത് യേശുക്രിസ്തുവിന്റെ മനുഷ്യാവതാര സുവിശേഷത്തിന്റെ മാരിവില്ലാണ്. നിശ്ചയമായും പുൽക്കൂടിനും അത് പകരുന്ന സുവിശേഷത്തിനും ഒരു ജീവിതഗന്ധമുണ്ട്.

### ഇടയന്മാരുടെ ജീവിതോത്സാഹം

നിലാവുള്ള രാത്രിയിൽ ആടുകളെ തൊഴുത്തിലാക്കി ഉറങ്ങാതെയിരിക്കുന്ന ഇടയന്മാർ ക്രിസ്മസ് പകരുന്ന ജീവിതോൽസാഹത്തിന്റെ സൂചനയാണ്. അദ്ധ്വാനത്തിനും ജാഗ്രതയ്ക്കും മധ്യേ തീകായുന്ന അവർ പുതുനിയോഗങ്ങൾക്കായി ഒരുക്കപ്പെടുന്നു. ദൈവാനുഭവമെന്ന തീജ്വാല ചാരെയുണ്ടെങ്കിൽ ഏത് ശീതരാവും പുതിയ തുടക്കങ്ങളുടേതാകും. നിരന്തരമായ ഉണർവ്വിന് നാം വെളിച്ചത്തിൽ നടക്കേണ്ടതുണ്ട്. ദൈവത്തിന്റെ വെളിച്ചം നമ്മിൽ പ്രകാശിക്കുമ്പോൾ നാം അനുസരിക്കേണ്ട ഓരോന്നിനെയും അവിടുന്ന് നമുക്ക് കാണിച്ചുതരും. അത് അനുസരിക്കുമ്പോൾ തുടർന്ന് അനുസരിക്കേണ്ടതിനെ കാണിച്ചു തരും.

പുൽക്കൂട്ടിൽ നിന്നാണ് "വിരിച്ചൊരുക്കിയ വന്മാളികയിലേക്ക്" അവൻ നടന്നു തുടങ്ങിയത്. നാമും വീണ്ടും പുൽക്കൂടിന്റെ വെളിച്ചത്തിലേക്ക് നീങ്ങി നില്ക്കണം. അവിടെയൊരിടം നമുക്കുണ്ടോ എന്ന് തിരയുക. പുൽക്കൂടിന്റെ ജീവിതഗന്ധവും ഇടയരുടെ ജീവിതോത്സാഹവും കൂടുതൽ മിഴിവാർന്ന ജീവിതക്കാഴ്ചകൾക്കായി കണ്ണിലെഴുതാനുള്ള മഷിക്കൂട്ടാണ്!.

– ഫാ. സഖറിയാ തോമസ് പുതുപ്പള്ളി

**മലങ്കരസഭ മാസിക**
കാതോലിക്കേറ്റ് അരമന,
ദേവലോകം
കോട്ടയം-04
ഫോൺ: 0481-2573234



ഇ.മെയിൽ:
malankarasabha1946@gmail.com,
sabhamasika@yahoo.com

Read online:
www.mosc.in
www.malankarasabhaonline.com

കവർ :
ഐക്കൺ-
സഖറിയ മാർ സേവേറിയോസ് മെത്രാപ്പോലീത്താ

കല :
ജിന്റോ കുറിച്ചി

അക്കൗണ്ടന്റ് :
ബിജു വർക്കി
9947804477













2023
ജനുവരി
01, 02



പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയുടെയും,
അഭി. പിതാക്കന്മാരുടെയും വന്ദ്യ വൈദികരുടെയും മഹനീയ
കാർമ്മികത്വത്തിൽ.

ഫാ. ജോൺസ് ഈപ്പൻ
(വികാരി)




CONTENTS











ഫാ. ഡോ. ജേക്കബ് കുര്യൻ

## കോവിഡാനന്തര ആരോഗ്യ പരിപാലനം

"കോവിഡാനന്തരം" എന്നു പൂർണ്ണമായി പറയാറായിട്ടില്ല എങ്കിലും മിക്കവാറും എല്ലാവരെയും തട്ടിവീഴ്ത്തിയോ, തൊട്ടു തലോടിയോ ആ മഹാമാരി മറ്റൊരു കാലഘട്ടത്തിനു തുടക്കമിട്ടിരിക്കുന്നു: തുടരെത്തുടരെ ഒരു വിധത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ മിക്കവാറും എല്ലാവർക്കും പുതിയ പുതിയ ആരോഗ്യപ്രശ്നങ്ങൾ കണ്ടുകൊണ്ടിരിക്കുന്ന കാലഘട്ടം. തത്ഫലമായി ആരോഗ്യപരിപാലനത്തോടു ബന്ധപ്പെട്ട എല്ലാ സേവനങ്ങളും, "കച്ചവട"മായി പൊടിപൊടിക്കുന്നു. കഴിഞ്ഞ ഏതാനും വർഷങ്ങളിൽ വികസ്വരരാജ്യങ്ങളിലെല്ലാം ഏറ്റവും കൂടുതൽ പണം കൊയ്തത്, ആരോഗ്യപരിപാലനവുമായി ബന്ധപ്പെട്ട കച്ചവട "സേവന സെക്ടർ" ആണ്. അതുകൊണ്ട് പണം നിക്ഷേപിക്കുന്നവർ ഓഹരിക്കച്ചവടം നടത്തുന്ന ഇഷ്ടമേഖലയും "സർവീസ് സെക്ടർ" തന്നെയാണ്. ഹെൽത്ത് ഇൻഷ്വറൻസ് മുതൽ ജെറിയാട്രിക്- പാലിയേറ്റീവ് കെയർ വരെ നീളുന്ന കച്ചവട സേവനങ്ങൾ, വൻകിട ആശുപത്രികളും, പ്രൊഫഷണൽ ടീമുകളും നന്നായി മുതലെടുക്കുന്നു. ഇവിടെ, അറിഞ്ഞോ അറിയാതെയോ സഭകളും വേട്ടക്കാരുടെ പക്ഷത്തായിപ്പോകുന്നു. ഇരകളെ കരുതുവാൻ ഇടയന്മാരുണ്ടോ എന്ന ചോദ്യം പ്രസക്തമാകുന്നു.

സഭകൾ കോവിഡാനന്തര ആരോഗ്യപരിപാലനത്തിന് കമ്മ്യൂണിറ്റി മെഡിക്കൽ ക്ലിനിക്ക് മുഖേന സേവന പദ്ധതികൾ ആവിഷ്ക്കരിക്കുവാൻ ചിലയിടങ്ങളിൽ മുന്നിട്ടിറങ്ങിയിട്ടുണ്ട് എന്നത് ശുഭസൂചകമാണ്. മിക്ക കോവിഡാനന്തര ആരോഗ്യ പ്രശ്നങ്ങൾക്കും, ചെലവേറിയ പരിശോധനകളും വിലകൂടിയ മരുന്നുകളും ആവശ്യമില്ല എന്ന് മനുഷ്യത്വമുള്ള പല ഡോക്ടർമാരും പറഞ്ഞുകഴിഞ്ഞു. മരുന്നുകളുടെ അടിസ്ഥാന വിലയിൽ പലമടങ്ങാണ് ഇടനിലകളിലായി രോഗികളിൽ നിന്ന് ഈടാക്കുന്നത് എന്നതും സത്യമാണ്. ആയതിനാൽ, "കമ്മീഷൻ" വ്യവസ്ഥയിലുള്ള വിശദപരിശോധനകൾക്കു പകരം, അത്യാവശ്യ പരിശോധന വിവേചിച്ച് നിർണ്ണയിച്ച്, ഇടനില ലാഭം ഒഴിവാക്കി ന്യായവില മരുന്നിനും ഈടാക്കി "കമ്മ്യൂണിറ്റി ക്ലിനിക്കുകൾ" ഇടവകകൾക്കു തന്നെ സജ്ജീകരിക്കാവുന്നതാണ്. അതുകൊണ്ട്, കർത്താവു വാഗ്ദാനം ചെയ്ത "സമൃദ്ധിയായ ജീവൻ" (യോഹ. 10:10) സഭയുടെ ആരോഗ്യ പരിപാലന പോളിസിയിൽ അർഹിക്കുന്ന പ്രാധാന്യത്തോടെ, മേൽപ്രകാരം ഉൾക്കൊള്ളാൻ പ്രതീക്ഷിക്കാം, പ്രത്യാശിക്കാം. "എന്നാൽ ഈ നദി ചെന്നു ചേരുന്നിടത്തൊക്കെയും ചലിക്കുന്ന സകല പ്രാണികളും ജീവിച്ചിരിക്കും". (യെഹസ്കിയേൽ 17:9).

# തിരുപ്പിറവിയുടെ വഴിയോരക്കാഴ്ചകൾ

സഖറിയാ മാർ സേവേറിയോസ്

തിരുപ്പിറവിയിലേക്കുള്ള വഴിയോരക്കാഴ്ചകളിൽ ചിലത് എക്കാലത്തെയും സമാധാനപ്പിറവിയുടെ പശ്ചാത്തലകാഴ്ചകൾ കൂടെയാണ്. അശാന്തിയുടെ തീക്കാറ്റുകളിൽ വല്ലാതെ വാടുന്ന നമ്മുടെ ഹൃദയവിചാരങ്ങളിലേയ്ക്കാണ് ഒരു മഞ്ഞിൻകണം പോലെ തിരുപ്പിറവിയുടെ ഓർമ്മകൾ ഇറ്റു വീഴുക. അതെത്ര വേഗമാണ് നമ്മുടെ ഉള്ളടരുകളിലെ വരൾച്ചയെ തൊട്ടുനനച്ച് കുളിർപ്പിക്കുന്നത്.

ആദ്യമെത്തുക ഒരു മാലാഖയാണ്. സുവാർത്ത അറിയിച്ചു കൊണ്ടാണ് വരിക. ഒരു പക്ഷേ, മനുഷ്യരെല്ലാം ദുർവർത്തമാനം പറയുന്നത് കൊണ്ടാവുമോ മംഗളവാർത്തകൾ ചൊല്ലാൻ എക്കാലവും മാലാഖമാർ തന്നെ വേണ്ടിവരിക. സത്യമായും നല്ല വാക്കോതുവാൻ ത്രാണിയില്ലാതെ പോകുന്ന നാളുകളെച്ചൊല്ലിയാണ് നാമിന്ന് ഏറെ ഭാരപ്പെടേണ്ടത്. സുവിശേഷം പ്രായോഗികമല്ലെന്ന് മാത്രമല്ല, അത് പറയുവാൻ പോലും ഇടമില്ലാത്ത ഒരു കാലമായി നമ്മുടേത് പരിണമിക്കുന്നുണ്ട്. സർവജനത്തിനുമുണ്ടാകുന്ന ഒരു സന്തോഷമൊന്നും നമ്മുടെ സ്വപ്നങ്ങളിൽ കടന്നു വരുന്നതേയില്ല. അങ്ങേയറ്റം ഞാനും ഞാനുമെന്റാൾക്കും അപ്പുറത്തേയ്ക്കൊന്നും തന്നെ അനുവദനീയമല്ലെന്നാണ് നാമിപ്പോൾ ശഠിക്കുന്നത്. യുവാൽ നോഹ ഹരാരിയുടെ ഭാഷയിൽ Trump Moment ലാണ് നാം ജീവിക്കുക. വിഭാഗീയതയുടെ അപ്പോസ്തലന്മാരായി നാമറിയാതെ തെറ്റിപ്പോകുന്നു. സമാധാനത്തിന്റെ സുവിശേഷം ഇവിടെ അപ്രസക്തമാകുന്നു. നമ്മുടെ കേൾവികൾ പോലും ദുർവിശേഷങ്ങളിലേയ്ക്ക് ചാഞ്ഞു പോയത് കൊണ്ടാവും ഇന്ന് അത് വിറ്റഴിക്കുന്നവർക്കാണ് ലൈക്കും കമന്റും ഏറെയും! കട്ടതും കെട്ടതും മാത്രമേയുള്ളോ നമ്മുടെ കാലത്തെന്നു കരുതാൻ പോലും പ്രേരിപ്പിക്കുംവിധമാണ് നമ്മുടെ അന്തിച്ചർച്ചകൾ വാചാലമാവുക. ശരിക്കും, നല്ല വാർത്തകൾ ഇല്ലാതിരുന്നിട്ടാവില്ലല്ലോ സഖേ! ഈ മംഗളവാർത്തക്കാലമെങ്കിലും ഒരു വേറിട്ട കേൾവി നമുക്ക് സാധ്യമാകണം. അമ്മയെയും കുഞ്ഞിനെയും ഉപേക്ഷിക്കുവാൻ പോലും നിശ്ചയിച്ചതാണ് ജോസഫ്. പക്ഷേ, ഉറക്കമുണർന്നപ്പോൾ അയാളുടെ ചിന്ത മാറി. മാലാഖയുടെ ദർശനം കഴിഞ്ഞപ്പോൾപ്പിന്നെ എത്രമേൽ കൃപ നിറഞ്ഞ തീരുമാനമാണ് അയാളുടേത്. ദൈവതിരുമകനെ ഹൃദയത്തോട് ചേർത്തുവച്ച് നോക്കുക. ചിലപ്പോൾ കുറേക്കൂടി വെളിച്ചമുള്ള ആലോചന പറഞ്ഞുതരുവാനായി ആരെങ്കിലും അടുത്തെത്തും. മനുഷ്യനോ മരങ്ങളോ പൂക്കളോ പൂമ്പാറ്റകളോ എന്തിന് ചിലപ്പോൾ ഒരു മാലാഖ തന്നെ വന്നെന്നിരിക്കും സഖേ! അതിവൈകാരികതകളിൽ മയങ്ങിപ്പോകുന്ന നമ്മെ അതീതബോധത്തിലേക്കവർ തട്ടിയുണർത്തുമെന്നുറപ്പാണ്. സ്നേഹം പിറക്കുന്നിടത്താണ് സംഭാഷണങ്ങളുണ്ടാവുക. മാലാഖമാരുടെ സദ്വർത്തമാനങ്ങൾ, മനുഷ്യരുടെ പരസ്പരമുള്ള സമാശ്വാസങ്ങൾ, ആലിംഗനങ്ങൾ, കരം ചേർത്തുപിടിക്കൽ, ഉപേക്ഷിക്കാതിരിക്കൽ അങ്ങനെ എത്രയെത്ര സുവിശേഷങ്ങൾക്കൊടുവിലാണ് ക്രിസ്തു പിറക്കുക.

ഇനി ഈ വഴിയിലൊരു പുരോഹിതനുണ്ട്. സത്യത്തിന്റെ സാക്ഷി പിറക്കുവോളം മൗനമുദ്രിതമായ ആത്മസംഘർഷങ്ങളിലുരുകിയ മഹാപുരോഹിതൻ. വലിയ മഹിമകൾ ചാർത്തപ്പെട്ടയാളാണ് സഖറിയാ പുരോഹിതൻ.



പാരമ്പര്യമുണ്ട്. ദൈവസന്നിധിയിൽ നീതിയോടെ നടക്കുന്ന ഉത്തമകുടുംബം. ദൈവാലയത്തിൽ ധൂപമർപ്പിക്കുന്നവൻ. പ്രാർത്ഥനാവേളയിൽ ദർശനം ലഭിച്ചവൻ. ദൈവത്തിന്റെ വിസ്മയകരമായ വീര്യപ്രവൃത്തി സ്വജീവിതത്തിൽ അറിഞ്ഞവൻ. മഹാനായ പുത്രന്റെ മഹാനായ പിതാവ്. ഇങ്ങനെ പറഞ്ഞാൽ തീരില്ല അദ്ദേഹത്തിന്റെ പൗരോഹിത്യ മഹിമാധനങ്ങൾ. എന്നാലൊരു മറുവശം ഉണ്ടാവില്ലേ. വാർദ്ധകൃത്തിലെത്തിയിട്ടും മക്കളില്ലാതിരുന്നതിന്റെ പേരിൽ പ്രത്യക്ഷമായും പരോക്ഷമായും ചില നിന്ദകൾ അയാൾ കേട്ടിട്ടുണ്ടാവും. ദൈവമന്ദിരത്തിൽ ധൂപമർപ്പിക്കുമ്പോഴും ദൈവദൂതന്റെ ശബ്ദം കേൾക്കുമ്പോഴും അവിശ്വാസത്തിന്റെ ഒരു നിഴൽ അയാളുടെ പ്രാർത്ഥനകളുടെ മേൽ വീണിരുന്നപോലെ. പിന്നെ മകന്റെ പേരെഴുത്തിന്റെ കാലം വരെയുള്ള അതികഠിനമായ മൗനവാത്മീകം. ശരിക്കും, ഇങ്ങനെയൊക്കെ തന്നെയാവും പുരോഹിതർ എല്ലാക്കാലവും കടന്നപോയിട്ടുണ്ടാവുക. സ്വന്തപ്രാർത്ഥനകളിൽ പോലും ചിലപ്പോൾ നേർക്ക് നേരെത്തി ഭയപ്പെടുത്തുന്ന സന്ദേഹങ്ങളും അവിശ്വാസവും. പുറമേനിന്നുള്ള നിഷ്ഠൂരമായ ആരോപണശരങ്ങൾ. ആരോടും അതൊന്നും വിശദീകരിക്കാനാവാത്ത തീരാവ്യഥകളുടെ മൗനസാഗരത്തിലേക്കാഴ്ന്നു പോകൽ! എന്നാൽ സത്യത്തിന് സാക്ഷിയായി, ജ്വലിച്ചു പ്രകാശിക്കുന്ന ഒരു വിളക്ക് പോലെ തേജസ്വിയായ ഒരു മകൻ പിറക്കുന്നു. അതിനയാൾ കടന്നുപോയ ബലിദൂരങ്ങൾ അത്രയൊന്നും നിസ്സാരമല്ലെന്നറിയുക. സഖറിയ പുരോഹിതൻ ദേവാലയത്തിൽ ധൂപം കാട്ടുന്ന നാഴികയിൽ ജനമെല്ലാം പുറത്ത് പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങനെയൊരു പ്രാർത്ഥനയുടെ പിൻതാങ്ങൽ അർഹിക്കുന്നുണ്ട് ഓരോ നിയോഗിതനും. പരസ്യവിചാരണകളുടെ കൊടുങ്കാറ്റുകളിൽപ്പെട്ട് ഉലയുമ്പോൾ അവർ മാത്രമറിയുന്ന, ദൈവത്തെ മാത്രം അവരിങ്ങനെ ഉറ്റുനോക്കിയിരിക്കുന്ന, മറ്റാർക്കും തുഴഞ്ഞെത്താനാവാത്ത ധർമ്മസങ്കടങ്ങളുടെ ഒറ്റപ്പെട്ട തുരുത്തുകളുണ്ട്! ക്രിസ്തുവിനു വഴിയൊരുക്കുന്നവർ പിറക്കുന്ന അത്തരം സ്വപ്നഭൂമികളിൽ പ്രാർത്ഥനകൾ മാത്രമാണ് നാമവർക്ക് കൂട്ടായി നൽകേണ്ടത്.

ഇനി അപവാദങ്ങളിൽ തകർന്നുപോകാത്ത ഒരു പെൺകുട്ടിയുണ്ട്. പാത്തുമ്മയുടെ ആടിൽ ബഷീറിന്റെ ഒരന്തം വിടലുണ്ടല്ലോ. ലോകം മുഴുവൻ ചുറ്റി സഞ്ചരിച്ചിട്ട് വന്ന് വീടിന്റെ പടിഞ്ഞാറേ കോലായിൽ കിടന്നുകൊണ്ടയാൾ പറയുക. "ഈ സ്ത്രീകൾ എന്തൊരത്ഭുത ജീവികൾ" എന്നാണ്. ശരിക്കും 'അവൾ' ഏതു കാലത്തും നമ്മെ അതിശയിപ്പിക്കുന്നുണ്ട്. ഒരുപക്ഷേ, ധ്യാനപൂർണ്ണമായ ഒരു നോട്ടം മാത്രമാണ് അതിനവർ നമ്മോട് ആവശ്യപ്പെടുക. മറിയത്തെ നോക്കുക. എത്ര നിസ്സാരയാണവൾ. ലോകപ്രകാരമുള്ള ശരികളൊന്നുമില്ലാത്തവൾ. എന്നിട്ടും കടന്നുപോയ സഹനപാതകളിലത്രയും എത്രമേൽ നിസ്തോഭമായി അവൾ നിലകൊള്ളുന്നു. ആത്മസംയമനത്തിന്റെ അമ്മക്കടലുകളുടെ ആഴമളക്കുവാൻ ആർക്ക് കഴിയും! "സ്ത്രീയാണ് കൂടുതൽ വലിയ മനുഷ്യൻ" എന്ന് സമുദ്രശിലയിൽ കൊത്തിവച്ച സുഭാഷ്ചന്ദ്രന്റെ വരികളുടെ അർത്ഥമറിയുവാൻ നാമിനിയുമെത്ര കടലാഴങ്ങൾ താണ്ടേണ്ടതുണ്ട് സഖേ! മറിയം അവന്റെ അതിശയകരമായ വീര്യപ്രവർത്തികളുടെ മാഹാത്മ്യത്തെ വാക്കുകളിൽ കോറി അപൂർണ്ണമാക്കാതെ മൗനത്തിലൊളിപ്പിച്ച ബുദ്ധിമതിയായ കന്യക. സകലവും അവൾ ഹൃദയത്തിൽ സംഗ്രഹിച്ചു കൊണ്ടിരുന്നു. അവളിൽ നിന്നാണ് അവൻ ജഡം ധരിച്ചത്. അഴകും ആഴവുമേറിയ നിർമമതയുടെ ഉള്ളടരുകൾ തിങ്ങിയ വിശുദ്ധവും വിനീതവുമായ മണ്ണിൽ വചനം ജഡം ധരിച്ചു. അവൻ മനുഷ്യരുടെ ഇടയിൽ പാർത്തു.

പിന്നെ, മനുഷ്യന് അസാധ്യമായത് ദൈവത്താൽ സാധ്യമാണെന്ന വിശ്വാസദാർഢ്യത്തെ ഓർമ്മപ്പെടുത്തുന്ന ഒരു വലിയമ്മയാണ് എലിശുബാ. മതപരിസരങ്ങളിൽ നിന്നും അകന്നു നിൽക്കാൻ പ്രേരണ നൽകുന്ന സംവാദങ്ങളും വാർത്തകളും പെരുകുന്നു. അന്ധവിശ്വാസവും അല്പവിശ്വാസവും അവിശ്വാസവുമൊക്കെ കെട്ടുപിണയുന്നു. തർക്കങ്ങൾ, സമരങ്ങൾ, അപവാദങ്ങൾ എന്നിങ്ങനെ പലതുണ്ടല്ലോ ഉലയ്ക്കാൻ പാകത്തിന്! എന്നു കരുതി പെട്ടെന്നങ്ങ് വിട്ടുകളയേണ്ടതല്ല മതം. നോക്കുക, എലിശുബായും സഖറിയാ പുരോഹിതനുമൊക്കെ എന്തിന് അമ്മ മറിയം വരെ എത്രമേൽ മതാനുസാരികളായിരുന്നു. അവരിൽ നിന്നാണ് സത്യവും സത്യത്തിന് സാക്ഷി പറയുന്നവനും പിറവിയെടുത്തത്. **ദേവാലയങ്ങളോടും ആരാധനകളോടും ചേർന്നു ജീവിക്കുന്ന മനുഷ്യരിൽ സൽഫലങ്ങൾ ഉണ്ടാവുകയില്ല എന്ന് ആരും വാശി പി ടിക്കരുത്. ക്രിസ്തു ഉരുവായത് തികച്ചും മതബദ്ധമായി ജീവിച്ച ഒരു കന്യകയിൽ നിന്നാണ്.** ഒന്ന് ഗൗരവമായെടുത്താൽ ക്രിസ്തു ഉരുവാകുന്ന ആഴത്തിലേയ്ക്ക് നിന്റെ മതജീവിതം നിന്നെ നയിക്കാതിരിക്കില്ല. ആത്മാന്വേഷണത്തിന്റെ വാതിൽ തുറക്കാതിരിക്കില്ല.

ഇനി അപമാനഭീതിയിൽ ഉറക്കം നഷ്ടപ്പെടാതിരുന്ന ധാർമ്മികപുരുഷനെ കാണാതെ മുന്നോട്ടു പോകാനാവില്ലല്ലോ. ജോസഫിന്റെ വാക്കുകൾ തിരുവെഴുത്തിലില്ല. ജോസഫിനെക്കുറിച്ചു പോലും എത്ര ചെറിയ സൂചനകളാണ്. സത്യത്തിൽ അദ്ദേഹം വാക്കുകൾ കൊണ്ട് ഒന്നും പഠിപ്പിച്ചതേയില്ല. ദൈവിക രഹസ്യങ്ങളെ മൗനത്തിൽ പൊതിഞ്ഞുസൂക്ഷിച്ച മഹാമുനി. ശരിക്കും കുലീനമായ മൗനം കൊണ്ടു കൂടെയല്ലാതെ എങ്ങനെയാണ് ചരിത്രത്തിൽ ക്രിസ്തുവിന്റെ വളർച്ചയെയും ക്രിസ്തുവിലൂടെയുള്ള വളർച്ചയെയും അടയാളപ്പെടുത്താനാവുക.

പിന്നെ, പേരറിയാത്തവരും പെരുമയില്ലാത്തവരുമെങ്കിലും സത്യദർശനത്തിനായി ആട്ടിൻകൂട്ടം വിട്ടോടിയ സാധാരണക്കാരുണ്ട്. സർവജനത്തിനുമുണ്ടാകുന്ന സന്തോഷവർത്തമാനം അരമനയിൽ കേട്ടില്ല. അധികാരികൾ മാത്രം അറിഞ്ഞില്ല. ന്യായപ്രമാണപണ്ഡിതന്മാരായ പുരോഹിതന്മാർക്ക് വെളിപ്പെട്ടതുമില്ല. കേട്ടതോ, ആ പാവങ്ങൾ മാത്രം. ശരിക്കും നമ്മൾ ഉന്നതരെന്ന് കരുതുന്ന ഇടങ്ങളിൽ നിന്നുമുണ്ടാകുന്ന അപ്രതീക്ഷിത തിക്താനുഭവങ്ങൾ പലതില്ലേ, ചിലപ്പോൾ, അത്രയൊന്നും ശ്രദ്ധ നൽകാത്ത ഇടങ്ങളിൽ നിന്നും ഉദാത്തമായ ചില പ്രതികരണങ്ങൾ ലഭിക്കാറുമുണ്ട്. ബേത്‌ലഹേമിലെ ഇടയന്മാർ മുതൽ സത്രക്കാരൻ വരെ അങ്ങനെ പേരറിയാത്തവർ എത്രയധികം അന്നും ഇന്നും നമ്മുടെ ശ്രദ്ധയിൽപ്പെടാതെ പോകുന്നു. ഇനി ദിശ തെറ്റാതെ പ്രയാണം ചെയ്ത വിദ്വാന്മാരുണ്ട്. കൊട്ടാരം അവരെ പ്രലോഭിപ്പിച്ചില്ല. സ്വയം തിരുത്തുന്നതിനുള്ള വിവേകം സൂക്ഷിച്ച മഹാജ്ഞാനികൾ. ഉന്നതങ്ങളിൽ നിന്നും ആലോചന സ്വീകരിച്ച് അവർ വേറിട്ട വഴികളിലൂടെ പ്രയാണം തുടർന്നുവെന്നാണ് തിരുവെഴുത്ത്.

അസൂയ നിറഞ്ഞ ഹെരോദിയൻ വിഡ്ഢിത്തങ്ങളും സത്യത്തോടൊപ്പം നിൽക്കാൻ മറന്ന അവന്റെ കുഴലൂത്തുകാരും എത്ര ശ്രമിച്ചിട്ടും തടയാനാവാതെ പോയ സമാധാനപ്പിറവിയുടെ വഴിയോരക്കാഴ്ചകൾ സത്യമായും ഇനിയുമെത്ര അറിവുകൾ ശേഷിപ്പിക്കുന്നു. ഓരോ തിരുപ്പിറവിക്കാലവും അതിലേയ്ക്ക് തന്നെയുള്ള ക്ഷണവും കൂടെയാണ് സഖേ!



| മെർലിൻ റ്റി. മാത്യു
പുത്തൻകാവ്

# ലഹരി പൂക്കുന്ന കാലം

## പൂത്തുലഞ്ഞു നിൽക്കുന്ന കാലം അതിർത്തികളും അതിർവരമ്പുകളുമില്ലാത്ത കാലം;

ലോകം ഇന്ന് മാറ്റത്തിന്റെ പാതയിലാണ്. ലോക ചരിത്രത്തിൽ വ്യാവസായിക വിപ്ലവത്തിന് ശേഷം മാനവസമൂഹത്തെ മാറ്റിമറിച്ച പ്രതിഭാസമാണ് വിവരസാങ്കേതികവിദ്യ. അങ്ങനെ മനുഷ്യന്റെ വിരൽതുമ്പിൽ ലോകം എത്തിനിൽക്കുമ്പോൾ മനുഷ്യമുഖം വികൃതമാക്കിക്കൊണ്ട് മാനവജാതിയുടെ ശാപമായി മദ്യവും മയക്കുമരുന്നും മാറിയിരിക്കുന്നു. പ്രതിവിധികളും പരിഹാരമാർഗ്ഗങ്ങളും ചുവടെ കുറിച്ചുകൊള്ളുന്നു.

Stay away from drugs in life or
drugs will take you away from life:

**കുടുംബജീവിതത്തിലെ തിന്മകൾ;**
വർദ്ധിച്ചു വരുന്ന വിവാഹമോചനം, ഭ്രൂണഹത്യ, വൃദ്ധജനങ്ങളോടുള്ള മനോഭാവം, വിവാഹത്തിന്റെ ഉദ്ദേശ്യം മറന്ന് കുട്ടികൾ വേണ്ട എന്ന അവസ്ഥ, അനാചാരങ്ങളും അന്ധവിശ്വാസങ്ങളും വരുത്തുന്ന ഭരണയന്ത്രത്തിലെ തന്ത്രപരായ തിന്മകൾ എന്നാൽ ഇവയിലൊക്കെയും ഭീകരമായത് മനുഷ്യനിലെ മനുഷ്യത്വം നഷ്ടപ്പെടുത്തിക്കൊണ്ടുള്ള ലഹരി ഉപയോഗം തന്നെയാണ്. Drugs and alcohol are the cruel engine of many youth creativity. Whatsapp ൽ ആരോ അയച്ച ഒരു വീഡിയോ ഇന്നും ഹൃദയവേദന ഉളവാക്കിക്കൊണ്ട് കലാലയ അന്തരീക്ഷങ്ങളിൽ 'ലഹരി ഉപയോഗത്തിനെതിരെ' പോരാടാൻ പ്രേരിപ്പിക്കുന്നു. 'കോളജ് വിദ്യാഭ്യാസ കാലത്ത് ലഹരിമരുന്നിന് അടിമയായി ലഹരി വിൽപ്പനയ്ക്കിടയിൽ പിടിക്കപ്പെട്ട യുവാവിന് ജയിലിൽ നിന്നും പുറത്തുവരുവാൻ ജാമ്യം നിഷേധിക്കപ്പെട്ടപ്പോൾ, സ്വന്തം പിതാവ് ഹൃദയം പൊട്ടി മരിക്കുന്ന ദാരുണമായ വാർത്ത. അച്ചന്റെ ശവസംസ്ക്കാര ചടങ്ങുകൾക്ക് കുറെ നിമിഷങ്ങൾ മാത്രം ജാമ്യം കിട്ടിയ അവൻ തേങ്ങിക്കൊണ്ട് യാചിക്കുന്നു. എന്റെ അമ്മയെ ഒന്നു കാണുവാൻ അനുവദിക്കണമെ എന്ന്. ബന്ധങ്ങൾ ഇല്ലാതാക്കുന്ന ഈ Addiction' 'യുവതലമുറ' തിരിച്ചറിയണം.

Drugs ruin people's lives, breakup families and have disastrous effects on our communities.

Drugs are self punishing സ്വയമായി ശിക്ഷിക്കുന്ന ചതിക്കുഴിയിൽ നിന്നുള്ള മോചനം: ഉല്പത്തി 9:20-24 ലഹരിക്കടിമപ്പെട്ട് മക്കളുടെ മുമ്പാകെ നഗ്നത പ്രദർശിപ്പിക്കുന്നവനായ നോഹ പിതൃത്വത്തിന്റെ വില മറക്കുകയാണിവിടെ. 1 ശാമുവേൽ 25-ാം അദ്ധ്യായത്തിൽ നാബാൽ, ദാവീദിനോടു നന്ദികേട് കാണിക്കുകയും ഉത്തരവാദിത്വത്തിൽ നിന്ന് പിന്മാറുകയും ചെയ്ത് തന്നെത്തന്നെ നശിപ്പിക്കുകയും ചെയ്തതിന്റെ പിന്നിലും ഈ ലഹരിയാണ്.

Drugs don't solve problems but becomes a problem in itself.

മദ്യവും കഞ്ചാവും പോലെയുള്ള outdated' ലഹരികൾ കണ്ടാൽ തിരിച്ചറിയാം എങ്കിൽ 'newgen' ലഹരി ഉൽപന്നങ്ങൾ കണ്ടാൽ തിരിച്ചറിയാൻ പോലും സാധിക്കില്ല. ഗുളികകളുടെയും മിഠായിയുടെയും രൂപത്തിൽ അവ മാറിയിരിക്കുന്നു. അങ്ങനെ ലഹരി ഉപയോഗം ആർത്തലച്ചു വന്നു കരയിൽ തലതല്ലിക്കരഞ്ഞ് നിശബ്ദമായി വിടവാങ്ങുന്ന തിരയായി മാറുന്നുണ്ടോ 'ജീവിതം' എന്ന് ചിന്തിച്ച് 'ജീവിതമാണ് ലഹരി' എന്ന സമവാക്യം വെല്ലുവിളികളായി ഏറ്റെടുക്കാം.

Drugs can never be a solution but only a blinder Some one's life.

ജീവിത പ്രശ്നങ്ങൾക്ക് പരിഹാരമോ, ജീവിത യാഥാർത്ഥ്യങ്ങളിൽ നിന്ന് ഒളിച്ചോടുവാനോ ലഹരിയിലൂടെ കഴിയുകയില്ല, പിന്നെയോ ജീവിതത്തിൽ അന്ധത വിളിച്ചു വരുത്തുകയാണ്. മാനസികമായും ശാരീരികമായും ആത്മീയമായും സാമൂഹികമായും നിലനിർത്തേണ്ട ആരോഗ്യത്തിനും ആയുസ്സിനും അസ്തിത്വത്തിനും കടിഞ്ഞാണിടുകയാണിവിടെ ചെയ്യുന്നത്. A strong positive attitude of mind and body will create more miracels than any wonder drug. ഇത് ഒരു സാമൂഹ്യ പ്രശ്നം തന്നെ!

Drug addiction reduces a man to a mindless and ridiculous thing and creates social parasites are criminals.

1956-ൽ 'ലോകാരോഗ്യ സംഘടന' ലഹരി ആസക്തി രോഗമാണെന്നു പ്രഖ്യാപിച്ചു. 3 കാരണങ്ങളാൽ ഒരു മനുഷ്യൻ ഇതിലേക്ക് വഴുതി വീഴുന്നു. a) ലഭ്യത b) സാഹചര്യങ്ങൾ c) ഏകാന്തത/ നിരാശ. ലഹരി ഉപയോഗം വർദ്ധിക്കുന്നതുകൊണ്ടും ഉപയോഗിക്കപ്പെടുവാനുള്ള സാഹചര്യം ഏറെ ആയതുകൊണ്ടും സമൂഹത്തിന്റെ തെറ്റാണെന്ന് കുറ്റപ്പെടുത്തി നാം ഒഴിഞ്ഞുമാറുവാൻ ശ്രമിക്കാറില്ല.

നോധപകടങ്ങളിൽ പലതും ലഹരി ആസക്തിയുടെ അനന്തരഫലങ്ങളല്ലേ, മദ്ധ്യതിരുവിതാംകൂറിൽ 75 വയസ്സുള്ള അമ്മയെ കൊച്ചുമകൻ വെട്ടിനുറുക്കി കൊലപ്പെടുത്തിയതിന്റെ പിന്നിലും ഈ ലഹരിയാണ്? So Drugs are dangerous in every way not just affecting the user but the various people around them.

Drugs are not cool they make you look like fool.

കലാലയ അന്തരീക്ഷങ്ങളിൽ 'status' ന്റെ ഭാഗമായോ, താൽക്കാലിക ആശ്വാസമായോ, ഒരു നേരമ്പോക്കായോ, കൂട്ടുകാർക്കിടയിലെ 'Hero' ആകലോ എന്തുമാകാം "ചില ചേറ് ഉള്ള പ്രദേശങ്ങൾ ചവിട്ടുംതോറും താണ് താണ് പോകും പോലെ ലഹരിയിൽ നിന്നുമുള്ള മോചനം ബുദ്ധിമുട്ടുകൾ നിറഞ്ഞതാണെങ്കിലും ഈ ജിവിതം നഷ്ടപ്പെടുത്തികളയാതിരിക്കാൻ ഒരു നിമിഷം! കാരണം First puff is the most dangerous puff. "ദൈവത്തിന്റെ സ്വന്തം നാട്! എന്ന് വിശേഷിപ്പിക്കുന്ന കേരളത്തിന്റെ ദേശീയ പാനീയം, ലഹരി ആകാതിരിപ്പാൻ ഉണർന്ന് പ്രവർത്തിക്കാം ഈ കാലഘട്ടത്തിലെ നമ്മുടെ ദൗത്യവും ഉത്തരവാദിത്വവുമായി ലഹരിമുക്ത സമൂഹത്തിനുവേണ്ടി നിലകൊള്ളാം. There is not a drug on earth that can make life meaningful:

## സ്കോളർഷിപ്പ്

മുൻവർഷങ്ങളിലെപ്പോലെ 8-ാം ക്ലാസ് മുതൽ പ്രൊഫഷണൽ കോഴ്സുകൾ ഉൾപ്പെടെ വിവിധ കോഴ്സുകൾക്കു പഠിക്കുന്ന പരിവർത്തിത ക്രൈസ്തവ വിദ്യാർത്ഥികൾക്കുള്ള സ്കോളർഷിപ്പ് ഈ വർഷവും സഭാകേന്ദ്രത്തിൽ നിന്നും നല്കുന്നതാണ്. അപേക്ഷകൾ നിർദ്ദിഷ്ട ഫോറത്തിൽ വികാരിയുടെ സാക്ഷ്യപത്രത്തോടെ 2023 ജനുവരി 31 ന് മുമ്പായി കാതോലിക്കേറ്റ് ഓഫീസിൽ സമർപ്പിക്കേണ്ടതാണ്.

**അഡ്വ. ബിജു ഉമ്മൻ** (അസോസിയേഷൻ സെക്രട്ടറി)



## CATHOLICATE & M.D SCHOOLS

**(CORPORATE MANAGEMENT)**
**DEVALOKAM, KOTTAYAM 686 004**
Phone 0481-2571485
Email: cmdschools@gmail.com, Web.cmdschools.org

### അപേക്ഷകൾ ക്ഷണിക്കുന്നു

കാതോലിക്കേറ്റ് & എം.ഡി സ്കൂൾസ്, കോർപ്പറേറ്റ് മാനേജ്മെന്റിന്റെ കീഴിലുള്ള സ്കൂളുകളിൽ എൽ പി, യു.പി, ഹൈസ്കൂൾ, ഹയർ സെക്കന്ററി എന്നീ വിഭാഗങ്ങളിൽ വിവിധ അദ്ധ്യാപക തസ്തികകളിലേക്ക് നിശ്ചിത യോഗ്യതയുള്ള **ഭിന്നശേഷിക്കാരിൽ** നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു കൂടുതൽ വിവരങ്ങൾക്ക് www cmdschools org സന്ദർശിക്കുക അപേക്ഷകൾ സമർപ്പിക്കേണ്ട അവസാന തീയതി 2022 ഡിസംബർ 23.

കോട്ടയം. Sd/-
01-12-2022. കോർപ്പറേറ്റ് മാനേജർ.

## APPLICATIONS INVITED FOR NEW BATCH AT STOTS, NAGPUR

The St. Thomas Orthodox Theological Seminary, Nagpur invites applications for the new batch of students. Minimum secular education required is graduation in any subject from a recognized university. Application form may be downloaded from the seminary website (stots.in) after December 10th 2022. The duly filled-in application form and all the supporting documents mentioned in the application form should be received by email or by post on or before 15th January 2023.

The scanned application and documents (mentioned in the application form) have to be sent (preferably as a single PDF file) to the

email: principalofstots@gmail.com ;
stotspro@gmail com.

Filled in applications should also be sent by post to:

**The Principal**
**St. Thomas Orthodox Theological Seminary,**
**Ubali Road, Brahmani P.O.**
**Kalmeshwar, Nagpur 441501**
**Maharashtra.**

The test and interview for the selection of the new batch will be notified later

**Mobile No. :- +91 9049474894**
Email
principalofstots@gmail.com; stotspro@gmail.com

## ഓർത്തഡോക്സ് വൈദിക സെമിനാരി അഡ്മിഷൻ

**കോട്ടയം:** ഓർത്തഡോക്സ് വൈദിക സെമിനാരി അടുത്ത ബാച്ചിലേക്കുള്ള അപേക്ഷകൾ ക്ഷണിക്കുന്നു അംഗീകൃത സർവ്വകലാശാലകളിൽ നിന്നുള്ള ബിരുദധാരികളായ ഓർത്തഡോക്സ് യുവാക്കൾക്ക് അപേക്ഷിക്കാം. പൂരിപ്പിച്ച അപേക്ഷാഫോറങ്ങൾ 2022 ഡിസംബർ 10 മുതൽ ലഭിയ്ക്കുന്നതാണ്. പൂരിപ്പിച്ച ഫോറങ്ങൾ 2023 ജനുവരി 15 ന് മുമ്പായി സെമിനാരി ഓഫീസിൽ ലഭിക്കേണ്ടതാണ്

അപേക്ഷാഫോമിന് 500/ രൂപ MO/DD സഹിതം,

**പ്രിൻസിപ്പാൾ,**
**ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി,**
**പോസ്റ്റ് ബോക്സ് 98, കോട്ടയം-686 001,**
**കേരള, ഇന്ത്യ**

എന്ന വിലാസത്തിൽ ബന്ധപ്പെടുക. സെമിനാരി വെബ് സൈറ്റിൽ നിന്നും അപേക്ഷാ ഫോം ഡൗൺ ലോഡ് ചെയ്യാവുന്നതാണ്.

**Website : www.ots.edu.in**

## വചനാമൃതം



ഫാ. ജോൺ ടി. വർഗ്ഗീസ് കുളക്കട

**2022 ഡിസംബർ 18**
**ജനനപ്പെരുന്നാളിന് മുൻപുള്ള ഞായർ**
വി. മത്തായി 1:1-17

സാധാരണക്കാരനായ ഒരു ഭക്തന് അത്ര ശ്രവണസുഖമോ വായനാസുഖമോ തരുന്ന ഒരു വേദഭാഗമല്ലല്ലോ ഇത്. connected ആകാൻ പുതിയ തലമുറ ഇഷ്ടപ്പെടാത്ത ഈ കാലത്ത് ബന്ധങ്ങൾ ചികഞ്ഞുപെറുക്കുന്ന ഈ വായനാനുഭവം അത്ര സുഖകരമാകാൻ വഴിയില്ല.

**വംശാവലി വിവരണം. പേരുകൾ തേടിയൊരു യാത്ര.**

ഉൽപത്തി 16-ാം അദ്ധ്യായം എട്ടാം വാക്യത്തിൽ ഹാഗാറിനോട് ദൈവദൂതൻ ചോദിക്കുന്ന ഒരു ചോദ്യമുണ്ട്. 'നീ എവിടെ നിന്ന് വരുന്നു എവിടേക്ക് പോകുന്നു. ലക്ഷ്യമില്ലാത്ത യാത്രക്കാരി ഹാഗാറിന് ഉത്തരമില്ല. ഓരോരുത്തരും കണ്ടെത്തേണ്ട ഉത്തരമാണിത്. നിന്നെയിഷ്ടമാണ് നിന്റെ വീട്ടുകാരെയിഷ്ടമല്ല, അവരെ പരിഗണിക്കേണ്ട കാര്യമില്ല എന്നൊക്കെ ദാമ്പത്യകലഹങ്ങളിൽ മുഴങ്ങുന്ന പല്ലവികളാണ്. പൂവിന്റെ സുഗന്ധത്തിനു പിൻപിൽ പഴങ്ങളുടെ മധുരത്തിന്റെ പിൻപിൽ ശിഖരങ്ങളും തണ്ടുകളും അതിജീവിച്ച കാറ്റിന്റെയും വേനലിന്റെയും സമ്മർദ്ദമുണ്ട്. വേരുകൾ രുചിച്ച മണ്ണിന്റെ അസുഖകരമായ രുചികളുമുണ്ട്.

'മധുരമേ നീയോർക്കില്ല
വേരറിഞ്ഞ കയ്പുകൾ'

കവിയുടെ വരികൾ നാം ഇന്നനുഭവിക്കുന്ന സൗഭാഗ്യങ്ങളോടുള്ള ഓർമ്മപ്പെടുത്തലാണ്. വേദപുസ്തകത്തിന്റെ എത്രയെത്ര ഇടങ്ങളിലാണ് വംശാവലികൾ നമ്മെ പഴമകൾ താലോലിക്കാൻ പ്രേരിപ്പിക്കുന്നത്. മതങ്ങളുടെ തണൽ മാതാപിതാക്കളുടെ വെയിലാണെന്ന് നമ്മുടെ കുഞ്ഞുങ്ങളോട് നിരന്തരം ചെകിട്ടോർമ്മ നൽകേണ്ടിയിരിക്കുന്നു. ശലോമോന്റെ മാളികകൾക്കു പിൻപിൽ ദാവീദിന്റെ കവിണയും കല്ലുമുണ്ട്. മിസ്രയീമിൽ ജോസഫിന്റെ കളപ്പുരകൾക്കു പിൻപിൽ അബ്രഹാമിന്റെ എണ്ണിതീരാത്ത അലച്ചിലുകളുണ്ട്. പാലും തേനുമൊഴുകുന്ന കനാൻ ദേശത്തിനു പിൻപിൽ മോശയെന്ന വൃദ്ധൻ നടന്നുതീർത്ത മരുഭൂമിയുണ്ട്. സങ്കീർത്തനങ്ങളുടെ ശ്രുതിഭംഗിയ്ക്കു പിൻപിൽ യഹൂദ മരുഭൂമികളിൽ ഒരു വേട്ടമൃഗത്തെപോലെ ശൗലിനെ പേടിച്ചോടി നടന്ന ദാവീദിന്റെ ഗദ്ഗദങ്ങളുണ്ട്. ശമുവേൽ പ്രവാചകന്റെ അനുഗ്രഹീത പ്രവാചക നിയോഗത്തിനു പിൻപിൽ ഹന്ന എന്നൊരു പാവം സ്ത്രീ സ്വന്തം വീട്ടിനുള്ളിൽ നിന്നുപോലും അനുഭവിച്ച അവഗണനയുടെ കയ്പുണ്ട്. പഴയനിയമവും സങ്കീർത്തനങ്ങളും ഒരുപോലെ അഭിമാനത്തോടെ വാഴ്ത്തുന്ന സുന്ദരഭൂമിയാണ് യരുശലേം ദേവാലയവും സീയോൻ നഗരിയും. ആ ദാവീദിന്റെ പട്ടണത്തിന്റെ പ്രൗഢിയുടെ പിറകിൽ പണ്ട് പാടവരമ്പിൽ വിണ്ടുകീറിയ പാദങ്ങളുമായി അന്തിയുറങ്ങിയ ബോവസിന്റെ തണുപ്പുള്ള രാത്രിയുണ്ട്.' (രൂത്ത് 4:22, ബോവസ്-ഓബേദ്-യിശായി-ദാവീദ്) ഇത്തിരി കൂടി പിറകോട്ടു പോയാൽ രാഹാബ് സഹിച്ച അപമാനവർത്തമാനങ്ങളുണ്ട്. യേശുക്രിസ്തു എന്ന സുഗന്ധപുഷ്പം കാലത്തിന്റെ നഭസിൽ പൂത്തുവിരിഞ്ഞതിനു പിൻപിൽ ആ വംശാവലി വിവരണം നോക്കുമ്പോൾ മക്കളില്ലാത്ത ഒരു കാലത്തിൽ അബ്രഹാമിന്റെ കണ്ണീരും പ്രവാസ കാലത്തിന്റെ നിരാശയും പകരം വയ്ക്കാനാകാത്ത ദുഃഖം അനുഭവിച്ച രൂത്തും മരണത്തെ മുന്നിൽ കണ്ട രോഗവുമായി കണ്ണീരൊഴുക്കിയ ഹിസ്ക്കിയാവും അനുതാപത്തിന്റെ ഉത്തമമാതൃകയായ മനശ്ശെയുമെല്ലാമുണ്ട്. സ്നേഹിതാ നമ്മുടെ ജീവിതം ഇത്രമേൽ ശോഭയായതിനു പിമ്പിലെ വേരുകളെ മറന്നുപോകരുത്.

**വംശാവലി വിവരണം-ഓർമ്മകളുടെ ഉണർത്തുപാട്ട്**

Memory is Spiritual exercise എന്നു പറയാറുമുണ്ട്. മനസിന്റെ മെമ്മറി കാർഡുകൾ ഡിലീറ്റ് ആകുകയും ഓർമ്മകൾ ഉപകരണങ്ങളിലേക്ക് കൂടുമാറുകയും ചെയ്ത കാലമാണിത്. പൂർവ്വികരിലേക്കും കടന്നുവന്ന വഴികളിലേക്കും തിരികെ പോകാനാകുന്നത് ഒരു സുകൃതമാണ്. അനംനേസിസ് (Anemnesis) എന്നത് ഇന്നലെയും ഇന്നുമായി മനസിന്റെ hard disk ൽ സൂക്ഷിച്ചിരിക്കുന്ന കാര്യങ്ങൾ മാത്രമല്ലത്. നീ നോക്കു നിന്റെ ജനനം തന്നെ എന്തൊരതിശയമായിരുന്നു. മക്കാബിയരുടെ പുസ്തകത്തിൽ അമ്മ മക്കളോട് പറയുന്നതൊന്ന് ധ്യാനിക്കണം. അമ്മയുടെ ഉദരത്തിലെത്തുന്ന ലക്ഷകണക്കിന് ജീവകണികകളിൽ നിന്ന് നീ ഉരുവാകണമെന്ന് ആരു തീരുമാനിച്ചു, അവിചാരിതമെന്ന് ഒന്നിനെക്കുറിച്ചും പറയരുത്. പഴയതെല്ലാം പ്രസക്തമാണ്. ജീവിതം ഒരു കൊളാഷ് പോലെയാണ് ഓരോ വരയും അതിൽ തന്നെ അപ്രസക്തമാകാം. പക്ഷേ മൊത്തം രചനയിൽ അതെല്ലാം പ്രസക്തമാണ്. ക്രിസ്തു ജീവിക്കുമ്പോൾ അബ്രഹാം ഓർക്കപ്പെടുക. നിന്ദിക്കപെട്ട രാഹാബും മോവാബ്യ സ്ത്രീയായ രൂത്തും ഓർക്കപ്പെടുക, ഹിത്യസ്ത്രീയായ ബേത്ശബയും കനാന്യ സ്ത്രീയായ താമാർ അങ്ങനെ എത്ര പേരാണ് പ്രസിദ്ധരായത്. നമ്മുടെ ശിഷ്ടജീവിതത്തിൽ നമുക്കു ചുറ്റുമുള്ള ആരെങ്കിലുമൊക്കെ നാം മുഖാന്തിരം നന്നായി ഓർക്കപ്പെടാൻ കഴിഞ്ഞിരുന്നെങ്കിൽ.

**2022 ഡിസംബർ 25**
**ജനനപ്പെരുന്നാൾ**
വി. മത്തായി 2:1-12

കർത്തൃദിവസം ക്രിസ്തുമസ് വിരുന്നെത്തുമ്പോൾ എന്തു തിളക്കമാണീ ഞായറാഴ്ചയ്ക്ക്. ആകാശവും നക്ഷത്രങ്ങളുമുണ്ട്. വീടിന്റെ ഉമ്മറത്തും നക്ഷത്രമുണ്ട്. ഇനി വേണ്ടത് അകത്തൊരു നക്ഷത്രമാണ്. അതെ എന്റെ ചങ്കിലൊരു നക്ഷത്രം. ഈ പ്രപഞ്ചത്തിൽ പട്ടിണി കിടന്ന് മരിച്ച ശരീരത്തേക്കാൾ ഭീകരമായതെന്തെങ്കിലുമുണ്ടെങ്കിൽ അത് വെട്ടം കയറാത്ത ആത്മാ

വാണെന്ന് ഉറക്കെ വിളിച്ചു പറഞ്ഞത് വിക്ടർ ഹ്യൂഗോയാണ്.

**പാറപ്പൊത്തും കീറത്തുണിയും–മനുഷ്യാവതാരത്തിന്റെ സമഗ്രതയും നിഗൂഢതയും**

'കീറത്തുണി ചുറ്റി പാറപ്പൊത്തിലിതാ
പാൽ നുകരുന്നല്ലോ ലോകമഹോന്നത ദേവേശൻ'

വിസ്മയം ഭയത്തിന് വഴിമാറുന്ന ഭാവതീവ്രമായ നിമിഷങ്ങൾ ആവിഷ്ക്കരിക്കപ്പെടുകയാണ് കാലിത്തൊഴുത്ത്, പുൽക്കൂട് എന്നൊക്കെ പറഞ്ഞുവയ്ക്കാൻ വരട്ടെ. നമ്മുടെ ചിന്താലോകത്തിൽ പുൽക്കൂടിനുമുണ്ട് കുറച്ചൊരു സുരക്ഷിതത്വം. എന്നാൽ പാറക്കൂട്ടങ്ങളുടെ വിള്ളലിന് എന്തു സുരക്ഷിതമാണുള്ളത്. കീറത്തുണി, തുന്നലോ, ഏച്ചുകെട്ടലോ ഇല്ലാത്ത പച്ചയായ ഒരു വസ്ത്രശേഷിപ്പാണ് മുറിഞ്ഞാലും തകർന്നാലും ഏച്ചുകെട്ടലും വേഷം കെട്ടലുമില്ലാതെ ജീവിച്ച, ഒന്നിനോടും സമരസപ്പെടാത്ത ക്രിസ്തുവിന്റെ വ്യക്തിത്വത്തിന്റെ സമഗ്രതയെ ആ കീറത്തുണി സൂക്ഷിക്കുന്നുണ്ട്. കടം വാങ്ങിയ കാലിക്കൂട്ടം കടം വാങ്ങിയ കരം കൊടുക്കാനുള്ള കാശും കടം വാങ്ങിയ കഴുതയും കടമെടുത്ത കല്ലറയും നാഥന്റെ ദാരിദ്ര്യംതന്നെ പൂർത്തീകരിക്കുന്നു. ജനനപെരുന്നാൾ ഗീതങ്ങളിലൊക്കെ നാഥൻ പിറന്നയിടത്തെ ഗുഹ എന്നാണ് വിളിക്കുന്നത്. അവിടുന്ന് മരിച്ച് അടക്കപ്പെട്ടതും ഇതുപോലെ പാറയിൽ വെട്ടിയൊരുക്കിയ ഒരു ഗുഹയിലായിരുന്നല്ലോ. ഗുഹ ഒരു നിഗൂഢതയുടെ പ്രതീകം കൂടിയാണ്. മനുഷ്യാവതാരത്തിന്റെ ഇനിയും മനസ്സിലാകാത്ത രഹസ്യങ്ങളുടെ നിഗൂഢത. അറിഞ്ഞതിനുമപ്പുറമാണ്. മനുഷ്യാവതാരത്തിന്റെ മർമ്മം എന്ന് ധ്യാനിക്കണം.

എങ്ങിനെയാ പുൽക്കൂടേറ്റു
സിംഹത്തിൽ ശിശുവിൻ ശക്തി!
എങ്ങിനെയാ വിശ്വംഭരനേ
കന്യകയാം പെൺകുഞ്ഞേന്തി!

മനുഷ്യന്റെ ബുദ്ധിയുടെ പരിമിതിയും അറിവിന്റെ അതിരുകളുമാണ്, ഈ രാത്രി നാം ഉറക്കമിളച്ച് ഇങ്ങനെ പാടിക്കൊണ്ടിരിക്കുന്നത്, ദൈവം ചെറുതാകുന്നതാണ് ക്രിസ്തുമസ്. സാധാരണ വലുതുകളെ ഉൾക്കൊള്ളാനാണ് പ്രയാസം. പരിധിക്കപ്പുറമായത് മനസ്സിലാക്കാൻ ബുദ്ധിമുട്ടാറുണ്ട്. എന്നാൽ ദൈവം ചെറുതാകുന്നത് ഉൾക്കൊള്ളാനാകാതെ വലഞ്ഞുപോകുന്നതാണ് സുവിശേഷങ്ങളിലെ പ്രതിഭാസം. ചെറുതാകാൻ താല്പര്യമുള്ളവരെ ഈ വേളയിൽ തമ്പുരാൻ തേടുന്നുണ്ട്. തനിക്കു മുന്നോടിയായ സ്നാപകയോഹന്നാൻ ഞാനോ കുറയണം. എന്നു പറഞ്ഞ് ചെറുതാകുവാൻ താൽപ്പര്യം കാണിച്ചയാളാണ്. ഞാൻ ചെറുതാക്കപ്പെടുന്നു എന്നു പരാതിപ്പെടുന്നവരോട് ക്രിസ്തുമസ്സ് പറയുന്നു. 'ദേ പാറപൊത്തിൽ കിടക്കുന്നവൻ നിന്നെക്കാൾ ചെറുതായിപോയ ആളാണ്. പിന്നെ നീ എന്തിന് ഭാരപ്പെടുന്നു'. കുഞ്ഞേ നീ ചെറുതാകാതിരിക്കാനല്ലല്ലോ അവിടുന്ന് ഇത്രയും ചെറുതായത്.

**വേറെ വഴി–വേറിട്ട വഴിയാകുന്നതാണ് ക്രിസ്തുമസ്സ്**

വിദ്വാൻമാർ വേറെ വഴിയായി കടന്നുപോയി എന്നു പറഞ്ഞുകൊണ്ടാണ് വേദഭാഗം അവസാനിക്കുന്നത്. Christmas is not a festival it is an insight എന്ന് പറഞ്ഞിട്ടുള്ളത് ഓർമ്മവരണം. നിലപാടുകളിൽ വെളിച്ചം വീശുന്നതിന്റെ പേരാണ് ക്രിസ്തുമസ്. കലിംഗയുദ്ധത്തിന്റെ പടക്കളത്തിലെ രക്തചൊരിച്ചിൽ ഹിംസയുടെ താളം സിരകളിൽ മുറുകിയിരുന്ന അശോകചക്രവർത്തിയെ അഹിംസയുടെ ആൾരൂപമായി, മഹാനായ അശോകൻ ആയി മാറിയത് നിലപാടുകളിലെ വെളിച്ചമാണ്.

മോഹൻദാസ് ഗാന്ധിജിയായി മാറിയത് ദക്ഷിണാഫ്രിക്കയിലെ ഒരു രാത്രി തീവണ്ടിയിലെ യാത്രയിൽ പൊടുന്നനെ വീണ വെളിച്ചത്തിൽ നിന്നാണ്. 1904 ലെ ഒരു രാത്രി സാധു സുന്ദർസിംഗിനും സമ്മാനിച്ചത് മാനസാന്തരത്തിന്റെ വെളിച്ചമാണ്. നിലപാടുകളിൽ വെളിച്ചം വീണവർക്ക് പിന്നെ അടങ്ങിയിരിക്കാനാവില്ല. ജീവിതം ബേത്‌ലഹേമിലെ സത്രം പോലെയായിരിക്കുന്നു അർഹതയുള്ളവർ അവഗണിക്കപ്പെടുന്ന കാഴ്ച. ആൾക്കൂട്ടത്തിന്റെ തിമിരം ബാധിച്ച കണ്ണുകളാണെവിടെയും. ചിന്താപരമായ വാമനത്വത്തിന്റെ കാലമായിരിക്കുന്നു. നമ്മുടെ വഴികളിൽ ഇരുട്ടിന്റെ ഘനം കൂടിയിരിക്കുന്നു. വഴിയമ്പലം നമ്മെ പച്ച മനുഷ്യരാക്കേണ്ടതാണ് പക്ഷേ ബേത്‌ലഹേമിൽ അതുണ്ടായില്ല. വാതിൽ കൊട്ടിയടച്ചു. ജീവിതം എത്രമേൽ നശ്വരമാണെന്ന് കാലം നമ്മെ നിരന്തരം പഠിപ്പിച്ചിട്ടും വഴിയമ്പലമാണ് ഈ നാളുകളെന്ന് അറിഞ്ഞിട്ടും നാമും ഒട്ടും പച്ചമനുഷ്യരാകുന്നില്ല. നക്ഷത്രങ്ങൾ എന്റെ ഉള്ളിൽ പൂത്തിരുന്നെങ്കിൽ...

**2023 ജനുവരി 1**
**നമ്മുടെ കർത്താവിന്റെ ഛേലാകർമ്മം, വർഷാരംഭം**
**വി. യോഹന്നാൻ 15:8-19**

വർഷാരംഭ ഞായറാഴ്ചയുടെ പ്രഭാതം ഫലദായക ജീവിതത്തിന്റെ മഹിമയും ത്രിത്വസ്നേഹത്തിന്റെ മാതൃകയിൽ ജീവിക്കാനുള്ള ആഹ്വാനവും അങ്ങിനെ വർഷം മുഴുവൻ സ്നേഹാനുഭവമാക്കി മാറ്റാനുള്ള സാധ്യതയും കൺമുൻപിലേക്ക് വിളമ്പിത്തരുന്ന വേദവായനാനുഭവമാണ് പ്രദാനം ചെയ്യുന്നത്.

**പൂജ്യമായതിലൂടെ പുറത്തുവന്ന സ്നേഹം**

സ്നേഹിതൻമാർക്കുവേണ്ടി ജീവനെ കൊടുക്കുന്നതിലും അധികമുള്ള സ്നേഹമില്ല (വാ. 13) ക്രൂശിൽ നൽകാൻ പോകുന്ന സ്നേഹത്തിന്റെ മുൻ പ്രഖ്യാപനമായി ക്രിസ്തു ഇവിടെ ഇത് വെളിപെടുത്തുകയാണ്. ലോകത്തെവിടെയും പകരം വയ്ക്കാനാകാത്ത സ്നേഹമാതൃകയായി യേശുവിലിതു ലോകം കാണുന്നു.

സ്നേഹം (Love) എന്ന വാക്ക് ഫ്രഞ്ച് ഭാഷയിൽ Leouf എന്നാണ് എഴുതുക. പൂജ്യം എന്നാണർത്ഥം. ടെന്നീസ് ബാഡ്മിന്റൺ തുടങ്ങിയ കായിക മത്സരങ്ങൾ ആരംഭിക്കുമ്പോൾ സ്കോർ ബോർഡിൽ Loeuf all എന്ന് പറഞ്ഞുകൊണ്ടല്ലേ ആരംഭിക്കുക. സ്നേഹിക്കുക എന്നതിന് സ്വയം പൂജ്യമാകുക എന്ന അർത്ഥമാണുള്ളത്. അത് ക്രൂശിലെ സ്നേഹത്തിന്റെ അർത്ഥമാണ്. സ്വാമി എന്ന വാക്കിന് മലയാളത്തിൽ രണ്ടർത്ഥമുണ്ട്. ഒന്ന് എല്ലാം ത്യജിക്കുക, പൂജ്യമാവുക എന്ന അർത്ഥമാണ്. കറുപ്പുടുക്കുമ്പോൾ അതായി. രണ്ട്, ഉടയവൻ, രാജാവ് എന്നർത്ഥമാണ്. പൂജ്യനാകുക എന്ന് പറയാം. ക്രൂശിലെ ക്രിസ്തു ഇത് രണ്ടുമാണ്. നിബന്ധനകളില്ലാത്ത സ്നേഹത്തിൽ വർഷം മുഴുവൻ നിലനിൽക്കണമെന്ന ഓർമ്മിക്കൽ നൽകുകയാണവിടെ. ഷേക്സ്പിയറുടെ മനോഹരമായ ഒരു നാടകമുണ്ട് Romeo and Juliat. കവിത പോലെ മനോഹരമായ, ക്ലാസിക്കൽ അനുരാഗസങ്കല്പങ്ങൾക്ക് നവീന ഭാവുകത്വം നൽകിയ അനശ്വരനാടകമാണത്. പവിത്രമായ ദാമ്പത്യത്തിൽ സ്നേഹത്തിന്റെ വിലയായി സ്വന്തം ജീവിതത്തെ ബലികഴിക്കുന്ന ഭാര്യാഭർതൃബന്ധത്തെ അവിടെ കാണാം. കപടസ്നേഹത്തിന്റെ പൊയ്മുഖങ്ങളുടെ കാലത്ത് ത്രിത്വസ്നേഹത്തിന്റെ മാതൃക വിവരിച്ചുകൊണ്ട് അതിന്റെ തുടർച്ചയാകാൻ മനുഷ്യനെ ക്ഷണിക്കുകയാണ് യേശു.

ചില ജീവിതങ്ങളെ എന്തുകൊണ്ട് സ്നേഹിക്കണം എന്നതിനുത്തരമായി ഒരു സംഭവമുണ്ട്. പാക്കിസ്ഥാനിലെ പട്ടാളഭരണാധികാരിയും സ്വേച്ഛാധിപതിയുമായിരിക്കുന്ന സിയാ-ഉൾ-ഹഖിന്റെ ആരാധകനായിരുന്ന പാക്കിസ്ഥാനി അധ്യാപകൻ കുട്ടികൾക്ക് ഒരു ഗൃഹപാഠം കൊടുത്തു. ഒരു ഉപന്യാസമത്സരം എന്തുകൊണ്ട് ഞാൻ സിയാ-ഉൾ-ഹഖിനെ സ്നേഹിക്കുന്നു എന്നൊരു ഉപന്യാസം. അബ്ദുള്ള എന്ന വിദ്യാർത്ഥി വീട്ടിൽ ചെന്ന് ബാപ്പയോട് ചോദിച്ചു. എന്തുകൊണ്ടാണ് ബാപ്പ ഇദ്ദേഹത്തെ സ്നേഹിക്കുന്നത്? ബാപ്പ പൊട്ടിത്തെറിച്ചു. ഞാനയാളെ സ്നേഹിക്കുകയോ, അയാളാണ് ഭൂട്ടോയെ തൂക്കിലേറ്റിയത്. കുട്ടി ഉമ്മയോട് ചോദിച്ചു. ഉമ്മയും പൊട്ടിത്തെറിച്ചു ഞാന

യാളെ വെറുക്കുന്നു കാരണം അയാൾ ഏകാധിപതിയാണ്. ചേട്ടനും ചേച്ചിയും എല്ലാവരും ഇതേ ഉത്തരമാണ് നൽകിയത്. കുട്ടി വിഷമിച്ചു എങ്ങിനെ ഹോംവർക്ക് ചെയ്യാതിരിക്കും. ഒടുവിൽ അവൻ സ്വന്തമായി ഉത്തരം കണ്ടുപിടിച്ചു. അദ്ദേഹത്തെ സ്നേഹിക്കാൻ മറ്റാരുമില്ലാത്തിനാൽ ഞാൻ സിയാ ഉൾ ഹഖിനെ സ്നേഹിക്കുന്നു. ആരും സ്നേഹിക്കാനില്ലാത്തവരെ സ്നേഹിക്കുന്ന പരിഗണിയ്ക്കുന്ന ആ മഹാസ്നേഹത്തിലാണ് വർഷം മുഴുവൻ നാം നിലനിൽക്കേണ്ടത്.

**പരുക്കുകളുടെ മുന്നറിയിപ്പ് തരുന്ന വർഷാരംഭം**

ലോകം നിങ്ങളെ പകയ്ക്കുന്നു എങ്കിൽ അതു നിങ്ങൾക്കു മുൻപെ എന്നെ പകച്ചിരിക്കുന്നു (18) വർഷാരംഭയാമങ്ങളിൽ തന്നെ പരുക്കുപറ്റാനുള്ള സാധ്യതയെക്കുറിച്ച് ഒരു മുന്നറിയിപ്പ് കിട്ടുമ്പോൾ കാലത്തെയും പരിസരങ്ങളെയും നമ്മുടെ പെരുമാറ്റങ്ങളെയും അൽപ്പം ജാഗ്രതയോടെ വീക്ഷിക്കുന്നുണ്ട്. മനുഷ്യ വ്യക്തിത്വങ്ങളിൽ കഠാരയെക്കാൾ മൂർച്ചയുള്ള പരിഹാസമുനകൾ കൊണ്ട് മുറിവുണ്ടാക്കുന്നവർ സമൂഹ മാധ്യമങ്ങളിൽ ഏറിവരുന്നു. നുണ സത്യത്തെക്കാൾ എളുപ്പം വിറ്റുപോകുന്ന വ്യാപാരചന്തയായി നവമാധ്യമങ്ങൾ മാറുന്നു. ഇതിനോട് ചേർത്ത് ഒന്നു വായിച്ചു നോക്കുന്നത് നല്ലതാണ്. എങ്ങിനെ ജീവിച്ചാലും പഴി കേൾക്കേണ്ടി വരും എന്ന് തന്റെ പച്ചയായ സങ്കടങ്ങളിൽ സ്നാപകയോഹന്നാനെയും തന്നെയും താരതമ്യപ്പെടുത്തി യേശു പറയുന്നുണ്ട്. ആത്മീകജീവിതത്തിൽ പുലർത്തേണ്ട ജാഗ്രതയുടെ പ്രസക്തി ഏറിവരുന്നു. 'ദൈവഭക്തി' യ്ക്ക് ഖുർ-ആൻ ഉപയോഗിക്കുന്ന ഒരു പദം 'തഖ്‌വാ' എന്നതാണ്. 'ജാഗ്രത' എന്നർത്ഥം ലഭിക്കുന്ന പദമാണ്. കല്ലെടുക്കാൻ കുനിയുമ്പോഴത്തെ കാകദൃഷ്ടി. കൊക്ക് കുളക്കരയിൽ പുലർത്തുന്ന സൂക്ഷ്മത എന്നൊക്കെ വിവക്ഷിക്കാം.

ജാഗ്രതയത്രേ നിർവ്വാണമാർഗം
അജാഗ്രത മരണമാർഗം
ജാഗ്രതത്തായവന്: മൃത്യഫലം
അജാഗ്രതൻ  മുന്നേ മൃതൻ (ധർമ്മപദം)
Don't trust everyting you see
even salt looks like sugar.

**2023 ജനുവരി 8**
**ജനനപ്പെരുന്നാളിനു ശേഷം ഒന്നാം ഞായർ**
വി. മത്തായി 4:12- 22

സ്നാപക യോഹന്നാന്റെ കാരാഗൃഹ വാസത്തിന്റെ വാർത്ത കേട്ട കർത്താവ് നിരന്തര യാത്രകളിലേക്ക് പ്രവേശിക്കുകയാണ് മാനസാന്തരത്തിന്റേയും സ്വർഗരാജ്യത്തിന്റേയും മനോഹരഭാഷണങ്ങൾ കൊണ്ട് തീരത്തേയും തിരമാലകളേയും മത്തുപിടിപ്പിക്കുകയാണ്.

**പ്രകോപനങ്ങളെ പ്രചോദനമാക്കി**

തന്റെ മുന്നോടിയായ യോഹന്നാൻ സ്നാപകന്റെ തടവറവാർത്ത കർത്താവിനെ ഭയപ്പെടുത്തേണ്ടതാണ്, ദൗത്യനിർവ്വഹണത്തെ പിറകോട്ടു കൊണ്ടുപോകേണ്ടതാണ്. പക്ഷേ യേശുക്രിസ്തുവിൽ ഇത് നൽകിയത് അന്നുമുതൽ ദൈവരാജ്യത്തിന്റേയും മാനസാന്തരത്തിന്റേയും ശക്തമായ ഭാഷ ആ നാവിൽ നിന്ന് ഉതിർത്തു തുടങ്ങി. വിപദിധൈര്യം ഒരു ചെറിയ കാര്യമല്ല. ഏലിയാ പ്രവാചകൻ ഒറ്റയ്ക്ക് നിന്നുകൊണ്ട് ബാലിന്റെ പ്രവാചകന്മാരെ വെല്ലുവിളിച്ചത് ആരുമില്ലെങ്കിലും ദൈവത്തിന്റെ കരം കൂടെയുണ്ടാകും എന്നുള്ള വിശ്വാസത്തിലാണ്. പ്രകോപനങ്ങളെ പ്രചോദനമാക്കിയ ഏറ്റവും ശക്തമായ ചരിത്രം യൂഹദന്മാരുടേത് തന്നെയാണ്. 1800 വർഷം സ്വന്തം ഭൂമിയിൽ  നിന്ന് ആട്ടിയോടിക്കപ്പെട്ട ലോകമെമ്പാടും അവർണ്ണനീയമായ മർദനങ്ങൾക്കിരയായി ഒടുവിൽ തങ്ങളുടെ പ്രാചീനമാതൃഭൂമിയിൽ തന്നെ സ്വതന്ത്രമായ രാഷ്ട്രം സ്ഥാപിച്ച യഹൂദ ജനതയുടെ വീരഗാഥ നോക്കികാണേണ്ടതാണ്. ഹൃദയങ്ങളിൽ മാതൃരാജ്യത്തിന്റെ ഉയിർപ്പ് സ്വപ്നം കണ്ട് ഭവനങ്ങളിൽ സൂക്ഷിച്ച യരുശലേം മതിലിന്റെ ചിത്രവും പെസഹായിൽ അടുത്തവർഷം യരുശലേമിൽ  എത്തുമെന്ന പ്രതിജ്ഞയുമായി മുൻപോട്ടോടിയ ഒരു ജനത ലോകത്തെ പ്രചോദിപ്പിക്കുന്നുണ്ട്. ചരിത്രത്തിന്റെ കുപ്പത്തൊട്ടിയിൽ എറിയപ്പെട്ടുവെന്ന് ലോകം എഴുതിതള്ളിയ രാഷ്ട്രം ചാരത്തിൽ നിന്നെന്നപോലെ പുനർജന്മം കൊണ്ടെഴുന്നേറ്റുവന്നു. ഒരു പഴയ ശ്ലോകം പറയുന്നു തീരുമാനമെടുക്കേണ്ടത് ഓരോരുത്തരും രണ്ടു കാര്യങ്ങളിലാണ് 'ന ദൈന്യം' 'ന പാലായനം' വിഷാദിക്കാതിരിക്കുക, പിൻതിരിഞ്ഞോടാതിരിക്കുക (ധീരനാവുക).

**ഒരാൾ തകർക്കപ്പെട്ടാൽ നാലുപേർ എഴുന്നേൽക്കുന്ന സുവിശേഷം.** അഗ്നിനാവുള്ള ഒരു ചെറുപ്പക്കാരനെ തടവറയിലെ ഇരുട്ടിലേക്കിട്ടാൽ സകലവും വിട്ട് യേശുവിനെ അനുഗമിക്കുന്ന വെളിച്ചത്തിന്റെ നാലു പോരാളികളുടെ പരമശിഷ്യത്വത്തിന്റെ ചരിത്രം പറയുന്ന വേദഭാഗമാണിത്. യേശുവിന്റെ സുവിശേഷം ഇതാണ്. ചരിത്രത്തിലെപ്പോഴും ഇതു സംഭവിച്ചിട്ടുണ്ട്. സുവിശേഷത്തിന്റെ പേരിൽ അനേകർ ബന്ധിക്കപ്പെട്ടു. അനേകർ വാളിന്നിരയായി പീഢകൾ സഹിച്ചു, രക്തസാക്ഷിത്വം വരിച്ചു. എവിടെയൊക്കെ അടിച്ചമർത്താൻ നോക്കിയോ അതിന്റെ മറുവശത്ത് ആയിരങ്ങൾ ആ സുവിശേഷത്തിനുവേണ്ടി എഴുന്നേറ്റുവന്നിട്ടുണ്ട്. ഇന്നും ഇനിയും അതെങ്ങനെതന്നെയായിരിക്കും. കാട്ടത്തിയുടെ മുകളിലിരുന്ന സക്കായിയും, നാട്ടത്തിയുടെ ചുവട്ടിലിരുന്ന നഥനയേലും പട്ടാപകൽ വന്ന സമരിയക്കാരിയും നട്ടപ്പാതിരായ്ക്ക് വന്ന നിക്കോദിമോസും, കിടന്നു പരാതി പറഞ്ഞ ബെത്സയിദാ കുരുടനും ഇരന്ന് ഇരുന്ന് പരാതി പറഞ്ഞ ബർത്തിമായിയും നടന്ന് പരാതി പറഞ്ഞ ക്നാനായക്കാരിയും ഒരേപോലെ വിളിച്ചടുപ്പിക്കപ്പെട്ട പരമശിഷ്യത്വം ഏതവസ്ഥയിലും നമ്മെ ചേർത്തുപിടിക്കും എന്നൊരുറപ്പുണ്ട്. ഇത്രയും പോരേ? സുവിശേഷത്തോളം സനാതനമായത് മറ്റെന്താണ് ഉള്ളത്?

No one can read the Gospel without feeling
the actual presence of Jesus
(Albert Einsteen).



32

ആരാധനാ പഠനം

ഫാ ഡോ വർഗ്ഗീസ്
പി വർഗ്ഗീസ് പാമ്പാകുട
(ഓർത്തഡോക്സ് സെമിനാരി)

# കർശോൻ അഥവാ കർസോനി

മധ്യപൂർവ്വദേശത്തെ ക്രിസ്ത്യാനികൾ അറബി എഴുതുവാൻ സുറിയാനി ലിപി ഉപയോഗിക്കുന്ന പതിവ് ഉണ്ടായിരുന്നു. ഇങ്ങനെ അറബി സുറിയാനി ലിപിയിൽ എഴുതുന്നതിനെ കർശോൻ (കർശൂനി/ഗർശോൻ/ഗർശോനി/കർസോനി) എന്ന് പേര് വിളിച്ചു. സുറിയാനി നിഘണ്ടുക്കളിൽ ഈ പദത്തിന് നൽകിയിരിക്കുന്ന വിശദീകരണം അറബി സുറിയാനി ലിപിയിൽ എഴുതുന്നത് എന്നാണ്. കർശോൻ എന്നവാക്കിന്റെ യഥാർത്ഥ അർത്ഥം അവ്യക്തമാണ്. ഈ രീതി കണ്ടുപിടിച്ച "ഗർശോൻ" എന്ന സിറിയക്കാരന്റെ പേരിനെ സ്മരിച്ചുകൊണ്ടാണ് "ഗർശോനി" എന്ന് വിളിക്കുന്നത്.

കേരളത്തിലെ സുറിയാനി സഭയിൽ മേൽപ്പറഞ്ഞ മാതൃകയ്ക്ക് സമാനമായി സുറിയാനി ലിപി ഉപയോഗിച്ച് മലയാളം എഴുതുന്ന രീതി നടപ്പിൽ വന്നു. ഇങ്ങനെ സുറിയാനി ലിപി ഉപയോഗിച്ച് മലയാളം എഴുതുന്ന രീതിയെ "മലയാളം കർശോൻ" എന്ന് വിളിച്ചിരുന്നു സുറിയാനി അക്ഷരങ്ങളെക്കാൾ മലയാളം അക്ഷരങ്ങളുടെ സംഖ്യ കൂടുതലായതിനാൽ, ചില സ്വരങ്ങൾ കൂട്ടിച്ചേർത്താണു മലയാളം കർശോൻ രൂപപ്പെടുത്തിയത്. ഇപ്രകാരം കൂട്ടിച്ചേർത്ത അക്ഷരങ്ങൾ ചുവടെ ചേർക്കുന്നു.

| Karshon | Malayalam |
|---|---|
| [illegible] | ങ |
| [illegible] | ഞ |
| [illegible] | ട |
| [illegible] | ണ |
| [illegible] | ന |
| [illegible] | റ |
| [illegible] | ഴ |
| [illegible] | ഷ |
| [illegible] | ഉ ൾ |
| [illegible] | ൽ |
| [illegible] | ന്റ |
| [illegible] | ശ ച |
| [illegible] | [illegible] |
| [illegible] | [illegible] |
| [illegible] | [illegible] |
| [illegible] | [illegible] |

പൗരസ്ത്യ സുറിയാനി (East Syriac) അഥവാ കൽദായ ലിപിയും അതിന്റെ ഉച്ചാരണ പുള്ളികളും (Vowels) ആണ് മലയാളം കർശോനിൽ ഉപയോഗിച്ചിരുന്നത്. കാരണം മലയാളം കർശോൻ കേരളത്തിൽ ഉടലെടുത്തത് പൗരസ്ത്യ സുറിയാനി, മാർത്തോമ്മൻ ക്രിസ്ത്യാനികൾ ആരാധനാ ഭാഷയായി ഉപയോഗിച്ചിരുന്ന കാലത്താണ്. മലയാളം കർശോനിൽ രൂപപ്പെടുത്തിയ ചില പദങ്ങൾ ചുവടെ ചേർക്കുന്നു.

| | | | |
|---|---|---|---|
| വെള്ളം | vellam | [illegible] | [illegible] |
| തണുപ്പ് | thanuppe | [illegible] | [illegible] |
| പെരുപ്പം | peruppam | [illegible] | [illegible] |
| ആടുമാടുകൾ | ātumātukal | [illegible] | [illegible] |
| മാനുഷൻ | mānushen | [illegible] | [illegible] |
| പള്ളി | palli | [illegible] | [illegible] |
| ഇവണ്ണം | ivannam | [illegible] | [illegible] |
| ആര് | āre | [illegible] | [illegible] |
| ആരാകുന്തു (ആരാകുന്നു) | ārākuntu | [illegible] | [illegible] |
| ഏവൻ | ēven | [illegible] | [illegible] |
| ഏവൾ | ēval | [illegible] | [illegible] |
| എങ്ങനെ | engane | [illegible] | [illegible] |
| എന്ത് | enthe | [illegible] | [illegible] |

പാശ്ചാത്യ സുറിയാനി (West Syriac or Serto) കേരളത്തിൽ പ്രചരിച്ചത് 18, 19 നൂറ്റാണ്ടുകളോടുകൂടി മാത്രമാണ്. അതുവരെ നിലനിന്നിരുന്ന പൗരസ്ത്യ സുറിയാനിയിൽ നിന്ന് പാശ്ചാത്യ സുറിയാനിയിലേയ്ക്കുള്ള മാറ്റം വളരെ സാവധാനത്തിലായിരുന്നു. തന്മൂലം മലയാളം കർശോൻ കൂടുതലായി ഉപയോഗിച്ചിരുന്നത്. 19-ാം നൂറ്റാണ്ടിന് മുൻപായിരുന്നു എന്ന് പറയുവാൻ കഴിയും. മലയാളം മാത്രം പരിചിതമായിരുന്ന ഒരു സമൂഹവുമായി ആശയവിനിമയം നടത്തുവാൻ സുറിയാനി പിതാക്കന്മാർക്ക് ഈ രീതി കൂടുതൽ സഹായകരമായിതീർന്നിരിക്കണം.

32




## "സ്വർഗ്ഗം തുറന്നിരിക്കുന്നതും മനുഷ്യപുത്രൻ ദൈവത്തിന്റെ വലതുവശത്തു നിൽക്കുന്നതും ഞാൻ കാണുന്നു"

(അപ്പോ. പ്ര. 6:1–7:59)

അലക്സാണ്ടർ ചക്രവർത്തിയുടെ കാലത്ത് അദ്ദേഹത്തിന്റെ സേനാധിപന്മാർ സിറിയയും, പാലസ്തീനും, ഈജിപ്തുമൊക്കെ ചേർന്ന പ്രദേശം കൈവശമാക്കിയതു മുതൽ യഹൂദമതത്തിനുള്ളിലും സാംസ്കാരികമായ ഭിന്നത വളർന്നുവന്നു. ഒരുവശത്ത് പാലസ്തീനിലെ എബ്രായ ഭാഷ സംസാരിക്കുന്ന യാഥാസ്ഥിതികരായിരുന്ന യഹൂദന്മാരായിരുന്നുവെങ്കിൽ മറുവശത്ത് ജന്മം കൊണ്ട് എബ്രായരെങ്കിലും സാംസ്കാരികമായി ഗ്രീക്കുഭാഷയും ജീവിതശൈലിയും അവലംബിച്ചിരുന്ന യവനഭാഷക്കാരായ യഹൂദന്മാരായിരുന്നു. ക്രൈസ്തവമതത്തിന്റെ വളർച്ചയിലും ഇക്കൂട്ടർ തമ്മിലുള്ള ആശയപരവും സാംസ്കാരികവുമായ വൈജാത്യം വളരെ പ്രകടമായിരുന്നു, അതു വെളിവാകുന്ന വേദഭാഗമാണ് നാമിന്നു ചർച്ച ചെയ്യുന്നത്.

**ആദിമസഭയിലെ ശെമ്മാശന്മാർ**

മുൻപറഞ്ഞ രണ്ടു പൈതൃകങ്ങളിൽ നിന്നും ക്രൈസ്തവമതം സ്വീകരിച്ചവർ ഒരുമിച്ചു കൂടിയപ്പോഴുണ്ടായ ഒരു പ്രശ്നമാണ് ആറാം അധ്യായത്തിൽ നാം കാണുന്നത്. എബ്രായരുടെയും ഗ്രീക്കുഭാഷ സംസാരിക്കുന്നവരുടെയും വിധവമാരെ വ്യത്യസ്ത കണ്ണുകളോടെ കാണുകയും യവനരായ വിധവമാരെ മറ്റുകൂട്ടർ അവഗണിക്കുകയും ചെയ്യുന്നു എന്ന പരാതി വന്നപ്പോൾ പന്തിരുവർ പ്രശ്നത്തിന്റെ ഗൗരവം കണക്കിലെടുത്ത് സഭയിൽ പുതിയൊരു ശുശ്രൂഷാസംവിധാനം തന്നെ നിലവിൽ വരുത്തി, അതുവരെ ഇല്ലാതിരുന്ന "ശെമ്മാശ്ശൻ" എന്ന പദവിയാണ് ഇക്കൂട്ടർക്ക് നൽകിയത്. ഇവർക്കു മൂന്നുതരത്തിലുള്ള യോഗ്യതകൾ ഉണ്ടാവണമായിരുന്നു.

1) ദൈവിക ജ്ഞാനം 2) പരിശുദ്ധാത്മ നിറവ് 3) സഭയുടെ മുൻപിലുള്ള നല്ല സാക്ഷ്യം. "മേശമേൽ ശുശ്രൂഷിപ്പാനാണ്" ഇക്കൂട്ടരെ തെരഞ്ഞെടുത്തതെങ്കിലും ഇവരുടെ യോഗ്യതകൾ പരിഗണിക്കുമ്പോൾ അത് കേവലം ഭക്ഷണമേശയിൽ വിളമ്പുവാൻ മാത്രമാണോ എന്നചോദ്യം അർത്ഥവത്താണ്. അങ്ങനെ ഏഴുപേരെ തിരഞ്ഞെടുത്തു പ്രാർത്ഥനാപൂർവ്വമായ അന്തരീക്ഷത്തിൽ അവർക്കു കൈവെയ്പു നൽകുകയും ചെയ്തു. പട്ടത്വ ശുശ്രൂഷയ്ക്ക് ഉപയോഗിച്ചിരുന്ന 'laying on of hands' എന്ന അനുഷ്ഠാനം സഭയിൽ ഒന്നാമതു നിലവിലായതും ഇക്കാലത്തുതന്നെയാണ്. ഏഴുപേരിൽ സ്തെഫാനോസിനെയും, ഫിലിപ്പോസിനെയും സംബന്ധിച്ചു മാത്രമേ അപ്പോസ്തോലപ്രവർത്തികളിൽ വിശദീകരിച്ചു കാണുന്നുള്ളു

**സ്തെഫാനോസിന്റെ പ്രഭാഷണവും രക്തസാക്ഷിത്വവും**

ദൈവകൃപയുള്ളവനും അനേകം അടയാളങ്ങൾ കാണിച്ചവനുമായ സ്തെഫാനോസിനെതിരെ യഹൂദന്മാരുടെ വിവിധ വിഭാഗങ്ങൾ എതിർപ്പു പ്രകടിപ്പിച്ചു. സുപ്രധാനമായി എതിർത്തത് ലിബർത്തീനർ എന്നവിഭാഗക്കാരാണ്. ഇവർ കുറേനക്കാരും അലക്സാന്ത്രിയക്കാരുമായ യഹൂദന്മാരും കിലിക്യ, ഏഷ്യ എന്നീ പ്രദേശങ്ങളിൽ നിന്നുമുള്ളവരായിരുന്നു. ഇവർ പ്രധാനമായും റോമാ സാമ്രാജ്യം സിറിയ-പാലസ്തീൻ പ്രദേശങ്ങളിൽ കീഴ്പ്പെടുത്തിയപ്പോൾ റോമിലേക്കു അടിമകളായി കൊണ്ടുപോകപ്പെട്ടവരും പിന്നീട് സാമ്രാജ്യത്തിന്റെ വിവിധ സ്ഥലങ്ങളിൽ പാർത്തവരുമായിരുന്നു എന്നാൽ ഇവർക്കൊന്നും തന്നെ സ്തെഫാനോസിന്റെ ആത്മീയതീഷ്ണതയോ, ദൈവികജ്ഞാനമോ ഇല്ലാഞ്ഞതിനാൽ അവരൊക്കെയും പരാജയപ്പെടുകയാണുണ്ടായത്. എന്നാൽ ഇക്കൂട്ടർ സ്തെഫാനോസ് മോശയുടെ ന്യായപ്രമാണത്തെ കീഴ്മേൽ മറിയ്ക്കുന്നു എന്ന ദുരാരോപണമാണ് ഉന്നയിക്കുന്നത് (അപ്പോ. പ്ര. 6:11) അവൻ യറുശലേം ദൈവാലയത്തിനെതിരാണെന്നുള്ളതും (6:13) സന്നിദ്രിസംഘത്തിലുള്ളവരെ പ്രകോപിതരാക്കി. ഇത്തരം ആരോപണം മുൻപ് യഹൂദന്മാർ യേശുവിനെതിരെയും, പൗലോസ് അപ്പോസ്തോലനെതിരെയും ഉന്നയിച്ചിരുന്നുവെന്നത് നാം ഓർക്കേണ്ടതുണ്ട്.

മാലാഖയ്ക്കു സമമായ മുഖലാവണ്യമുണ്ടായിരുന്ന സ്തെഫാനോസിനോട് (6:15) മഹാപുരോഹിതൻ അതു സത്യമാണോ എന്നു ചോദിച്ചപ്പോൾ അദ്ദേഹം സുദീർഘമായ ഒരു പ്രഭാഷണമാണ് നടത്തിയത്. മെസപ്പൊട്ടോമിയക്കാരനായ അബ്രഹാമിനെ യഹോവയായ ദൈവം വിളിച്ചു വേർതിരിയ്ക്കുന്നതു മുതൽ യേശുവിന്റെ പുനരുത്ഥാനം വരെയുള്ള രക്ഷാകരചരിത്രം സ്തെഫാനോസ് വിവരിച്ചുപറഞ്ഞു. യിസ്ഹാക്കിന്റെ ജനനവും, അബ്രഹാമിന് ദൈവത്തോടുണ്ടായിരുന്ന ഉടമ്പടിയും, അതിന്റെ അടയാളമായ പരിഛേദനാകർമ്മവും, യാക്കോബിന്റെയും യൗസേഫിന്റെയും ദൈവാനുഭവങ്ങളും, യിസ്രായേൽക്കാരുടെ മിസ്രയീം വാസവും, മോശമുഖാന്തിരമുള്ള വിടുതലുമെല്ലാം സ്തെഫാനോസ് വിവരിച്ചു. പക്ഷേ ഇതെല്ലാമറിയാമായിരുന്ന യഹൂദർ ഈ പാരമ്പര്യമെല്ലാം വിട്ട് ദൈവനിഷേധികളായി സൂര്യനെയും, ചന്ദ്രനെയും, നക്ഷത്രങ്ങളെയും ആരാധയ്ക്കുന്നവരായി മാറി എന്ന ആരോപണവും അദ്ദേഹം മുന്നോട്ടുവച്ചു. സമാഗമനകൂടാരം മുതൽ ശലോമോന്റെ ദൈവാലയം വരെ വളർന്നുവന്ന യിസ്രായേൽ ജനതയുടെ ആരാധനാ പാരമ്പര്യവും അവർ നഷ്ടപ്പെടുത്തിയ കാരണവും സകല പ്രവാചകന്മാരെയും കൊന്ന കാര്യവും സ്തെഫാനോസ് എടുത്തുപറഞ്ഞു. അവനോട് ക്രുദ്ധരായ യഹൂദജനം അവനെ കൊല്ലുന്ന രംഗത്ത് വിശുദ്ധനായ ആ ശെമ്മാശ്ശൻ സ്വർഗ്ഗീയ ദർശനം കണ്ടുകൊണ്ട് "നിദ്ര പ്രാപിക്കുന്നതാണ്" (7:60) നാം ഈ വേദഭാഗത്തു കാണുന്നത്. ഈ ക്രിസ്തുമസ് കാലം, നമുക്കും "മനുഷ്യപുത്രൻ ദൈവത്തിന്റെ വലതുഭാഗത്തു നില്ക്കുന്നതു കാണുവാൻ" സാധിയ്ക്കട്ടെ. ക്രിസ്തുമസ് ആശംസകൾ.

ഫാ. കെ.വി. ഏലിയാസ്
(ഓർത്തഡോക്സ് സെമിനാരി)

# യോനാ

**A. ആമുഖം:** ചെറിയ പ്രവാചകന്മാരുടെ ഗണത്തിൽ ഉൾപ്പെടുത്തിയിരിക്കുന്ന ഈ പുസ്തകം സാധാരണ പ്രവചന ഗ്രന്ഥങ്ങളുടെ ശൈലിയിലുള്ളതല്ല. "ഇനി നാല്പതു ദിവസം കഴിഞ്ഞാൽ നീനെവേ ഉന്മൂലമാകും" (3:4) എന്ന വാചകമൊഴിച്ചാൽ മറ്റു ഭാഗങ്ങളെല്ലാം യോനയുടെ ജീവിതവുമായി ബന്ധപ്പെട്ട വർണ്ണനകളാണ്. രാജാക്കന്മാരുടെ പുസ്തകങ്ങളിൽ ഏലിയ, എലീശ എന്നീ പ്രവാചകന്മാരുടെ കഥാ വിവരണത്തിനൊക്കുമിത്.

വടക്കേ രാജ്യമായ യിസ്രായേലിനെ ഭരിച്ചിരുന്ന യൊരെബെയാം (രണ്ടാമൻ-ക്രി.മു.787-747) രാജാവിന്റെ കാലത്ത് യിസ്രായേൽ രാജ്യം അതിന്റെ പുരാതന അതിർത്തിവരെ സ്ഥാപിക്കുമെന്ന് ഗെത്-ഹേഫെർ കാരനായ അമിത്ഥായുടെ മകനായ യോന പ്രവചിച്ചതായി 2 രാജ. 14:25-ൽ വായിക്കുന്നു. 'അമിത്ഥായുടെ മകൻ യോനാ' എന്ന വാക്കുകളോടെയാണ് യോനാ പ്രവചനം ആരംഭിക്കുന്നതും (1:1).

ചില വേദപഠിതാക്കൾ ഇതിനെ രൂപകാത്മക ഗ്രന്ഥമായി (Allegorical text) പറയുന്നുണ്ട്. ക്രി.മു. 5-ാം നൂറ്റാണ്ടിൽ എസ്രാ, നെഹമ്യാ എന്നിവരുടെ നേതൃത്വത്തിൽ യഹൂദസമൂഹത്തിന്റെ മത-സാംസ്ക്കാരിക പരിഷ്ക്കരണം നടക്കുന്നുണ്ട്. വളരെ ശക്തമായ പരിത്യക്ത വാദം (exclusivism) മുന്നോട്ടുവച്ച ആ പരിഷ്ക്കരണത്തോടുള്ള പ്രതിഫലനമായി ഈ പുസ്തകത്തെ മനസിലാക്കണമെന്നാണ് ഇവരുടെ വാദം. ഇവിടെ യോനാ അനുസരണമില്ലാത്ത യിസ്രായേലിനെയും കടൽ പുറജാതികളേയും വലിയ മത്സ്യം ബാബേലിനെയും, യോനാ മൂന്നുനാൾ മത്സ്യത്തിനുള്ളിൽ കിടന്നതിനെ യഹൂദായുടെ ബാബേൽ പ്രവാസവുമായി മനസിലാക്കുന്നു. അങ്ങനെയെങ്കിൽ ഇതെഴുതപ്പെടുന്നത് ക്രി.മു. 430-ലോ ശേഷമോ ആയിരിക്കും. ആദ്യവാദ മനുസരിച്ചെങ്കിൽ ഇത് ക്രി.മു. 8-ാം നൂറ്റാണ്ടിലോ അതിനു മുമ്പോ എഴുതപ്പെട്ടു എന്ന് മനസിലാക്കാം.

2 രാജാ. 14:25 പ്രകാരം യോനാ നസ്രേത്തിനു സമീപമുള്ള ഗത്-ഹേഫെർകാരനും ദൈവത്തിന്റെ പ്രവാചകനുമാണ്. യോനാ മത്സ്യത്തിനുള്ളിൽ കഴിഞ്ഞതിനെ ഒരു യഥാർത്ഥ സംഭവമായിട്ടാണ് നമ്മുടെ കർത്താവ് പരാമർശിക്കുന്നത് (വി. മത്താ. 12:39-41; വി. ലൂക്കോ. 11:29-32). ഒരു ചരിത്രഗ്രന്ഥമെന്നപോലെ വായിക്കാവുന്ന ഒരു പുസ്തകമാണിത്. യോനായെ ഒരടയാളമായും നീനെവേക്കാരുടെ മാനസാന്തരത്തെ മാതൃകാപരമായും കാണണമെന്ന് യേശു ജനത്തെ ഉപദേശിക്കുന്നു.

**B. ചരിത്രസാഹചര്യം:** അദദ്-നിരാരി മൂന്നാമന്റെ കാലത്ത് അശ്ശൂർ രാജ്യത്ത് മതനവീകരണം നടത്തിയതായി രേഖയുണ്ട് (ക്രി.മു. 811-781). ഏക ദൈവവിശ്വാസത്തിലേയ്ക്കുള്ള ഒരു താല്പര്യം ഇക്കാലത്തുണ്ടായതായി വിശ്വസിക്കപ്പെടുന്നു. തുടർന്ന് അശ്ശൂരിനെ ഭരിച്ച അശ്ശൂർദ്ദാൻ III (ക്രി.മു. 771-754) ഈ പരിഷ്ക്കാരങ്ങൾ തുടർന്നു. ഈ പരിഷ്ക്കാരങ്ങൾ യോനായുടെ പ്രസംഗ സ്വാധീനത്തിലാണെന്ന് ചിലർ വിശ്വസിക്കുന്നു. ഇക്കാലത്തുണ്ടായ ചില ദുരന്തങ്ങളെ (ക്രി.മു. 765 ലുണ്ടായ ബാധ; 763-ലെ സൂര്യഗ്രഹണം, 759-ൽ ഉണ്ടായ ബാധ) ദൈവത്തിന്റെ ശിക്ഷാവിധിയായിക്കണ്ട് അശ്ശൂരിലെ ജനം യോനായുടെ സന്ദേശം സ്വീകരിച്ചുവെന്ന് വ്യാഖ്യാനം. തോബീ. 14:4,8; ജോസിഫസ്; വി. മത്താ. 12:39-41 എന്നീ ഭാഗങ്ങൾ ഇത് ചരിത്രസംഭവം തന്നെയെന്ന പരമ്പരാഗത വിശ്വാസത്തെ ഉറപ്പിക്കുന്നു.

**c. രചനാകാലം:** നീനെവേ അശൂർ രാജ്യത്തിന്റെ തലസ്ഥാനമായിരുന്നു. ക്രി.മു. 612-ലാണ് നീനെവേ നഗരത്തെ ബാബേൽക്കാർ നശിപ്പിക്കുന്നത്. മുകളിൽ സൂചിപ്പിച്ച ചരിത്ര സംഭവ്യത ഈ നഗരത്തിന്റെ നാശവുമായി ഒത്തുപോകാത്ത പശ്ചാത്തലത്തിൽ യോനായുടെ പുസ്തകത്തെ വേദപണ്ഡിതർ ചരിത്രഗ്രന്ഥമായി ഉൾക്കൊള്ളുവാൻ മടിക്കുന്നു. അതുകൊണ്ട് ഈ പുസ്തകം എന്നെഴുതിയെന്ന കാര്യത്തിലും അഭിപ്രായ ഐക്യമില്ല. ക്രി.മു. 8-ാം നൂറ്റാണ്ടിനു മുമ്പാകാം അഞ്ചാം നൂറ്റാണ്ടിലുമാകാം നിനുവയുടെ നാശത്തിന് മുമ്പുമാകാം (7-ാം നൂറ്റാണ്ട്). ആകയാൽ 9-ാം നൂറ്റാണ്ടു മുതൽ 4-ാം നൂറ്റാണ്ടു വരെയുള്ള കാലം ഈ പുസ്തകത്തിന്റെ രചനാകാലമായി കരുതപ്പെടുന്നു.

**ഉദ്ദേശ്യം:** രൂപാത്മക രചനയെങ്കിൽ, ഇതിന് വ്യക്തമായ ലക്ഷ്യമുണ്ടെന്ന് എളുപ്പം മനസിലാക്കാനാകും. രണ്ടാം യശയ്യാവിൽ കാണുന്ന സാർവ്വത്രിക ദർശനം ഈ പുസ്തകത്തിലും തെളിഞ്ഞുനിൽക്കുന്നു. ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട ജനം എന്നഭിമാനിക്കുന്ന യിസ്രായേല്യരെ മാത്രമല്ല, ഇതരജനങ്ങളെയും ദൈവം കരുതുന്നു; കരുണാപൂർവ്വം വീക്ഷിക്കുന്നു എന്ന് ഈ ഗ്രന്ഥം സാക്ഷിക്കുന്നു.

ഈ പുസ്തകത്തിലെ ചില ഭാഗങ്ങൾ പഴയനിയമത്തിലെ ഇതരപാഠങ്ങളുമായി ചേർന്നു പോകുന്നവയാണ്. അ. 2-ലെ സ്തുതിഗീതത്തിന് സങ്കീർത്തനപുസ്തകത്തിലെ വ്യക്തിഗത സ്തോത്രഗീതങ്ങളോടു സാമ്യമുണ്ട് (2:3, സങ്കീ. 42:7). പുറപ്പാട്, യോവേൽ, രാജാക്കന്മാർ എന്നീ പുസ്തകങ്ങളിലെ പരാമർശങ്ങളും യോനായുടെ പുസ്തക പരാമർശങ്ങളുമായി താരതമ്യം ചെയ്യുവാനുള്ളതാണ് (യോനാ. 4:2, പുറ. 34:6-7; /യോവേ. 2:13; യോനാ 3.9, യോവേ. 2:14, /യോനാ 4.8, രാജാ. 19:4).

ദൈവത്തിന്റെ കരുണയും പാപമോചനവും സ്വജാതിക്കാർക്കുമാത്രം എന്ന ഇടുങ്ങിയ മനോഭാവം ദൈവത്തിന്റെ സ്വഭാവത്തിനും പ്രവർത്തനശൈലിക്കും ചേർന്നതല്ല എന്ന് സ്ഥാപിക്കുകയാണ് ഈ പുസ്തകത്തിന്റെ ലക്ഷ്യം (4.11). ദൈവത്തിന്റെ ആധിപത്യം സാർവത്രികമാണ്. ദൈവസ്നേഹം സകല ജനതയേയും ആശ്ലേഷിക്കുന്നു എന്ന് പ്രവാസ കാലത്ത് ദൈവത്തിന്റെ പ്രവാചകന്മാർ പ്രബോധിപ്പിച്ചതാണ്. എന്നാൽ പ്രവാസത്തിൽ നിന്ന് മടങ്ങിവന്നവർ എസ്രായുടെ നടപടികളാൽ സ്വജനപക്ഷവാദികളും സങ്കുചിതത്വമുള്ളവരുമായി മാറി. ഈയൊരു സാഹചര്യത്തിൽ ദൈവത്തേക്കുറിച്ചുള്ള സാർവ്വത്രിക വീക്ഷണം പ്രചരിപ്പിക്കുക എന്നതായിരുന്നു ഈ ഗ്രന്ഥത്തിന്റെ ഉദ്ദേശ്യം.

യോനായുടെ അനുഭവവും പ്രവചനവും നീനെവേക്കാരുടെ അനുതാപവും അനുസ്മരിച്ച് പൗരസ്ത്യസഭകൾ മൂന്നു ദിവസത്തെ നോമ്പ് ആചരിക്കുന്നു.

E ഘടന: ഏതാനും അത്ഭുതങ്ങൾ ഈ പുസ്തകത്തിൽ പരാമർശിതമാകുന്നുണ്ട്; കപ്പൽക്കാരുടെ ജീവൻ നഷ്ടപ്പെടാതെ കടൽ ശാന്തമാകുന്നത് (1:15); വലിയ മത്സ്യം കടലിൽ യോനായെ അതിന്റെ ഉള്ളിൽ സംരക്ഷിക്കുന്നത് (2:17); മത്സ്യം യോനായെ കരയ്ക്കു ഛർദ്ദിക്കുന്നത് (2:10); യോനായ്ക്കു തണലേകുന്ന ആവണക്ക് (4:6). ആവണക്കിനെ കുത്തിക്കളയുന്ന പുഴു (4.7). അത്യുഷ്ണമുള്ള കിഴക്കൻ കാറ്റ് (4:8); ഒടുവിലായി നീനെവേയുടെ വീണ്ടെടുപ്പും രക്ഷയും.

നാല് അദ്ധ്യായങ്ങളെ, ആ ക്രമത്തിൽ തന്നെ നാലായി ഭാഗിക്കാം. ഒന്നാം അദ്ധ്യായം ദൈവത്തിന്റെ വിളി ധിക്കരിച്ച് ഓടിപ്പോകുന്ന യോനായുടെ കഥയാണ്. ദൈവം പിടിച്ചിട്ട് കടലിന്നടിയിൽ മത്സ്യത്തിന്റെ ഉള്ളിൽ കിടന്ന് യോനാ നടത്തുന്ന പ്രാർത്ഥനയാണ് രണ്ടാം അദ്ധ്യായം. ദൈവനിർദ്ദേശ പ്രകാരം യോനാ നീനെവേയിലേക്കു ചെന്ന് പ്രസംഗിക്കുന്നതായി അദ്ധ്യായം മൂന്ന് വിവരിക്കുന്നു. നാലാം അദ്ധ്യായം ഈ ഗ്രന്ഥത്തിന്റെ ലക്ഷ്യമെന്തെന്ന് യോനായെ ദൈവം പഠിപ്പിക്കുന്നതിലൂടെ വായനക്കാർക്ക് വിശദമാക്കിക്കൊടുക്കുന്നു.

ഓർത്തഡോക്സു സുറിയാനി സഭയുടെ മൂന്നു നോമ്പിന്റെ ദിനങ്ങളിൽ വ്യത്യസ്തമായ ഒരു ക്രമമാണ് വായനയ്ക്കും പഠനത്തിനും ധ്യാനത്തിനുമായി സഭ ക്രമീകരിച്ചു തന്നിട്ടുള്ളത്.

1. തിങ്കൾ: 1:1–2:1; 3:6–4:4. ദൈവദാസനായ പ്രവാചകന്റെ വിളിയോടുള്ള അനുസരണക്കേടും വിജാതികളുടെ പ്രഭുവിന്റെ അനുതാപവും. 2. ചൊവ്വ: 4:5–11. യോനായെ ദൈവം ചില കാര്യങ്ങൾ ബോധ്യപ്പെടുത്തുന്നു. അതിലൂടെ വിശ്വാസ സമൂഹത്തെയും. 3. ബുധൻ: 2:2–3:5 യോനായുടെ പ്രാർത്ഥനയും ദൈവവിളിയോടുള്ള വിധേയത്വവും. 4. വ്യാഴം: 1:1 2; 3:10–4:11. മൂന്നു ദിവസം കൊണ്ട് മുഴുവൻ ഭാഗവും തീർത്തിട്ട് ചില ഭാഗങ്ങൾ ആവർത്തിക്കുകയാണ് 4–ാം ദിവസം.

യോനായുടെ വിളിയും അവനെ ഭരമേല്പിച്ച ഉത്തരവാദിത്വവും (1:1–2) ഓർമ്മപ്പെടുത്തിയ ശേഷം അനുതപിച്ച നിനെവേയോടു ദൈവം കരുണ ചെയ്തിരിക്കുന്നു എന്ന് ഓർമ്മപ്പെടുത്തുന്നു (3:10) ദൈവദാസനായ പ്രവാചകന്റെ ധാർഷ്ട്യവും അവന്റെ മനോഭാവം തിരുത്തേണ്ടതിന്റെ ആവശ്യകതയും വായനക്കാരനെക്കൂടി ബോധ്യപ്പെടുത്തിക്കൊണ്ട്, പ്രപഞ്ചം മുഴുവനും നിറഞ്ഞു വാഴുന്ന ദൈവത്തെ വർണ്ണിച്ച് നാലാം നാളിലെ വേദവായന, ധ്യാനം സമാപിപ്പിക്കുന്നു. ○



## കെസിയ തങ്കം മാത്യു, അടുതല

(02-02-1993 - 10-12-2002)



ക്രിസ്തുവിൽ ജീവിക്കുന്നു

"നിന്റെ മഹത്വമുദിക്കുന്നാൾ
നിൽക്കണമിവൾ വലഭാഗത്തിൽ"

പ്രാർത്ഥനയോടെ,

കുടുംബാംഗങ്ങൾ,

# ഉപദേശിച്ച് വെറുപ്പിക്കാതിരിക്കുക

മനഃപൂർവ്വം

27

ഡോ. വർഗീസ് പുന്നൂസ്
പണിക്കശ്ശേരിൽ

പത്തൊൻപതുകാരനായ സുബിൻ കുടുംബത്തിന്റെയും ഇടവകയുടെയും നാടിന്റെയും അഭിമാനമാണ് ആ നാട്ടിൻ പുറത്ത് നിന്ന് ആദ്യമായി I.I.T. യിൽ പ്രവേശനം ലഭിച്ച കുട്ടിയാണ്. സൺഡേസ്ക്കുൾ പഠനത്തിലും പൊതുവിജ്ഞാനത്തിലും ഒന്നാമൻ. മദ്ബഹാ ശുശ്രൂഷയ്ക്ക് ക്രമമായി കയറുന്ന പയ്യൻ. 'സുബിനെ കണ്ട് പഠിക്ക്' എന്ന് എല്ലാ മാതാപിതാക്കളും പറയുന്ന മാതൃകാ വിദ്യാർത്ഥി. പക്ഷേ ആദ്യസെമസ്റ്റർ ബ്രേയ്ക്കിന് വീട്ടിൽ വന്ന സുബിന്റെ സ്വഭാവത്തിൽ കാര്യമായ വ്യത്യാസങ്ങൾ വീട്ടുകാർ ശ്രദ്ധിച്ചു. പഴയതുപോലെയുള്ള അടുക്കും ചിട്ടയുമൊന്നുമില്ല, കുടുംബപ്രാർത്ഥനയ്ക്ക് ഇരിക്കുന്നത് വളരെ വിമുഖതയോടെയാണ്. മദ്ബഹാ ശുശ്രൂഷ പോയിട്ട് പള്ളിയിൽ പോകാൻ പോലും താൽപ്പര്യം കാണിക്കുന്നില്ല. ഇന്നേവരെ ജീവിതത്തിൽ കിട്ടിയ ദൈവാനുഗ്രഹങ്ങൾ ഒക്കെ മറന്നു പോവുകയാണോ എന്ന ആശങ്ക അമ്മ അവനോട് പങ്കുവച്ചു. ഇനി മുമ്പോട്ട് കൂടുതൽ ദൈവകൃപ ആവശ്യമാണ്. ആഗ്രഹിച്ച കോഴ്സിന് അഡ്മിഷൻ കിട്ടി എന്നതിൽ അഹങ്കാരമാണ് എന്ന് മറ്റുള്ളവർ പറയും എന്നൊക്കെ ഗുണദോഷമായിട്ട് പറഞ്ഞിട്ടും അതൊന്നും ഒട്ടും ഏശുന്നില്ല. ഐ.ഐ.റ്റി.യിലെ അന്തരീക്ഷവും സുഹൃത്തുക്കളും ഒക്കെകൂടി മകനെ ദൈവഭയമില്ലാത്തവനാക്കി തീർത്തു എന്ന ആശങ്ക പങ്കു വയ്ക്കാനാണ് സുബിന്റെ മാതാപിതാക്കൾ എത്തിയത്. സുബിനുമായി നേരിട്ട് സംസാരിക്കുന്നത് നന്നായിരിക്കും. എന്ന് സൂചിപ്പിച്ചപ്പോൾ, ഒരു സൈക്യാട്രിസ്റ്റിനെ കാണാൻ അവൻ സമ്മതിക്കുമോ, എന്ന് അവർക്ക് ആശങ്കയായി. വളച്ചുകെട്ടാതെ, ഉള്ള കാര്യം അവനോട് തുറന്ന് പറഞ്ഞ് നോക്കു എന്ന ഉപദേശം മനസ്സില്ലാമനസ്സോടെയാണ് അവർ സ്വീകരിച്ചത്. പക്ഷേ അവരെ അതിശയിപ്പിച്ചുകൊണ്ട് സുബിൻ അങ്ങനെയൊരു "കൗൺസലിംഗ് സെഷന്" തയ്യാറായി. "ഞാൻ തനിച്ചു പൊയ്ക്കൊള്ളാം" എന്ന നിലപാട് മാതാപിതാക്കൾക്ക് അത്ര സ്വീകാര്യമായില്ല എങ്കിലും അവർ വഴങ്ങി.

സുബിന്റെ വേഷവും പ്രകൃതവും ഒക്കെ കണ്ടപ്പോഴെ മാതാപിതാക്കളുടെ ആശങ്കയുടെ കാരണം കുറേയൊക്കെ ബോധ്യമായി. പക്ഷേ തുറന്ന് സംസാരിക്കുന്നതിന് അവന് ഒരു മടിയുമില്ലായിരുന്നു. "എനിക്ക് അഹങ്കാരം കേറിയിരിക്കുന്നു, ദൈവവിശ്വാസം ഇല്ലാതെയായിരിക്കുന്നു, നാട്ടിൽ എനിക്കുള്ള സൽപ്പേര് നഷ്ടപ്പെടുന്നു. ഇതൊക്കെയാണ് എന്റെ അപ്പന്റെയും അമ്മയുടെയും പേടി. എനിക്ക് അത് ശരിക്കറിയാം. പക്ഷേ സത്യം പറഞ്ഞാൽ ദൈവത്തിലും പള്ളിയിലുമൊക്കെയുള്ള എന്റെ വിശ്വാസം കുറഞ്ഞിരിക്കുന്നു എന്നതാണ് സംഭവിച്ചിരിക്കുന്നത്. അപ്പനെയോ, അമ്മയെയോ, നാട്ടുകാരെയോ ഒന്നും ബോധിപ്പിക്കാൻ ഇല്ലാത്ത ഭക്തി അഭിനയിക്കാൻ എനിക്ക് പറ്റിയില്ല. ഇക്കാര്യം പറ്റുമെങ്കിൽ ഡോക്ടർ അവരെ ഒന്നു പറഞ്ഞ് മനസ്സിലാക്കാമോ?" I know that it will hurt them. But I can't pretend to be a devoted person any more" ഇതായിരുന്നു സുബിനുമായി നടന്ന ആദ്യസെഷന്റെ ചുരുക്കം. "വീണ്ടും കാണാം" എന്ന നല്ല വാക്കോടെ നല്ല ഉറച്ചു ഒരു ഹസ്തദാനവും നൽകി സുബിൻ മടങ്ങി.

കൗൺസിലിംഗിനു ശേഷവും ഒരു മാറ്റവും സുബിനിൽ കാണാത്തതിന്റെ നിരാശയിലാണ് അപ്പനും അമ്മയും വീണ്ടും എത്തുന്നത്. സയൻസിന്റെ വസ്തുനിഷ്ഠതയോടെയും ഗണിതത്തിന്റെ കൃത്യതയോടെയും കാര്യങ്ങൾ ചിന്തിച്ച് മനസ്സിലാക്കാൻ ശ്രമിക്കുന്ന ഒരു തലച്ചോറിനോട് ഉപദേശങ്ങളോ ബൈബിൾ വാക്യങ്ങളോ സെന്റിമെന്റൽ സമീപനമോ ഒന്നും നടക്കുന്നില്ല; അതല്ല കൗൺസിലിംഗ് എന്നൊക്കെ അവരെ പറഞ്ഞ് മനസ്സിലാക്കാനായി എന്നത് ഭാഗ്യമായി. അവനെ ഉപദേശിച്ചും, മറ്റുള്ളവരെക്കൊണ്ട് ഉപദേശിപ്പിച്ചും ഒന്നും വെറുപ്പിക്കരുത് എന്ന ഉപദേശം മാതാപിതാക്കൾ അനുസരിക്കാൻ തയ്യാറായി എന്നതും ഈ കേസിൽ ഒരു വ്യത്യസ്തതയായിരുന്നു (ഇതുപോലൊരു കേസിൽ ഹിപ് നോട്ടിസത്തിലൂടെ മകളുടെ മനസ്സ് മാറ്റാം എന്ന ഒരു "ആത്മീയ കൗൺസിലറുടെ" വാഗ്ദാനത്തിൽ വീണ മാതാപിതാക്കൾക്ക് എന്നേക്കുമായി അവളെ നഷ്ടപ്പെട്ടു എന്നത് സന്ദർഭവശാൽ ഓർക്കുന്നു). Unconditional ആയി അവനെ സ്നേഹിക്കുക, അവനുവേണ്ടി പ്രാർത്ഥിക്കുക, അവന്റെ പേരിൽ എല്ലാ ഞായറാഴ്ചയും വി. കുർബ്ബാന ചൊല്ലിക്കുക എന്നിങ്ങനെയുള്ള ഒരു സമീപനത്തിലേക്ക് ദൈവാശ്രയമുള്ള ആ മാതാപിതാക്കൾക്ക് എത്താൻ കഴിഞ്ഞു.

പത്തുവർഷത്തിനുശേഷം സുബിന്റെ ഒരു മെസേജ് വന്നു "ഒന്നു നേരിൽ കാണണം" കണ്ടപ്പോൾ പഴയ കഥയൊക്കെ അവൻ തന്നെ ഓർപ്പിച്ചു. അവന്റെ ജീവിതത്തിൽ അവനുണ്ടായ അനുഭവങ്ങളുടെ അടിസ്ഥാനത്തിൽ അവൻ ദൈവത്തെ തിരിച്ചറിയുകയും ചെന്നുപെട്ട ഒരു "സ്വതന്ത്രക്കൂട്ടായ്മ"യിൽ നിന്ന് മോചിതനായി തിരികെ സഭാജീവിതത്തിലേയ്ക്ക് എത്തിയതിന്റെയും ചരിത്രം സുബിൻ പങ്കുവെച്ചു. "എന്റെ അപ്പനെയും അമ്മയെയും ഞാൻ വളരെ വേദനിപ്പിച്ചു എങ്കിലും അവർ എന്നെ സ്നേഹിക്കുകയും കരുതുകയും ചെയ്തു. എന്റെ കൈയ്യിലിരിപ്പുകൊണ്ട് തന്നെ ഞാൻ പ്രശ്നങ്ങളിൽ ചെന്നുപെട്ടപ്പോഴും എന്നെ കുറ്റപ്പെടുത്താതെ എന്റെ കൂടെ നിന്നു. അതാണ് ദൈവസ്നേഹം എന്ന് ഞാൻ തിരിച്ചറിഞ്ഞു വി. കുർബ്ബാനയിൽ കവിഞ്ഞ ഒരു ആരാധനയുമില്ല എന്ന് എന്റെ തലച്ചോർ തിരിച്ചറിഞ്ഞു I just wanted to thank you for supporting my parents during their crisis – അതിനുമാത്രമാണ് ഞാൻ വന്നത്.

സുബിൻ ഇന്ന് വളരെ ഉത്തരവാദിത്വമുള്ള ഒരു ഉദ്യോഗത്തിൽ വളരെ മാതൃകാപരമായി സേവനം ചെയ്യുന്നു. വി. മദ്ബഹായിൽ ശുശ്രൂഷിക്കുന്നു നെഗറ്റീവ് സ്റ്റോറികളുടെ ഈ കാലഘട്ടത്തിൽ ഈ പോസിറ്റീവ് സ്റ്റോറി ഇവിടെ പറയുമ്പോൾ ഇതിന്റെ ഗുണപാഠങ്ങൾ അധികം വിശദീകരിക്കേണ്ടതില്ല എന്നു കരുതുന്നു ചെറുപ്പത്തിലേ നല്ല അടിത്തറ വിശ്വാസത്തിലും ആചാരങ്ങളിലും രൂപപ്പെടുത്തിയാൽ യൗവ്വനത്തിൽ ഉണ്ടായേക്കാവുന്ന വീഴ്ചകളെ അതിജീവനം ചെയ്ത്, മക്കൾ ക്രൈസ്തവ ജീവിതത്തിലേക്ക് തിരിച്ചെത്താൻ സാദ്ധ്യതയേറെയാണ്. ചെറുപ്പക്കാർ പതറുമ്പോൾ അവരോട് യുദ്ധത്തിന് തുനിയാതിരിക്കുക ഉപദേശിച്ച് വെറുപ്പിക്കാതിരിക്കുക! Love unconditionaly and pray incessantly. ശാസ്ത്രയുഗത്തിൽ യുക്തി ചിന്തയും നാസ്തിക വാദവും ആഴത്തിൽ വേരോടുന്നു അതിനെ പ്രതിരോധിക്കാൻ പരമ്പരാഗതമായുള്ള പ്രബോധനങ്ങൾ മതിയാവാതെ വരുന്നു. നാസ്തിക വാദത്തെ ചെറുക്കാനുള്ള പ്രബോധന പരിശീലന സംവിധാനങ്ങൾ ക്രമപ്പെടുത്തേണ്ടിയിരിക്കുന്നു.

തുടരും

# സെമിനാരി അദ്ധ്യാപകരെ ആവശ്യമുണ്ട്

താഴെപ്പറയുന്ന തസ്തികകളിലേക്ക് കോട്ടയം, നാഗ്പ്പൂർ സെമിനാരികളിൽ അദ്ധ്യാപകരാകുവാൻ ആഗ്രഹിക്കുന്നവരുടെ അപേക്ഷകൾ ക്ഷണിക്കുന്നു. കോർ ഫാക്കൽറ്റി അംഗങ്ങൾക്ക് ഡോക്ടറൽ ബിരുദവും, ഗസ്റ്റ് ഫാക്കൽറ്റി അംഗങ്ങൾക്ക് എം.റ്റി.എച്ച് ബിരുദവുമാണ് അടിസ്ഥാന യോഗ്യത യായിട്ടുള്ളത്.

**തസ്തികകൾ :**

**A. CORE FACULTY**

1. **പഴയ നിയമം – രണ്ട് അദ്ധ്യാപകർ**
2. **തിയോളജി – ഒരു അദ്ധ്യാപകൻ**
3. **വിവിധ മതങ്ങൾ – ഒരു അദ്ധ്യാപകൻ**

**B. GUEST FACULTY**

1. **പുതിയ നിയമം – ഒരു അദ്ധ്യാപകൻ**
2. **തിയോളജി – ഒരു അദ്ധ്യാപകൻ**
3. **സഭാചരിത്രം – ഒരു അദ്ധ്യാപകൻ**

ഓർത്തഡോക്സ് സഭാംഗങ്ങളായ അംഗീകൃത യോഗ്യതകളുള്ള വൈദീകർക്ക് അപേക്ഷിക്കാവുന്നതാണ്. ഡിസംബർ 10 മുതൽ പഴയസെമിനാരി ഓഫീസിൽ നിന്നും അപേക്ഷകൾ ലഭിക്കുന്നതാണ്. അപേക്ഷകൾ തിരികെ ലഭിക്കേണ്ട അവസാന തീയതി 2023 ജനുവരി 15.

***അപേക്ഷകൾ അയയ്ക്കേണ്ട മേൽവിലാസം:***
**പ്രിൻസിപ്പാൾ**
**ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി,**
**പി.ബി. നമ്പർ 93, കോട്ടയം.**

## MAR GREGORIOS REHABILITATION CENTRE FOR THE BLIND

**Moonnammoodu, Kodunganoor P.O,**
**Thiruvananthapuram - 695 013**
Web: www.mgrc.co.in,
e-mail: mgrctrivandrum@gmail.com
Ph: 9895857322

## RESIDENT MANAGER - POST

തിരുവനന്തപുരം വട്ടിയൂർക്കാവിൽ പ്രവർത്തിക്കുന്ന മാർ ഗ്രിഗോറിയോസ് റീഹാബിലിറ്റേഷൻ സെന്ററിൽ റസിഡന്റ് മാനേജർ തസ്തികയിലേക്ക് 45 വയസ്സിനു മുകളിൽ പ്രായമുള്ള ബിരുദധാരികളിൽ നിന്നും അപേക്ഷ ക്ഷണിക്കുന്നു. സാമൂഹ്യസേവനത്തിലുള്ള പരിചയം അഭിലഷണീയം.

താത്പര്യമുള്ളവർ **mgrctrivandrum@gmail.com** എന്ന e-mail വിലാസത്തിൽ വിശദമായ വിവരങ്ങൾ സഹിതം 2022 ഡിസംബർ 31 നകം അപേക്ഷിക്കേണ്ടതാണ്.

## ആവശ്യമുണ്ട്

20 അംഗങ്ങൾ താമസിക്കുന്ന ചാരിറ്റബിൾ സൊസൈറ്റിയുടെ കീഴിൽ പ്രവർത്തിക്കുന്ന സ്ഥാപനത്തിലേക്ക് സേവനമനോഭാവമുള്ള പാചകക്കാരനെയും caretaker നെയും (male only) ആവശ്യമുണ്ട്. (താമസ സൗകര്യമുണ്ട്). ശമ്പളം : Rs. 8000-10,000

Contact: **8289879803**




കുടുംബ വിശേഷം 28

ജിജി ജോൺസൺ

# ക്രിസ്തുമസ് തരുന്ന അടയാളങ്ങൾ

സകല ജനത്തിനും മഹാസന്തോഷം അറിയിച്ചുകൊണ്ടുള്ള ക്രിസ്തുമസ് ആഗതമായിരിക്കുന്നു ദൈവം തന്നെത്തന്നെ ശിശുവാക്കുന്ന, വചനം ശരീരം ധരിക്കുന്ന അത്ഭുത സംഭവം. എന്നാൽ ക്രിസ്തുമസ് നമ്മുടെ മനസ്സിൽ ഓർമ്മിപ്പിക്കുന്ന പരിചിതമായ ഒരു ചിത്രം, അമ്മ മറിയത്തോടും യൗസേപ്പ് പിതാവിനോടുമൊപ്പം ശീലകളിൽ പൊതിഞ്ഞ് കാലിത്തൊഴുത്തിൽ കിടക്കുന്ന ഒരു ശിശുവിനെയാണ്. വാസ്തവത്തിൽ ക്രിസ്തുമസിന്റെ സന്ദേശം പലതരം അടയാളങ്ങളിലൂടെയാണ് വേദപുസ്തകം നമുക്ക് മനസിലാക്കി തരുന്നത്.

**നക്ഷത്രം:** (മത്തായി:2:9) യേശു ജനിച്ച സ്ഥലം അറിയാതിരുന്ന ജ്ഞാനികൾക്ക് വഴികാട്ടിയാവുന്നത് നക്ഷത്രമാണ്. യേശുവിനെ ആഗ്രഹിച്ച് അന്വേഷിക്കുന്നവർക്ക് വഴികാട്ടിയാണ് ഈ നക്ഷത്രം. രാത്രിയുടെ നിശബ്ദതയിലാണ് നക്ഷത്രം വഴികാട്ടിയാവുന്നത്. ഇരുളിൽ തെളിയുന്ന നക്ഷത്രമയമായ ആകാശം നമ്മുടെ ജീവിതത്തിലെ ഇരുണ്ട യാമങ്ങളിൽ പോലും നമ്മെ കൈവിടാത്ത ദൈവത്തെ ഓർമ്മിപ്പിക്കുന്നു. ആ ദിവ്യ സാന്നിദ്ധ്യം ഇരുളിൽ പ്രകാശമായും സഹനത്തിന്റെ നിഴലിൽ പ്രത്യാശയായും നയിക്കുന്നു.

**ആട്ടിടയർ:** (ലൂക്കോസ്: 2:10-13) എളിയവരും ദരിദ്രരുമായ ആട്ടിടയരാണ് മനുഷ്യാവതാരം ആദ്യം ഏതിരേറ്റത്. ദൈവം മനുഷ്യനായത്, ദൈവസ്നേഹം ഏറ്റവും അത്യാവശ്യമായവർക്കും ദൈവസാന്നിധ്യം അന്വേഷിക്കുന്നവർക്കുമാണെന്ന് വെളിമ്പ്രദേശത്ത് വസിക്കുന്ന ആട്ടിടയരുടെ സാന്നിദ്ധ്യം മനസിലാക്കി തരുന്നു. യേശുവിന്റെ ജനനം ദരിദ്രരുമായുള്ള പങ്കുചേരലാണ്.

**മാലാഖമാർ:** യേശുവിന്റെ ജനനസമയത്ത് ആട്ടിടയരോട് ചേർന്ന് സ്വർഗ്ഗത്തിലെ മാലാഖമാർ ഗാനങ്ങൾ ആലപിച്ചുവെന്ന് സുവിശേഷത്തിൽ നാം വായിക്കുന്നു (ലൂക്കോസ് 2:13,14). ലോകരക്ഷകനായി നമ്മോടു കൂടെ വസിക്കുന്ന ദൈവം ഭൂജാതനായ സദ്വർത്തമാനം ലോകമെങ്ങും ഘോഷിക്കുവാനും സ്വർഗീയ സന്തോഷം പരസ്പരം പങ്കുവെക്കാനും നമുക്കാകണം.

**കാലിത്തൊഴുത്ത്:** സർവ്വശക്തനായിരുന്നിട്ടും ഏറ്റവും ചെറുതായി തീർന്ന, വലിയൊരു മാറ്റത്തിന് വിധേയമായതിന്റെ അടയാളമാണ് കാലിത്തൊഴുത്തിൽ പിറന്നു വീണ ദൈവപുത്രൻ. എന്നും എളിയവനായിരിക്കാൻ ഇഷ്ടപ്പെടുന്നവൻ. ചെറുതാകൽ മഹത്വമാണ്, അത് ദൈവീകമാണ് എന്ന് നമ്മെ മനസ്സിലാക്കി തരുന്നു ഇന്ന് സമ്പത്തും ആഡംബരവും ശ്രേഷ്ഠമായി കരുതുകയും അത് പ്രകടിപ്പിക്കാനുള്ള ആവേശം മൽസരമായി മാറുകയും ചെയ്യുന്ന കാലത്ത് അതിനൊരു ബദലായി മാറുകയാണ് കാലിത്തൊഴുത്തും ഇല്ലായ്മയുടെ നടുവിൽ പിറന്ന യേശുവും. പുൽത്തൊട്ടിയിൽ കീറ്റുശീലയിൽ പൊതിയപ്പെട്ട ആ ശിശു ഒരു അടയാളമാണ് ഇല്ലായ്മയുടേയും, കുറവുകളുടേയും പരിമിതികളുടേയും, ദാരിദ്ര്യത്തിന്റെയും പ്രതീകം. ഇവയുടെ പിന്നിൽ ഒളിഞ്ഞിരിക്കുന്ന രക്ഷകനായ ക്രിസ്തുവിനെ കണ്ടെത്തുകയെന്നുള്ള നിയോഗമാണ് ക്രിസ്തുമസ് തരുന്നത് ത്യാഗവും എളിമയും ശ്രേഷ്ഠമായി തീരുന്ന ദിനം. യേശുവിന്റെ ജനനത്തിന് മൂകസാക്ഷികളാകുന്ന ആടുമാടുകളും പ്രകൃതിയും രക്ഷകന്റെ ജനനത്തിൽ സന്തോഷിക്കുന്നതായി കാണാം.

**തിരുകുടുംബം:** പരിമിതമായ സാഹചര്യത്തിൽ പ്രസവത്തിനുള്ള എല്ലാ ക്രമീകരണങ്ങളും ഒരുക്കി തന്റെ ഉത്തരവാദിത്വം നിർവ്വഹിക്കുന്ന പിതാവായ യൗസേപ്പും സ്നേഹവായ്പ്പോടെ വാൽസല്യപൂർവ്വം തന്റെ കുഞ്ഞിനെ ചേർത്ത് പിടിക്കുന്ന അമ്മ മറിയാമും ചേർന്നുള്ള ആ കാഴ്ച എത്ര ഹൃദ്യവും മനോഹരവുമാണ് ഇത് എല്ലാ കുടുംബങ്ങൾക്കും മാതൃകയുമാണ്. ദൈവനിയോഗം ഏറ്റെടുത്ത ദമ്പതികൾ ഒരിക്കലും പട്ടുവിരിച്ച വഴികളിലൂടെയായിരുന്നില്ല യാത്ര. പൂർണ്ണ ഗർഭാവസ്ഥയിലുള്ള യാത്ര, താമസിക്കാൻ ഇടം കിട്ടാതെ വന്നത്, കാലിത്തൊഴുത്തിലുള്ള പ്രസവം തുടങ്ങി സഹിച്ച ക്ലേശങ്ങൾ ഏറെയാണ്. വീണ്ടും പ്രസവാരിഷ്ടതകൾ മാറുന്നതിനു മുൻപെ തന്നെ തന്റെ കുഞ്ഞിന്റെ പ്രാണൻ സംരക്ഷിക്കാനായി മിസ്രയിമിലേക്ക് പാലായനം ചെയ്യേണ്ടി വരുന്നു. തന്റെ പോന്നോമന പുത്രനെ ലോകത്തിനായി സമർപ്പിക്കുന്ന പ്രിയ മാതാവും കുഞ്ഞിന്റെയും അമ്മയുടേയും സംരക്ഷനാകുന്ന, ദൈവഹിതത്തിന് സ്വയം സമർപ്പിക്കുന്ന പിതാവായ യൗസേപ്പും ചേർന്ന് തരുന്ന സന്ദേശം ഓരോ കുടുംബവും ഈ തിരുകുടുംബ മാതൃക സ്വീകരിക്കാൻ പ്രേരിപ്പിക്കുന്നതാണ്

ബേത്‌ലഹേമിലെ കാലിത്തൊഴുത്തിൽ ജനിച്ചിരിക്കുന്ന, ശിശു, നമുക്ക് വേണ്ടി മനുഷ്യനായി അവതരിച്ച ദൈവം തന്നെയാണെന്ന തിരിച്ചറിവും ആ ദൈവം നമ്മോടു കൂടെ വസിക്കുന്നു എന്ന വിശ്വാസവും ജീവിതത്തിലുണ്ടാകുന്ന നഷ്ടബോധത്തെ മറികടക്കുവാനും തോൽവികളിലും പരാജയങ്ങളിലും പകച്ചു നിൽക്കാതെ മുന്നോട്ട് പോകുന്നതിനും സഹായിക്കുന്നു. ക്രിസ്തുമസ് തരുന്ന ആനന്ദവും പ്രത്യാശയും നമ്മുടെ വീടുകങ്ങളെ സന്തോഷം കളിയാടുന്ന ഇടങ്ങളാക്കി മാറ്റട്ടെ.



**Very Rev.M.C. KURIAKOSE RAMBAN MALIKAYIL (1901-1958)**



**Very Rev. P.J. ALEXANTHRAYOSE COR-EPISCOPA PATTASSERIL (1889-1964)**

*PRECIOUS IN THE SIGHT OF THE LORD IS THE DEATH OF HIS SAINTS (PS 116:15)*

Holy Qurbana on 20-12-21 at St. George Orthodox Church, Kuzhimattom

We have found delight in treasuring and cherishing the unparalleled childhood spent with you as mansions of joy. You stand as a beacon in all walks of life. It will continue generations to generation



**M.C. SKARIA**
**07-03-1969**



**SOSAMMA SKARIA**
**26-06-2003**



**M.S. JACOB**
**17-12-2014**



**ACCAMMA EAPEN**
**01-06-2018**



**MARIAMMA THOMAS**
**29-03-2022**



**SOOSY CHERIAN**
**19-09-2022**

**Grandchildren, Great Grandchildren, Great Great Grandchildren**

**MALIKAYIL FAMILY PATHAMUTTOM**



**MALANKARA ORTHODOX CHURCH PUBLICATIONS**
**DEVALOKAM, KOTTAYAM**
www.mocpublications.com, E-mail: mocpublications@gmail.com

മലങ്കരയുടെ പ്രസിദ്ധീകരണ വകുപ്പ്
40-ാം
വർഷത്തിലേക്ക്

## ദേവലോകം പെരുന്നാൾ പ്രമാണിച്ച് പിതാക്കന്മാരുടെ പുസ്തകങ്ങൾ വിലക്കുറവിൽ




മുഖവില 3770 രൂപ











വേദശാസ്ത്ര ഗ്രന്ഥങ്ങൾ, പള്ളി ഉപകരണങ്ങൾ,
സഭാ പ്രസിദ്ധീകരണങ്ങൾ, ഫോട്ടോകൾ,
കലർപ്പില്ലാത്ത കുന്തിരിക്കം, Export quality Wax മെഴുകുതിരികൾ

# MOC BOOKS

Erayilkadavu Road, Manorama Jn.
Kottayam, Devalokam Aramana & Parumala Seminary.
Ph. 0481-2561305, 8111925411, 9496161305

കൊറിയർ-പാഴ്സൽ സൗകര്യം ലഭ്യമാണ്.



പഴയ താളുകൾ

# മോറാൻ മാർ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ഒരനുസ്മരണ

അന്നമ്മ വർഗീസ്

മലങ്കര സന്ദർശിച്ച (1909-ൽ) അബ്ദുള്ളാ പാത്രിയർക്കീസിന്റെ ആത്മീയവും ലൗകീകവുമായ പരമാധികാരം അംഗീകരിച്ചുകൊണ്ടുള്ള ഉടമ്പടി (കീഴടക്കപ്രമാണം) നിരാകരിക്കുകയും 1912 ൽ അബ്ദുൽ മിശിഹാ പാത്രിയർക്കീസിനെകൊണ്ടു 'നാം കാതോലിക്കോസിനെ വാഴിക്കാത്ത പക്ഷം നമ്മുടെ സഭ, വിവിധ കാരണങ്ങളാൽ വിശുദ്ധിയിലും പവിത്രതയിലും ഉറച്ചുനിൽക്കാൻ ഇടയില്ലാത്തതുകൊണ്ട്' കാതോലിക്കാസ്ഥാപനം പുനഃസ്ഥാപിപ്പിക്കുകയും വട്ടിപ്പണക്കേസിൽ വിജയംവരിച്ച്, പാത്രിയർക്കീസിന്റെ ആവനാഴിയിലെ അവസാനത്തെ മുടക്കാകുന്ന വജ്രായുധത്തെ നിഷ്പ്രഭവുമാക്കിയ വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസിന്റെ പിൻഗാമിയായി തെരഞ്ഞെടുക്കപ്പെട്ട മാർ ബസ്സേലിയോസ് ഗീവർഗീസ് 5 വർഷക്കാലം കാതോലിക്കോസായും 30 വർഷക്കാലം കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായും സഭയെ ഭരിച്ച് വിജയത്തിന്റെയും സമാധാനത്തിന്റെയും ഔന്നത്യത്തിലേക്ക് ഉയർത്തിയ കാലഘട്ടം മലങ്കരസഭയുടെ ചരിത്രത്തിൽ സംഭവബഹുലവും സ്വർണ്ണലിപികളാൽ എഴുതപ്പെട്ടവയുമാണ്.

1049 മിഥുനം 3-ാം തീയതി കുറിച്ചി കല്ലാചേരിൽ കുടുംബത്തിൽ ജനിച്ച ഇദ്ദേഹത്തിന് പുന്നത്ര ദീവന്നാസ്യോസ്, പരുമല ഗ്രിഗോറിയോസ്, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് എന്നീ മൂന്നു തിരുമേനിമാരുമായി കുടുംബബന്ധം ഉണ്ടായിരുന്നതിനുപുറമെ പരുമല തിരുമേനിയുടെയും വട്ടശ്ശേരിൽ തിരുമേനിയുടെയും ശിക്ഷണത്തിൽ നല്ല പരിശീലനം ലഭിച്ചുമിരുന്നു. 1074 വൃശ്ചികം 12-ാം തീയതി കത്തനാരുപട്ടം ലഭിച്ച ഇദ്ദേഹം മൂന്നു ദിവസത്തിനുശേഷം റമ്പാനായി വാഴിക്കപ്പെട്ടു. 1083-ൽ അബ്ദേദുമിശിഹാ പാത്രിയർക്കീസ് ഇദ്ദേഹത്തെ മാർ ഗ്രീഗോറിയോസ് എന്ന നാമധേയത്തിൽ മെത്രാനായി വാഴിച്ചു. 1104-ൽ കിഴക്കിന്റെ കാതോലിക്കോസായി സ്ഥാനാരോഹണം ചെയ്യപ്പെട്ട ഇദ്ദേഹത്തെ 1110-ലെ മലങ്കര അസ്സോസ്യേഷൻ മലങ്കര മെത്രാപ്പോലീത്തായായും തെരഞ്ഞെടുത്തതോടെ മലങ്കരസഭയുടെ ആത്മീയവും ലൗകികവുമായ പരമാധികാരിയായി തീർന്നു.

'വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ് ഏതെല്ലാം തത്വങ്ങളെയും പ്രമാണങ്ങളെയും മുൻനിർത്തി പോരാടിയോ അവയെ സംരക്ഷിക്കേണ്ട ചുമതല നമുക്കുണ്ട്.' എന്ന പ്രതിജ്ഞയുമായി അധികാരത്തിൽ ഏറിയ ഇദ്ദേഹം ആദ്യം സമാധാന ദൗത്യവുമായി ഹോംസിലേക്കുപോയി എന്നാൽ മലങ്കര സഭയുടെ സ്വാതന്ത്ര്യത്തിന് കൺഠകോടാലിയായി തീരുന്ന വ്യവസ്ഥയ്ക്ക് വിസമ്മതിച്ചുകൊണ്ട് നാലു മാസത്തിനുശേഷം തിരിച്ചുവന്നു. 1114 കുംഭം 24-ാം തീയതി ആലുവാ സമ്മേളനത്തിൽവെച്ച് 'നിങ്ങൾ രാജി ആയിക്കൊള്ളണം, ഞാൻ സ്ഥാനം വെച്ചൊഴിഞ്ഞേക്കാം' എന്നു തുറന്നുപറഞ്ഞതിൽനിന്ന്, സമാധാനവാഞ്ഛ അദ്ദേഹത്തെ ആവേശം കൊള്ളിച്ചിരുന്നുവെന്ന് മനസ്സിലാക്കാം. എന്നാൽ ഒന്നുംതന്നെ നഷ്ടപ്പെടാതെ, താൻ മുറുകെ പിടിച്ച എല്ലാ തത്വങ്ങളെയും പ്രമാണങ്ങളെയും മുൻനിർത്തിക്കൊണ്ടുതന്നെ 1958 ഡിസംബർ 16-ാം തീയതി സമാധാനം കൈവരിക്കാൻ അദ്ദേഹത്തിനു സാധിച്ചത് ദൈവാനുഗ്രഹംകൊണ്ടു മാത്രമാണ്

ഹോംസുയാത്ര പരാജയപ്പെട്ടപ്പോൾ, മലങ്കരസഭയുടെ നിലനിൽപ്പിനും സ്വാതന്ത്ര്യത്തിനുംവേണ്ടി ഒരു ഭരണഘടന നിർമ്മിക്കുന്നതിൽ ശ്രദ്ധചെലുത്തി. ഭരണഘടനയെചൊല്ലി വീണ്ടും സഭയിൽ കേസ് ഉണ്ടാകുന്നതിനുള്ള സാദ്ധ്യത ദീർഘവീക്ഷണം ചെയ്തുകൊണ്ട് നിയമപരമായ സകല പഴുതുകളും അടച്ചശേഷമാണ് മലങ്കരസഭയുടെ മാഗ്നാകാർട്ടയായ ഭരണഘടന അംഗീകരിച്ചത്. സമുദായക്കേസിന്റെ ആണിക്കല്ല് ഭരണഘടനയായിരുന്നു. 'രേഖാമൂലമുള്ള ഭരണഘടന (ഏ.എം. അക്കം) സ്വീകരിച്ചതുമൂലം മലങ്കര സുറിയാനി സഭയുടെ മൗലികതത്വങ്ങളും സിദ്ധാന്തങ്ങളും എതിർ കക്ഷികൾ നിരാകരിച്ചുവെന്നും അതുമൂലം മലങ്കര യാക്കോബായ സുറിയാനിസഭയിൽനിന്നും സ്വയം വേർപിരിയുകയും ചെയ്തു എന്നുമാണ് വാദികളുടെ യഥാർത്ഥകേസ് എന്ന് ഇന്ത്യ സുപ്രീംകോടതി സിവിൾ അപ്പലേറ്റ് ജൂറിസ്ഡിക്ഷൻ 1962 ലെ 193-ാം നമ്പർ സിവിൾ അപ്പീൽ വിധിയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. പ്രസ്തുത വാദം സുപ്രീംകോടതി തള്ളിക്കളഞ്ഞുകൊണ്ടാണ് 1958-ൽ വിധി പ്രസ്താവിച്ചിട്ടുള്ളത്. ഭരണഘടന അംഗീകരിക്കുന്ന 1110-ലെ മലങ്കര അസ്സോസിയേഷൻ വിളിച്ചുകൂട്ടാൻ അയച്ച നോട്ടീസ് 'മാർത്തോമ്മായുടെ സിംഹാസനത്തിൽ ആരുഢനായ...' തുടങ്ങിയ തലവാചകങ്ങളോടുകൂടിയതാണ്. പ്രസ്തുത നോട്ടീസും നിയമാനുസൃതം എന്ന് സുപ്രീം കോടതി വിധിച്ചിട്ടുള്ളതുകൊണ്ട് എതിർകക്ഷികൾക്ക് മാർത്തോമ്മാ സിംഹാസനത്തെ കോടതിയിൽ ചോദ്യം ചെയ്യുന്നതിന് നിയമതടസ്സം ഉണ്ട്.



**മലങ്കരസഭ മാസികയുടെ സ്ഥാപകനും മാർഗ്ഗദർശിയുമായിരുന്ന പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായുടെ പാവനസ്മരണയ്ക്കു മുമ്പിൽ പ്രാർത്ഥനകളോടെ...**

**ഓർമ്മ, ജനുവരി 3, ദേവലോകം അരമന**

എതിരാളികളുടെ തന്ത്രങ്ങളും കുതന്ത്രങ്ങളും അടവുകളും മുൻകൂട്ടി കാണുന്നതിനുള്ള അസാമാന്യമായ കഴിവും ഇദ്ദേഹത്തിനുണ്ടായിരുന്നു. 1961 ഫെബ്രുവരിയിൽ നാഗമ്പടം മൈതാനിയിൽ കൂടിയ യാക്കോബായ കൺവൻഷനെ സംബന്ധിച്ചു മലയാള മനോരമയുടെ 28-ാം തീയതി റിപ്പോർട്ടു നോക്കുക. 'അടവു മാറ്റുന്നതിന് അവസരം കിട്ടുന്നതിനാണ് പരസ്പരസ്വീകരണ തന്ത്രം പ്രയോഗിച്ചതെന്ന് പാത്രിയർക്കീസിന്റെ മനസ്സു സൂക്ഷിപ്പുകാരനും ഉൽഘാടന പ്രസംഗകനുമായ പീലക്സീനോസ്' പ്രസ്താവിച്ചു. ഈ അടവ് 1958 ൽ തന്നെ മനസ്സിലാക്കിയതുകൊണ്ടാണ് തന്റെ സ്വീകരണ കല്പനയിൽ *'മാർത്തോമ്മായുടെ സിംഹാസനത്തിൽ ആരൂഢനായ....'* തുടങ്ങിയ തലവാചകവും, *ഭരണഘടനയ്ക്കുവിധേയമായി നാം പാത്രിയർക്കീസിനെ സ്വീകരിക്കാൻ പ്രസാദിച്ചിരിക്കുന്നു* എന്നും ചേർക്കുന്നതിന് നിർബന്ധം പിടിച്ചതെന്ന് പിൽക്കാലത്തു മാത്രമാണ് നിയമജ്ഞന്മാരായ സഭാനേതാക്കന്മാർ പോലും മനസ്സിലാക്കിയത്. അതുകൊണ്ട് ഇസ്രായേല്യരെ മിസ്രയിമിന്റെ അടിമത്വത്തിൽനിന്നു മോചിപ്പിക്കാൻ വിക്കനായ മോശയെ ദൈവം സഹായിച്ചതുപോലെ അന്ത്യോക്യൻ മേൽക്കോയ്മയിൽനിന്നും മലങ്കരസഭയെ മോചിപ്പിക്കാൻ വലിയ വിദ്യാഭ്യാസയോഗ്യതയോ പാണ്ഡിത്യമോ ഇല്ലാതിരുന്ന മാർ ബസ്സേലിയോസിനെ ദൈവം സഹായിച്ചിരുന്നു.

അദ്ദേഹം പരാജയത്തിൽ തളരുകയോ വിജയത്തിൽ അമിതമായി ആഹ്ലാദിക്കുകയോ ചെയ്തിരുന്നില്ല. 1951 ഡിസംബറിൽ തിരു കൊച്ചി ഹൈക്കോടതി സമുദായ ക്കേസ് റിവ്യുഹർജി ചെലവുസഹിതം തള്ളിയ വാർത്ത കേട്ടപ്പോൾ *'ധൈര്യമായിരിക്കു. എല്ലാം നന്മയ്ക്കാണ്'* (മലയാള മനോരമ ഡിസം. 28). അതുപോലെ സമുദായ ക്കേസ് റിവ്യു ഹർജി സുപ്രീം കോടതി സ്വീകരിച്ചതറിഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞത് *'ജയം എന്നു കരുതേണ്ടത് ദൈവത്തെ മഹത്വപ്പെടുത്തുന്നതു മാത്രമാണ്... സത്യം ജയിക്കും. ജയിക്കണം... ഈ സമയത്ത് അവിവേകമായി ആഹ്ലാദിക്കരുത്'.*

അദ്ദേഹത്തിന്റെ ഭരണകാലത്ത് കൂടുതൽ സമയവും കേസ്സുകൾക്കുവേണ്ടി ചെലവഴിച്ചെങ്കിലും പള്ളികൾ മനോഹരമായി പണിയുന്നതിലും, ദയറാകൾ, ആതുരാലയങ്ങൾ, വിദ്യാഭ്യാസ സ്ഥാപനങ്ങൾ തുടങ്ങിയവ സ്ഥാപിക്കുന്നതിലും, സണ്ടേസ്കൂൾ, യൂത്ത്ലീഗ്, ധ്യാനയോഗം, ബാലസമാജം തുടങ്ങിയവ പ്രോത്സാഹിപ്പിക്കുന്നതിലും ആരുടെയും പിമ്പിലായിരുന്നില്ല. വിദ്യാസമ്പന്നരും, ചുറുചുറുക്കുമുള്ള ചെറുപ്പക്കാരെ വൈദികവൃത്തിയിലേക്ക് ആകർഷിക്കുന്നതിനും അവർക്ക് നല്ല ശിക്ഷണത്തിൽ പരിശീലനം നല്കുന്നതിനും വേണ്ട ഏർപ്പാടുകൾ ചെയ്തിരുന്നു.

ജവഹർലാൽ നെഹ്റു, ഡോ. എസ്. രാധാകൃഷ്ണൻ, ഹെയിലി സലാസി, ആർച്ച് ബിഷപ്പ് മക്കാറിയോസ്, അർമ്മീനിയൻ കാതോലിക്കോസ്, ഇർവിൻ പ്രഭു തുടങ്ങിയ ദേശീയ-അന്തർദേശീയ നേതാക്കന്മാരെയും മതാചാര്യന്മാരെയും സ്വീകരിക്കുകയും അവരുമായി ഉറ്റ സൗഹാർദ്ദബന്ധം പുലർത്തുകയും ചെയ്തിരുന്നതുമൂലം മലങ്കര സഭയുടെ പ്രശസ്തി ആഗോള വ്യാപകമാക്കിത്തീർത്തു. 1937 ൽ എഡിൻബറോയിൽ നടന്ന അഖിലലോക സഭാ കൗൺസിലിൽ മലങ്കരസഭയെ പ്രതിനിധീകരിച്ച് കാതോലിക്കാ സംബന്ധിക്കുകയുണ്ടായി. ഈ സന്ദർശനത്തെക്കുറിച്ച് സ്കോട്ട്ലണ്ടിലെ 'The Daily Record and Mail' എന്ന ദിനപ്പത്രം ആഗസ്റ്റ് 5-ാം തീയതി പ്രസിദ്ധപ്പെടുത്തിയ റിപ്പോർട്ട് നോക്കുക.

'എഡിൻബറോ നഗരത്തിൽ ആഗതനായിരിക്കുന്ന ഏറ്റവും ദർശനീയനായ അതിഥിയുടെ ഹസ്തലിഖിതം വാങ്ങുവാൻ തിങ്ങിക്കൂടിയ ആളുകളുടെ പെരുപ്പം മൂലം അവർ പരസ്പരം തള്ളി മറിഞ്ഞു വീഴുകയുണ്ടായി. ഒരു പാത്രി യർക്കീസിനു ചേർന്ന അന്തസ്സോടും കാരുണ്യരശ്മികൾ പൊഴിച്ചുകൊണ്ടും..... സസ്നേഹം കുഞ്ഞുങ്ങളുടെ ശിരസ്സിൽ തലോടിയ ശ്രദ്ധാർഹനായ ഈ അതിഥി ഓർ ത്തഡോക്സ് സുറിയാനി സഭയുടെ മേലദ്ധ്യക്ഷനും പൗരസ്ത്യ കാതോലിക്കായുമായ മോറാൻ മാർ ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയനായിരുന്നു'.

എന്നാൽ ഇദ്ദേഹത്തിന്റെ കാലത്ത് മാർ ഈവാനിയോസും, സേവേറിയോസും, തെയോഫിലോസും റോമ്മാസഭയിൽ ചേർന്നതും തനിക്കു പരിപൂർണ്ണ പിന്തുണ നല്കിയിരുന്ന മലയാള മനോരമയുടെ പ്രസിദ്ധീകരണം നിരോധിക്കുകയും ചെയ്തിട്ടും തളരാതെ, അടിപതറാതെ പ്രയാസങ്ങളെ നേരിട്ട ഇദ്ദേഹത്തിന്റെ കഴിവും തന്റേടവും അപാരം തന്നെയായിരുന്നു. അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ ആവേശംകൊള്ളിക്കുന്നതും പ്രസിദ്ധരായ വാഗ്മികളുടെ വാഗ്ധോരണിയെപ്പോലും വെല്ലുന്നവയും ഭക്തിനിർഭരവും ആയിരുന്നു

അദ്ദേഹത്തിന്റെ ജീവിതസായാഹ്നത്തിൽ തന്റെ പിൻഗാമിയെ തെരഞ്ഞെടുക്കാൻ അനുവദിക്കുകയും ഒരു വിൽപത്രം എഴുതിവയ്ക്കുകയും ചെയ്തു. രോഗികളുടെ തൈലാഭിഷേകശുശ്രൂഷയിൽ ഭക്തിപൂർവ്വം പങ്കെടുക്കുകയും ചെയ്ത ആ മഹാപുരോഹിതൻ 'നല്ല പോർ പൊരുതി ഓട്ടം തികച്ച് വിശ്വാസം കാത്ത്' 1964 ജനുവരി 3-ാം തീയതി വെളുപ്പിന് നിദ്ര പ്രാപിച്ചപ്പോൾ അദ്ദേഹത്തിന്റെ അഭയസ്ഥാനമായിരുന്ന പരുമല കൊച്ചുതിരുമേനിയുടെ സന്നിധാനത്തിങ്കൽ ദൈവദൂതന്മാർ പരിമളവാസന പരത്തി. അദ്ദേഹത്തിന്റെ ദിവ്യതേജസ്സും ഘനഗംഭീരധ്വനിയും മലങ്കരസഭയിൽ പ്രവർത്തിച്ച വൻകാര്യങ്ങളെയും വിചാരിച്ചാൽ ദൈവം ഇദ്ദേഹത്തെപ്പോലെ അനുഗ്രഹിച്ച ഒരു മഹാപുരോഹിതൻ മലങ്കരസഭയിൽ ഉണ്ടായിട്ടില്ല. അദ്ദേഹവും അദ്ദേഹത്തിന്റെ തത്വങ്ങളും പ്രമാണങ്ങളും ആചന്ദ്രതാരം നിലനിൽക്കും. അദ്ദേഹം മരിച്ചിട്ടും ജീവിക്കുന്ന ഒരു പരിശുദ്ധനാണെന്ന് അനുഭവങ്ങൾ തെളിയിക്കുന്നു. തിരുമനസ്സിലെ 102-ാം ജന്മദിനത്തിൽ (ജൂൺ 16) മലങ്കര സഭാംഗങ്ങൾക്ക് അനുഗ്രഹങ്ങളും ആശിസ്സുകളും അദ്ദേഹത്തിൽനിന്നു പ്രാർത്ഥിക്കാം.

*(മലങ്കര സഭ മാസിക-1974 ജൂൺ ലക്കം. അദ്ധ്യാപികയും, എഴുത്തുകാരിയും മർത്തമറിയം സമാജത്തിന്റെ സജീവ പ്രവർത്തകയും തിരുവല്ല സെന്റ് മർക്ക് പള്ളി ഇടവകാംഗവുമായ അന്നമ്മ വർഗീസ് (1917-1996) മലങ്കര സഭ മാസികയിൽ ഏറ്റവുമധികം ലേഖനങ്ങൾ പ്രസിദ്ധീകരിച്ച വനിതയാണ്.)*

അഭിമുഖം:

കെ.വി. ജോസഫ് റമ്പാൻ/ഡോ. തോമസ് കുരുവിള

# 'സഭ എനിക്കുവേണ്ടിയല്ല. ഞാൻ സഭയ്ക്കുവേണ്ടിയാണ്'

**പുരോഹിതവൃത്തിയിൽ അൻപതാണ്ട് പൂർത്തിയാക്കിയ കളപ്പുരയ്ക്കൽ കെ.വി. ജോസഫ് റമ്പാൻ മലങ്കരസഭയുടെ ചരിത്രത്തിനൊപ്പം നടന്ന വിശ്വസ്തനായ കാര്യവിചാരകനാണ്. പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവാ മുതലുള്ള സഭാപിതാക്കന്മാർ ഏല്പിച്ച ചുമതലകൾ ഭംഗിയായി നിറവേറ്റിയതിന്റെ ചാരിതാർത്ഥ്യത്തിൽ, 87-ാം വയസ്സിന്റെ നിറവിൽ, പാമ്പാടി മാർ കുര്യാക്കോസ് ദയറായിൽ പ്രാർത്ഥനാപൂർവ്വം വിശ്രമജീവിതം നയിക്കുന്ന വെരി. റവ. ജോസഫ് റമ്പാൻ മലങ്കരസഭ മാസികയോട് മനസ്സുതുറക്കുന്നു. *മലങ്കരസഭയുടെ* മുടങ്ങാത്ത വായനക്കാരൻകൂടിയാണ് വന്ദ്യറമ്പാച്ചൻ.**

മലങ്കരസഭയ്ക്ക് 1951 ഡിസംബർ 21-ന് പ്രതികൂലമായ വിധിയുണ്ടായപ്പോൾ, കുറിച്ചിബാവായ്ക്ക് അടുരിൽനിന്ന് കോട്ടയത്തേക്ക് ഒരു വൻ സ്വീകരണം സംഘടിപ്പിച്ചിരുന്നു. "ചെറിയ ആട്ടിൻകൂട്ടമേ ഭയപ്പെടേണ്ട. ഇത് അന്തിമവിധിയല്ല. വെള്ളിയാഴ്ച കുഴിച്ചിട്ട സത്യം ഞായറാഴ്ച ഉയിർക്കും." കൽക്കട്ടയിൽനിന്ന് മടങ്ങിയെത്തിയ പ. ബാവാ തിരുമേനിയുടെ കർണ്ണപീയുഷമായിത്തീർന്ന ഈ വരികൾ കേൾക്കാൻ പുതുപ്പള്ളി സെന്റ് ജോർജ് വലിയ പള്ളി സൺഡേസ്കൂളിലെ 8-ാം ക്ലാസ് വിദ്യാർത്ഥിയായ കെ.വി. ജോസഫും ഉണ്ടായിരുന്നു. പുതുപ്പള്ളിയിൽനിന്ന് സ്വരാജ് ബസിൽ ഇടവകാംഗങ്ങളോടൊപ്പം അടുരിലെത്തി, അവിടെനിന്ന് കോട്ടയത്തേക്കുള്ള സ്വീകരണഘോഷയാത്രയിൽ പങ്കെടുത്ത ആ ബാലൻ പിന്നീട് സെമിനാരി വിദ്യാർത്ഥിയായി. പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ശിഷ്യനായി. വൈദികനായി ഔഗേൻ ബാവായുടെ സെക്രട്ടറിയായി വൈദിക സെമിനാരിയുടെയും ദേവലോകം അരമനയുടെയും പരുമല സെമിനാരിയുടെയും മാനേജരായി. വിവിധ ഇടവകകളിൽ വികാരിയായി. ഏല്പിച്ച ദൗത്യങ്ങൾ വിശ്വസ്തതയോടും കാര്യവിചാരകത്വത്തോടുംകൂടെ പൂർത്തിയാക്കിയ വന്ദ്യ കെ.വി. ജോസഫ് റമ്പാൻ തനിക്കു വഴിവിളക്കുകളായ സഭാപിതാക്കന്മാരെ അനുസ്മരിക്കുന്നു.

**? പ. ഗീവർഗീസ് ദ്വിതീയൻ ബാവായെ ആദ്യമായി കാണുന്നത് എന്നാണ്?**

• ഞാൻ പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവായെ ആദ്യമായി കാണുന്നത് 1951 ഏപ്രിൽ 20-ാം തീയതിയാണ്. അന്ന് കോട്ടയം പഴയസെമിനാരിയിൽവെച്ച് വി. മൂറോൻ കൂദാശ നടന്നു. ഞാൻ അന്ന് സ്കൂളിൽ എട്ടാം ക്ലാസ്സിൽ പഠിക്കുകയാണ്. കൂദാശയിൽ സംബന്ധിക്കുന്നതിനുവേണ്ടി രാവിലെ പുതുപ്പള്ളിയിലുള്ള വീട്ടിൽനിന്ന് പിതാവിനൊപ്പം നടന്ന് പഴയ സെമിനാരിയിലെത്തി. ദൂരെനിന്നുതന്നെ പ. ബാവായുടെ ഇമ്പകരമായ ശബ്ദം എന്നെ ആകർഷിച്ചു. വളരെ ഹൃദ്യമായ ആരാധനയായിരുന്നു അത്. ബാവായുടെ മുഖത്തെ ശോഭ എനിക്ക് വർണ്ണിക്കാൻ സാധിക്കുകയില്ല. വി. കുർബ്ബാനയ്ക്കുശേഷം ബാവായുടെ കൈ മുത്തി. പത്തെഴുപതു വർഷങ്ങൾക്കുശേഷവും ആ ഭാഗ്യകരമായ അനുഭവം ഇന്നെന്നപോലെ ഓർമ്മിക്കുന്നു.

**? സെമിനാരി പഠനകാലത്തെ അധ്യാപകർ, സഹപാഠികൾ എന്നിവരെ ഓർത്തെടുക്കാമോ?**

1953-ൽ പത്താം ക്ലാസ്സ് പഠനം കഴിഞ്ഞ് ഞാൻ സെമിനാരി പഠനത്തിനു ചേർന്നു. വട്ടക്കുന്നേൽ വി.കെ. മാത്യൂസ് അച്ചൻ (പ. ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ) മെത്രാപ്പോലീത്താ പദവിയിലേക്കു പ്രവേശിച്ച വർഷമാണത്. (1953 മെയ് 15). അന്ന് സെമിനാരിയിൽ ആകെ മുപ്പതോളം കുട്ടികൾ ആണ് പഠിക്കുന്നത്. ഞങ്ങളുടെ ക്ലാസ്സിൽ പത്തു വിദ്യാർത്ഥികൾ ഉണ്ടായിരുന്നു. മറ്റു ക്ലാസ്സിലൊക്കെ ആറോ ഏഴോ വിദ്യാർത്ഥികളാണ് ഉണ്ടായിരുന്നത്. അഭി. കുര്യാക്കോസ് മാർ ക്ലീമ്മീസ് തിരുമേനി എന്റെ സഹപാഠിയാണ്. ഭാഗ്യസ്മരണീയനായ എപ്പിപ്പാനിയോസ് തിരുമേനി വിദ്യാർത്ഥിയായി ജൂനിയർ ബാച്ചിൽ ഉണ്ടായിരുന്നു. വട്ടക്കുന്നേൽ മാത്യൂസ് മാർ അത്താനാസ്യോസ് തിരുമേനിയെ കൂടാതെ ഡീക്കൻ എം.വി.

ജോർജ് (പിന്നീട് ഗീവർഗീസ് മാർ ഒസ്താത്തിയോസ്), ഫാ. കെ. ഫീലിപ്പോസ് (പിന്നീട് ഫീലിപ്പോസ് മാർ തെയോഫിലോസ്), നരിമറ്റത്തിൽ എൻ.എ. യൂഹാന്നോൻ മല്പാൻ (പിന്നീട് യൂഹാന്നോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്ത), ശ്രീ. കെ.എം. അലക്സാണ്ടർ), ചെമ്പകശ്ശേരിൽ ഫാ. സി.ഇ. ജോർജ്, ഡീക്കൻ ടി.ജെ. ജോഷ്വാ (ഇപ്പോൾ സ്ലാരത്നം റവ. ഫാ. ടി.ജെ. ജോഷ്വാ) എന്നിവരായിരുന്നു അധ്യാപകർ. ടി.ജെ. ജോഷ്വാ അച്ചൻ ഒഴികെയുള്ള എന്റെ ഗുരുനാഥന്മാർ എല്ലാം കടന്നുപോയി. കുറിച്ചിബാവാ ഇടയ്ക്കിടയ്ക്ക് സെമിനാരിയിൽ വന്ന് കുട്ടികളെ കാണുകയും ചില ഉപദേശങ്ങളൊക്കെ തരികയും ചെയ്യുമായിരുന്നു.

**? റമ്പാച്ചൻ ഇപ്പോൾ 87-ാം വയസ്സിലെത്തി. പുരോഹിതവൃത്തിയിൽ അരനൂറ്റാണ്ടു പിന്നിട്ടു. പിന്നിട്ട വഴികളിലെ അവിസ്മരണീയമായ അനുഭവങ്ങൾ പങ്കുവെക്കാമോ?**



• 1957ൽ സെമിനാരി പഠനം കഴിഞ്ഞ് ഞാൻ സി.എം.എസ് കോളജ് ഉപരിപഠനത്തിന് ചേർന്നു. അന്ന് കോട്ടയത്തെ നാല് കോളജുകൾ (സി.എം.എസ് കോളജ്, ബി.സി.എം കോളജ്, ഓർത്തഡോക്സ് വൈദിക സെമിനാരി, മൗണ്ട് കാർമൽ ട്രെയിനിങ് കോളജ്, കഞ്ഞിക്കുഴി) ചേർന്ന് ഒരു എം.ജി.ഒ.സി.എസ്.എം യൂണിറ്റ് പ്രവർത്തിച്ചിരുന്നു. ഓർത്തഡോക്സ് വിദ്യാർത്ഥികളെ പ്രതിനിധീകരിച്ച് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ സെക്രട്ടറിയായി ഞാൻ പ്രവർത്തിക്കുകയായിരുന്നു അങ്ങനെ പ്രവർത്തിച്ചുവരവേ, 1960 സെപ്തംബർ 20-ാം തീയതി എന്റെ പിൽക്കാലജീവിതത്തെ സ്വാധീനിച്ച ഒരു സംഭവം നടന്നു. അന്ന്, പാറത്തോട് ഗ്രേസി മെമ്മോറിയൽ പള്ളിയിൽ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ഒരു ഏകദിനസമ്മേളനം സംഘടിപ്പിച്ചിരുന്നു. രണ്ടു ബസ്സും കുറച്ച് കാറുകളുമായി കോട്ടയത്തുനിന്ന് വിദ്യാർത്ഥികൾ അതിൽ സംബന്ധിക്കുവാൻ പുറപ്പെട്ടു. എം.വി. ജോർജ് അച്ചൻ, ടി.ജെ. ജോഷ്വാ അച്ചൻ എന്നിവരൊക്കെ ഞങ്ങളുടെ സംഘത്തെ നയിക്കുവാനുണ്ടായിരുന്നു. ബസ്സിൽ യാത്ര ചെയ്ത കുട്ടികൾ പാട്ടുകൾ പാടുകയും മുദ്രാവാക്യം വിളിക്കുകയും അതിന്റെ പാരമ്യത്തിൽ ആവേശം കാണിക്കുകയും ചെയ്യാൻ തുടങ്ങി. ഇതു കണ്ടിട്ട് ബസ്സിന്റെ ഫുട്ബോർഡിൽ ഇറങ്ങിനിന്ന് ഞാൻ അവരെ വിലക്കി. "നിങ്ങൾ പാടുന്നതിനും മുദ്രാവാക്യം വിളിക്കുന്നതിനുമൊന്നും കുഴപ്പമില്ല. കൈയും തലയും പുറത്തിടരുത്" എന്നു പറഞ്ഞു. ഈ സമയം ഞാൻ സഞ്ചരിച്ച ബസ്സിനു നേരേ തടി കയറ്റിയ ഒരു ലോറി വന്നു. പെട്ടെന്ന് ബസ് സൈഡിലേക്ക് ഒതുക്കിയപ്പോൾ എന്റെ തലയുടെ പുറകുവശം ഒരു ഇലക്ട്രിക് പോസ്റ്റിൽ ശക്തിയായി ഇടിച്ചു. കാഞ്ഞിരപ്പള്ളി ഗവൺമെന്റ് ആശുപത്രിയുടെ സമീപത്തുവെച്ചാണ് അപകടം നടന്നത്. അവിടുത്തെ ഡോക്ടർ പുതുപ്പള്ളി ഒറ്റപ്ലാക്കൽ അച്ചാമ്മ വർഗീസ് (മാമ്മൻ മാപ്പിളയുടെ സഹോദരിയുടെ മകൾ) ആയിരുന്നു "ഇവിടെ ചികിത്സാസൗകര്യങ്ങൾ കുറവാണ് നിങ്ങൾ തിരുവനന്തപുരത്ത് പോകേണ്ടിവരും" എന്ന് ഡോക്ടർ പരിശോധിച്ചിട്ട് പറഞ്ഞു. ഉടനെ ശ്രീ. സി.ജെ. കുര്യന്റെ കാറിൽ കോട്ടയത്ത് എത്തിച്ചു. അന്ന് മെഡിക്കൽ കോളജ് ആയിട്ടില്ല. കോട്ടയം ഗവ. ആശുപത്രിയിലെ ഡോക്ടർ പി.എം. പൗലോസ് ആയിരുന്നു. ഡോക്ടർ ഒ.പി.യിൽ രോഗികളെ പരിശോധിച്ചുകൊണ്ടിരിക്കുകയായിരുന്നു. സി.ജെ. കുര്യൻ അദ്ദേഹത്തിന്റെ കൈയിൽ പിടിച്ചുകൊണ്ട് എന്റെ അടുക്കൽ കൊണ്ടുവന്നു. "ആ, ഇത് ബേബിയാണല്ലോ" എന്ന് അദ്ദേഹം പറഞ്ഞു. അദ്ദേഹത്തിന് എന്നെ അറിയാം. എന്റെ വല്യപ്പച്ചനും ഡോക്ടറായിരുന്നു. എനിക്ക് ഈ സമയത്ത് ബോധം നഷ്ടപ്പെട്ടിരുന്നു. കൂടെയുണ്ടായിരുന്നവർ പറഞ്ഞുതന്ന വിവരമാണിത്. ഡോക്ടർ വിശദമായി പരിശോധിച്ചു. "തല പൊട്ടിയിട്ടില്ല. പക്ഷേ ഫ്ളൂയിഡ് സ്പൈനൽ കോഡിനകത്ത് ഇറങ്ങി. ആറു മണിക്കൂറിനകം മാറ്റിയില്ലെങ്കിൽ ക്ലോട്ട് ചെയ്യും. സ്പൈനൽ കോഡ് ട്രില്ല് ചെയ്ത് ഫ്ളൂയിഡ് എടുക്കണം" എന്നു പറഞ്ഞു; "ഭയങ്കര വേദനയായിരിക്കും." "ഡോക്ടർ വിഷമിക്കേണ്ട. ചെയ്യാവുന്ന കാര്യങ്ങൾ ചെയ്യ്;" എന്റെ പിതാവ് ധൈര്യത്തോടെ പറഞ്ഞു. അങ്ങനെ ചെയ്തപ്പോൾ 2 ഔൺസ് ഫ്ളൂയിഡ് കാണുമെന്ന് വിചാരിച്ചിരുന്നിടത്ത് 6 ഔൺസ് കിട്ടി. ആ മൂന്നു ദിവസവും ഞാൻ ബോധമില്ലാതെ കിടന്നു. സി.ജെ. കുര്യനും പി.സി. ഏബ്രഹാമും ആലോചിച്ചിട്ട് തുടർചികിത്സയ്ക്ക് വെല്ലൂർക്ക് പോകാൻ തീരുമാനിച്ചു. ഡോ. പി.എം. പൗലോസും ഒപ്പം വരാമെന്നു സമ്മതിച്ചു. എനിക്കും എന്റെ പിതാവിനും സഹോദരനും ഡോക്ടർക്കും കൂടി ട്രെയിൻയാത്രയ്ക്ക് 4 ടിക്കറ്റ് ബുക്കുചെയ്തു. *പോകുവാൻ തീരുമാനിച്ചതിന്റെ തലേന്ന് പ. ഗീവർഗീസ് ദ്വിതീയൻ ബാവാ എന്നെ കാണാൻ വന്നു. ബാവാ സന്ദർശനത്തിനെത്തിയപ്പോൾ ഡോക്ടറും അടുത്തുണ്ടായിരുന്നു. ഡോക്ടർ ബാവായുടെ കുടുംബത്തിൽ പെട്ടതാ. ഡോക്ടറെ നോക്കി "പൗലോച്ചാ എങ്ങനെ ഉണ്ട്" എന്നു ബാവാ ചോദിച്ചു.* ***"ദൈവം തന്നെങ്കിൽ ഉണ്ട്" എന്നായിരുന്നു ഡോക്ടറുടെ മറുപടി. ബാവാ അവിടെ നിന്ന് പ്രാർത്ഥിച്ചു. പ്രാർത്ഥന കഴിഞ്ഞ്, ഡോക്ടറെ നോക്കി പറഞ്ഞു: "ഡോക്ടർ ചികിത്സിക്ക്." ഇങ്ങനെ പറഞ്ഞിട്ട് ബാവാ മടങ്ങിപ്പോയി.*** **ഡോക്ടർ വീട്ടിൽ പോയി ആലോചിച്ചു. പിറ്റേന്ന് രാവിലെ വന്നു പറഞ്ഞു: "വെല്ലൂർക്ക് പോകണ്ട. ഞാൻ ചികിത്സിച്ചോളാം." പന്ത്രണ്ട് ദിവസം കഴിഞ്ഞാണ് എനിക്ക് പരിസരബോധം കിട്ടുന്നത്. "ഞാൻ എവിടെയാ" എന്ന് അടുത്തുനില്ക്കുന്നവരോടു ചോദിച്ചു. "കോട്ടയം ആശുപത്രിയിൽ" എന്നു കേട്ടു. അവിടെ മുപ്പതു ദിവസം ചികിത്സിച്ചു സൗഖ്യമായി.** എല്ലാ മാസവും പരിശോധനയ്ക്ക് എത്തണമെന്ന് പറഞ്ഞ് ഡോക്ടർ മടക്കിയയച്ചു. എല്ലാവർക്കും എന്നെ ഓർത്ത് വിഷമമായിരുന്നു. ഇത്ര വലിയ ശസ്ത്രക്രിയ ഒക്കെ ചെയ്താൽ പിന്നെ തലവേദന ഒരിക്കലും മാറില്ല എന്നൊക്കെ പറഞ്ഞു. പക്ഷേ, എനിക്ക് ഒരിക്കലും തലവേദന വന്നിട്ടില്ല. പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായുടെ പ്രാർത്ഥനയാണ് എന്നെ സുഖപ്പെടുത്തിയത് എന്നു ഞാൻ വിശ്വസിക്കുന്നു.

**? തുടർന്ന് പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായെ ശുശ്രൂഷിക്കുന്നതിനുള്ള ഭാഗ്യവും കിട്ടി. അതേപ്പറ്റി പറയാമോ?**

• അപകടത്തിനുശേഷം ഞാൻ സി.എം.എസ് കോളജിൽ

ശേഷം 42-ാം പേജിൽ...



# സഹോദരൻ



(പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ ചാരിറ്റി പദ്ധതി)

| Sahodaran (Brother) 2022-23 | |
|---|---|
| 25-Oct-22 to 24-Nov-22 | |
| Educational Aid | 20,63,200.00 |
| Housing Aid | 25,79,800.00 |
| Marriage Aid | 4,50,000.00 |
| Medical Aid | 29,18,117.00 |
| SPECIAL AID | 25,500.00 |
| Total | 80,36,617.00 |

994 Vinu Kuriakose
995. Ruby Varghese
996 St. Mary's Indian Orthodox Cathedral Bahrain (OCYM)
997. Reshma Raju
998 Bino Kurian Shaji
999. Mary Thomas
1000. Chacko, Thattaruparambil
1001. St Thomas Indian Orthodox Pazhayapally Kuwait
1002. Rajan Luke, Chathannoor
1003. The Vicar Kuwait Maha Edavaka
1004 Thomas Kuruvilla, Kuwait
1005 Kunjumon & Rosamma Dallas
1006 Thomas Mathew, Puthenangady
1007. P.C. Alexander (Sunny) USA
1008. Dr. Joshua Mar Nicodimos Metropolitan
1009. Vicar, St. Mary's Orthodox Church Koorthamala
1010. Very Rev.C Thomas Cor episcopa, Adoor
1011 M J Mathew, Thiruvalla
1012. Vicar, St. Thomas Orthodox Cathedral, Kanmamkode
1013. Sr. Seliu, St. Mary's Convent Kozhimala
1014. Fr. Dr Ninan V George, Pandalam
1015. Jose Thomas, Vellad
1016. Fiji M. John
1017. John. Fiji, Elnatham
1018 Ephratah Mariam Fiji
1019. Ninan P Mathew, New York
1020. Samuel Sunny, New York
1021. Mr. Alias T. Varkey
1022. Raju. C. Samuel, USA
1023. Beno Joshua, NewYork
1024. Jerin Thomas, USA
1025. Thomas K Ninan, USA
1026 Abraham P. Kurian, USA
1027 Accamma Varghese, USA
1028. Manoj Kuriakose, USA
1029. Mabby Karithadathil Mathew
1030. Neha Mathew
1031. Abraham M. Cherukunnath
1032. Thomas K Ninan
1033. Fr. Charivil John
1034. Dona S. Zachariah
1035 Vinu K Abraham
1036 FR Shinoj Thomas, USA
1037. Fr Yesudasan Pappan, USA
1038 Yohannan Daniel, USA
1039 Jiji. M. Koshy, USA
1040 Jai K Paul, USA
1041 George Y, USA
1042 Babu P. Paulose, USA
1043 Oommen K. George, USA
1044 Nathin Iyer, USA
1045 Mathew George, USA
1046 Murthiayath K. Mathews, USA
1047 M. T George, Chitoor
1048 Dr Chacko T. Abraham Mannarkad
1049 Fr T Geevarghese, Palakkad
1050 M.C Sossamma Mathew, Palakkad
1051 Achose Zachariah, Kottayam
1052 Mar Baselios Movement, Kuwait
1053 Mar Gregorios Movement, Kuwait
1054 P.M. Thomas
1055 St. Stephens IOC Kuwait
1056 Saji Mathew, Kuwait
1057 MMVS, Kuwait
1058 Joby Abraham, Kuwait
1059 PC George
1060 New Altar Boys, St Stephens Orthodox Church, Kuwait
1061 Sherry Jacob Kurian, Kuwait
1062 Jacob Zachariah, Kuwait
1063 Shaji Elanjickal, Kuwait
1064 Roy Abraham, Kuwait
1065 Rojin Zachariah, Kuwait
1066 Steven Sigi George Thiruvalla
1067 Abin P. Mathew, Kuwait
1068 Bincy, Kuwait
1069 Jinu Thomas, Kuwait
1070 Roshan & Jithin, Aymanam
1071 Shobin Mathew & Anu Kurian, Kuwait
1072 John Varghese (Valsa & Family) Kuwait
1073 Varkey George, Kuwait
1074 Smocym Ghala, muscat
1075 Mar Gregorios Orthodox Syrian Church
1076 A K Santhosh
1077 St. Mary s Orthodox Syrian Church, Bokaro
1078 Ajish, Thaluvachira
1079 Mathew Nedumparambil
1080 Fr. Jose K. Varghese, Vice President MGM English School, Rourkela
1081 Austin TW
1082 William IT, Cheruthuruthy
1083 Reju George John
1084 Salu George
1085 Shanty John
1086 Reena Anna Chacko
1087 St. Mary's Orthodox Church of India, Newyork.
1088 Febin Kuriakose
1089 Mercy Kuriakose
1090 St Gregorious Orthodox Syrian Church Jeddah Saudia Arabia
1094 Fr Varghese Thomas

**Address:**
Baselios Marthoma Mathews III,
Catholicate Aramana, Devalokam,
Kottayam 686004 Kerala, India

***ACCOUNT DETAILS:***

*Indian Currency*

| | | |
|---|---|---|
| Account Name | : | Baselios Marthoma Mathews III |
| Account Number | : | 50220001884863 |
| IFSC | : | ESMF0001132 |
| Bank & Branch | : | ESAF Small Finance Bank, Kottayam |

*Foreign Currency*

| | | |
|---|---|---|
| Account Name | : | Malankara Orthodox Syrian Church |
| Account Number | : | 40059833606 (FCRA Savings Account) |
| IFSC | : | SBIN0000691 |
| Bank & Branch | : | State Bank of India, New Delhi Main Branch |
| Swift | : | SBININBB104 |

**Malankara Orthodox Syrian Church**

Catholicate Aramana,
Devalokam P.O (Via.)
Muttambalam,
Kottayam-686004,
Kerala, India
Tel no. 0481 2578500, 2578499,
*Email:*
catholicos@mosc.in
*Web Manager*
webmanager@mosc.in
*Public Relations officer*
pro@mosc.in



പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ ഉപരാഷ്ട്രപതി ജഗദീപ് ധൻഖറെ സന്ദർശിച്ചു. ഡൽഹി ഭദ്രാസന മെത്രാപ്പോലീത്താ ഡോ. യൂഹാനോൻ മാർ ദിമത്രയോസ്, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, ഡൽഹി ഭദ്രാസന സെക്രട്ടറി ഫാ. സജി യോഹന്നാൻ എന്നിവർ സമീപം.



# ദൈവകൃപയുടെ തണലിൽ മാർ അന്തോണിയോസ്

**പരി.സഭയിൽ ഏൽപ്പിക്കപ്പെട്ട നിയോഗങ്ങളെല്ലാം ശാന്തമായും ഭംഗിയായും ദൈവകൃപയുടെ തണലിൽ പൂർത്തീകരിച്ച് മല്ലപ്പള്ളി ആനിക്കാട് മാർ അന്തോണിയോസ് ദയറായിൽ വിശ്രമജീവിതത്തിൽ പ്രാർത്ഥനാപൂർവ്വം കഴിയുന്ന അഭി. സഖറിയ മാർ അന്തോണിയോസ് പിതാവുമായി നടത്തിയ അഭിമുഖം.**

**ഫാ. അലക്സ് തോമസ് / ഫാ. തോമസ് രാജു**

മേൽപ്പട്ട ശുശ്രൂഷയിൽ 31 വർഷങ്ങൾ പൂർത്തീകരിക്കുന്നു മെത്രാസന ചുമതലകളിൽ നിന്നും ഇപ്പോൾ പരിപൂർണ്ണമായി വിരമിച്ചിരിക്കുന്നു. ജീവിത വഴികളിലേക്ക് തിരിഞ്ഞ് നോക്കുമ്പോൾ മനസ്സ് സംതൃപ്തമാണോ?

ജീവിതത്തെക്കുറിച്ച് ഇതുവരെയും സംതൃപ്തിയുണ്ട്. മേൽപ്പട്ടക്കാരൻ ആയതിനു ശേഷം കൊച്ചിമെത്രാസനത്തിൽ 17 വർഷവും 9 മാസവും 17 ദിവസവും ഉണ്ടായിരുന്നു. 2009 ഏപ്രിൽ ഒന്ന് മുതൽ 2022 നവംബർ 3 വരെ കൊല്ലം മെത്രാസനത്തിലും ശുശ്രൂഷ ചെയ്തു. നവംബർ 14 നാണ് ചുമതലകളെല്ലാം കൈമാറി അവിടെനിന്നും മടങ്ങിയത്. വിളിച്ചവൻ വിശ്വസ്തനാണ് എന്ന ബോധ്യമാണ് ഇന്നുവരെയും കൂടെയുള്ളത്. അതുകൊണ്ട് സംതൃപ്തിക്ക് ഒരു കുറവും ഇല്ല. അതിനർത്ഥം ഇതുവരെയും ജീവിതത്തിൽ യാതൊരു പ്രയാസവുമില്ല എന്നല്ല. ജീവിതത്തിൽ എല്ലാ മനുഷ്യർക്കും വിവിധ തരത്തിലുള്ള പ്രയാസങ്ങൾ ഉണ്ട്,സന്തോഷവും ഉണ്ട്. യിസ്രയേൽ ജനതയെ വഴി നടത്തിയ മോശയ്ക്ക് ദു:ഖവും സന്തോഷവും ഉണ്ടായിട്ടുണ്ട്-സുഖ ദു:ഖ സമ്മിശ്രമാണ് ജീവിതം. ദൈവകൃപ അനുഭവിക്കുക എന്നതാണ് മുഖ്യം.

റിട്ടയർമെന്റ് എന്നത് ഒരു വിശ്രമകാലമാണോ? മല്ലപ്പള്ളി ആനിക്കാടുള്ള അന്തോണിയോസ് ദയറാ ശിഷ്ടകാലം പ്രാർത്ഥനാനിരതമായിരിക്കുവാൻ തിരഞ്ഞെടുത്തതിന് പിന്നിൽ എന്തെങ്കിലും കാരണങ്ങളുണ്ടോ?

വിശ്രമം എന്നത് എല്ലാ ശ്രമങ്ങളിൽ നിന്നുമുള്ള വിടുതലാണ്-റിട്ടയർമെന്റ് എന്നാൽ അത്തരത്തിലുള്ള പരിപൂർണ്ണ വിശ്രമമല്ല, ഇഹലോകജീവിതത്തിൽ ഓരോരുത്തർക്കും അവരവരുടേതായ കടമകൾ ഉത്തരവാദിത്തങ്ങൾ നിർവ്വിക്കുവാനുണ്ട്. നമുക്ക് പലകാര്യങ്ങളും ചെയ്യുവാനുണ്ട്- പ്രാർത്ഥനയോടൊപ്പം പ്രവൃത്തിയും അനിവാര്യമാണ്. എന്റെ പിതാവും വല്യപ്പനുമൊക്കെ നിരണം മെത്രാസനത്തിൽ ഉള്ളവരാണ്. ആനപ്രാമ്പാൽ സെന്റ് ജോർജ്ജ് പള്ളിയായിരുന്നു ഇടവക. എന്റെ ഫാദറിന്റെ ഇളയ അനിയൻ കല്ലുപ്പാറ കടമാൻകുളം

ഡബ്ല്യു.സി..വർഗ്ഗീസ് അച്ചൻ (വരമ്പത്ത് അച്ചൻ) ഇവിടെയടുത്തായിരുന്നു. അതുകൊണ്ട് ഈ സ്ഥലം എനിക്ക് അപരിചിതമല്ല. ഇവിടെ ഈ ആശ്രമത്തിന് വേണ്ടി പരി.ബാവാ തിരുമേനിയുടെപേരിൽ പരി.സഭയ്ക്കു വേണ്ടി വസ്തു വാങ്ങി അത്യാവശ്യ സൗകര്യങ്ങളുള്ള ഒരു കെട്ടിടം പണിതു. ശാന്തമായ ഒരു സ്ഥലമായതിനാൽ വലിയ ബഹളങ്ങളൊന്നുമില്ലാതെ ഇവിടെ കഴിയുന്നു. ഇന്നത്തെക്കാലത്ത് യാത്രാ സൗകര്യങ്ങൾക്ക് ബുദ്ധിമുട്ടൊന്നുമില്ലാത്തതിനാൽ അത്യാവശ്യ കാര്യങ്ങൾക്കൊക്കെ ഏതെങ്കിലും സ്ഥലങ്ങളിൽ പോകുവാൻ യാതൊരു തടസ്സവുമില്ല.

**തിരക്കുകളിൽ നിന്നൊക്കെ ഒഴിഞ്ഞ് ശാന്തമായി ഇപ്രകാരം ഇരിക്കുന്നതിനെക്കുറിച്ച് വ്യക്തമായി ആലോചിച്ചെടുത്ത തീരുമാനമാണോ?**

ചുമതലകളുടെ ഭാഗമായുള്ള തിരക്കുകൾ എല്ലാവർക്കുമുണ്ടാകും.അത് നാം ഇഷ്ടപ്പെട്ടേ മതിയാകൂ. മെത്രാസനങ്ങളുടെ ചുമതലകൾ വഹിച്ചിരുന്നപ്പോൾ സന്തോഷത്തോടെ അവയെല്ലാം ചെയ്തു. എന്റെ ഗുരുവായ അഭി. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയാണ് മെത്രാപ്പോലീത്താമാരുടെ കൂട്ടത്തിൽ മെത്രാസന ചുമതലകളിൽ നിന്നും റിട്ടയർചെയ്ത് ഈ വഴി കാണിച്ചത്. അഭി. മാത്യൂസ് മാർ ബർന്നബാസ് തിരുമേനിയും ശാരീരിക ക്ഷീണം നിമിത്തം ചുമതലകളൊഴിഞ്ഞ് നാട്ടിലേക്ക് വന്നിരുന്നു. അതുകൊണ്ട് ആലോചിച്ച് എടുത്തതീരുമാനം തന്നെയാണ്. ചിലപ്പോൾവ്യത്യസ്ത അഭിപ്രായം ഉള്ളവരുണ്ടാകാം. ദൈവത്തോട് ആലോചന ചോദിച്ചെടുക്കുന്ന തീരുമാനങ്ങളൊന്നും തിരുത്തേണ്ടിവരില്ല.

**ജീവിതത്തിൽ വരവു ചെലവ് കണക്കുകളും മറ്റും കൃത്യമായി എഴുതി സൂക്ഷിക്കുന്ന ഒരു രീതിയുണ്ടെന്ന് കേട്ടിട്ടുണ്ട്. ഈ ശീലം വൈദികൻആയതിന് ശേഷം ആരംഭിച്ചതാണോ?**

സത്യത്തിൽ വീട്ടിൽ നിന്നും ലഭിച്ച പരിശീലനം അങ്ങനെയുള്ള ഒന്നായിരുന്നു. വരവ് ചെലവ് കണക്കുകൾ എഴുതി സൂക്ഷിക്കുക. എന്നാൽ അതൊരു ഹെർക്കൂലിയൻ ടാസ്ക്കൊന്നുമല്ല. സഞ്ചരിക്കുന്ന വാഹനത്തിൽ മീറ്റർ റീഡിംഗുണ്ട്. ഒരു ദിവസം യാത്ര ആരംഭിക്കുമ്പോൾ റീഡിംഗ് പരിശോധിക്കുക. യാത്രകൾ പൂർത്തിയാക്കി ഇറങ്ങുമ്പോൾ വീണ്ടും പരിശോധിച്ചാൽ പോയ ദൂരമറിയാം. ഓരോ ദിവസത്തെയും വരവു ചെലവും ഇപ്രകാരം എഴുതി സൂക്ഷിക്കുക. ചുമതലകൾ വഹിക്കുമ്പോൾ പൊതുവിന്റെ സമ്പത്ത് ദുർവ്യയം ചെയ്യാതിരിക്കാൻ ഇത് നമ്മെ സഹായിക്കും.

**ആശ്രമാംഗങ്ങളായി ചേർന്നുകൊണ്ട് സന്യസ്ത ജീവിതം നയിക്കുവാൻ അധികം ആരും ഈക്കാലത്ത് താൽപ്പര്യപ്പെടുന്നില്ല എന്ന് പറയപ്പെടുന്നത് വാസ്തവമാണോ?**

പൗരോഹിത്യ പദവിയിലേക്ക് അനേക കുഞ്ഞുങ്ങൾ ആഗ്രഹിച്ച് കടന്നുവരുന്നുണ്ട്. സന്യസ്തരാകുവാൻ അത്രയും പേരെ ലഭിക്കുന്നില്ല എന്നത് സത്യമാണ്. രണ്ട് കാരണങ്ങൾ അതിനു പിന്നിലുണ്ടെന്നാണ് എന്റെ ബോധ്യം. മാതൃകയുള്ള സന്യസ്തരുടെ എണ്ണം പരി. സഭയിൽ വർദ്ധിക്കണം. അപ്പോൾ ആ പാതയിൽ അനേകർ ആകൃഷ്ടരായി താനേ വന്നുകൊള്ളും. ഒൽമോയോ അഥവാ ലോകമയൻമാരെന്ന അർത്ഥത്തിൽ നാം അൽമായരെയാണ് ഇപ്പോൾ കാണുന്നത്. എനിക്ക് ആ പദത്തോട് തന്നെ താൽപ്പര്യമില്ല. സത്യത്തിൽ നമ്മളെക്കാളൊക്കെ ഭേദമാണവർ. പൗരോഹിത്യ ജീവിതങ്ങളിൽ കടന്നുകൂടിയിട്ടുള്ള തൃപ്തിയില്ലായ്മയും ലോകമോഹവുമാണ് വേറൊരു കാരണം. കാലത്തിന്റെ കുത്തൊഴുക്ക് എന്നൊക്കെ നാം പറയാറില്ലേ- അതിനൊത്താണ് ഏറിയപേരും യാത്ര ചെയ്യുന്നത്. അച്ചനാകാൻ വരുന്നയാൾക്ക് ആ ബോധ്യമുണ്ടാകണം. ഭവനത്തിന്റെ അന്തരീക്ഷം അങ്ങനെയുള്ളതാകണം. ഞങ്ങളുടെയൊക്കെ ചെറുപ്പകാലത്ത് എന്തെങ്കിലും കുരുത്തക്കേടുകൾ കാണിച്ചാൽ അമ്മച്ചിയും അമ്മയുമൊക്കെ പറയും "നീ ഒരു അച്ചനാകാൻ ഉള്ളവനാണ്" എന്ന്. അത് ഒരു ഓർമ്മപ്പെടുത്തലാണ് ഒപ്പം ഒരു താക്കീതും. പ്രായമായവരൊക്കെ വീട്ടിലുള്ളത് തന്നെ ഒരു അനുഗ്രഹമാണ് എന്റെ വല്യമ്മച്ചി അതിരാവിലെ മനമേ പക്ഷിഗണങ്ങൾ എന്ന പാട്ട്



## പാവനസ്മരണയ്ക്ക് 10 – ാം വർഷം

16 – 08 – 2022



തങ്കമ്മ ജോർജ്

26 – 12 – 2022



സി.കെ. ജോർജ്

**പട്ടമുക്കിൽ രാജവില്ല, കോടിമത, കോട്ടയം**

'ഇപ്പോഴും എല്ലായ്പ്പോഴും എന്നുമെന്നന്നേക്കും
ഞങ്ങളെ മറക്കാതെ പ്രാർത്ഥിച്ചുകൊള്ളേണമേ'.

---

**14TH DEATH ANNIVERSARY**
**17-11-2022**



**K. J. KURIAN**
**(SYRIAC)**

**10TH DEATH ANNIVERSARY**
**14-12-2022**



**PENNAMMA KURIAN**

**1ST DEATH ANNIVERSARY**
**14-09-2022**



**ANDREWS K. KURIAN**
**(SUNNYKUTTY)**

## Kuruppancheril (Palathinkal)

**Chozhiyacadu, Channanicadu p.o.**
**Kottayam**

By Sorrowing family

പാടും. വേദപുസ്തകം വായിക്കും. വെള്ളെഴുത്ത് തെളിയുക എന്നൊരു പ്രയോഗമുണ്ട്. പ്രായമാകുന്നതനുസരിച്ച് കാഴ്ചയ്ക്ക് മങ്ങലുണ്ടാകും എന്നാലും വി.വേദപുസ്തകത്തിലെ കുഞ്ഞ് അക്ഷരങ്ങൾ ശ്രദ്ധയോടെ അമ്മച്ചി വായിക്കും. **എന്റെ അമ്മയുടെ വേദപുസ്തകമാണ് ഇന്നും എന്റെ കൈയ്യിൽ ഇരിക്കുന്നതും ഞാൻ വായിക്കുന്നതും.** നല്ല കുടുംബങ്ങൾ രൂപപ്പെട്ടാൽ ഉത്തമരായ വൈദികരും സന്യസ്തരും വിശ്വാസികളും ഒക്കെയുണ്ടാകും.

**ജീവിതത്തിൽ ഏറെ സന്തോഷവും ദു:ഖവും നൽകിയ എന്തെങ്കിലും കാര്യങ്ങൾ പ്രത്യേകിച്ച് ഓർമ്മയിലുണ്ടോ?**

സന്തോഷവും ദു:ഖവും മാറി മാറി ജീവിതയാത്രയിൽ ഉണ്ടാകുന്നതാണല്ലോ. അതെല്ലാം പ്രത്യേകിച്ച് ഓർമ്മയിൽ സൂക്ഷിക്കുന്ന ഒരു രീതിയൊന്നും ഇത് വരെയില്ല. എല്ലാം ദൈവഹിതമായി കണ്ട് അഭിമുഖീകരിക്കുക. വി.കുർബ്ബാനയിൽ മ്ഹസിയോനോ ഹോക്കിൽ ചൊല്ലുമ്പോൾ പറയുന്നത് ഞങ്ങളുടെ തിൻമകൾ ക്ഷമിച്ച് മായിച്ച് ഓർക്കാതിരിക്കുന്നവനുമായ ദൈവം എന്നാണല്ലോ. അതുകൊണ്ട് വേദന നിറഞ്ഞ എന്തെങ്കിലുമൊക്കെയുണ്ടെങ്കിൽ അവ ഓർക്കാതെ മറന്നുകളയുക എന്നതാണ് നല്ലത്.

**ഒരു വിദേശയാത്ര പോലും നടത്തിയിട്ടില്ലാത്ത മെത്രാപ്പോലീത്ത എന്ന നിലയിൽ വളരെ ആകാംക്ഷയോടെ അതിന്റെ കാരണങ്ങൾ പലരും ചോദിച്ചിട്ടുണ്ടല്ലോ? എന്തെങ്കിലും കാരണങ്ങൾ അതിനുപിന്നിൽ ഉണ്ടോ?**

ഞാൻ കൊച്ചി മെത്രാസനത്തിന്റെ ചുമതലയിൽ ആയിരുന്നപ്പോഴും കൊല്ലത്തായിരുന്നപ്പോഴും മാധ്യമങ്ങൾ ചോദിച്ച ചോദ്യമാണിത്. കൊച്ചിയിൽ എറണാകുളം, തൃശൂർ,പാലക്കാട് ജില്ലകളിലാണ് നമ്മുടെ പള്ളികൾ. കൊല്ലത്ത് ഒരു ജില്ലയിൽ മാത്രമാണ്. ഇവിടെയൊന്നും യാത്ര ചെയ്യാൻ പാസ്പോർട്ട് ആവശ്യമില്ലാത്തതിനാൽ എടുത്തില്ല.പാസ്പോർട്ട് എടുക്കുന്നതും എടുക്കാത്തതും കുറ്റകരമായ ഒരു കാര്യമല്ല. മാർത്തോമാ സഭയുടെ കാലം ചെയ്ത ക്രിസോസ്റ്റം തിരുമേനി എന്നോട് പറഞ്ഞു എന്റെ കയ്യിൽ കുറെ പാസ്പോർട്ടുണ്ട് അതിലൊരണ്ണം എനിക്ക് തരാമെന്ന്. പാസ്പോർട്ട് വേണ്ടസ്ഥലത്ത് നിയോഗിക്കപ്പെട്ടാൽ പാസ്പോർട്ട് എടുക്കണം അത്രേയുള്ളു. നാട്ടിലെ ശുശ്രൂഷകൾക്ക് അതിന്റെ ആവശ്യം വന്നില്ല എന്നേയുള്ളു.

**പ്രസംഗങ്ങളിലും മറ്റും പറയുന്ന നിരവധികഥകൾ വായനയിൽനിന്നും ലഭിക്കുന്നതാണോ?**

വായനയിൽ നിന്നു മാത്രമല്ല. എന്റെ വല്യപ്പച്ചനും മറ്റും ഞങ്ങളുടെ നന്നേ ചെറുപ്പം മുതലേ വേദപുസ്തക കഥകളും മഹാഭാരതത്തിലെയും പഞ്ചതന്ത്രത്തിലെയും കഥകളുമെല്ലാം പറഞ്ഞു തരുമായിരുന്നു. മലങ്കര സഭാ മാസികയിൽ അവയിൽ കുറെയൊക്കെ ലളിതം മധുരം എന്നപേരിൽ എഴുതിയിരുന്നു.അവരുടെയൊക്കെ അനുഭവപാഠങ്ങൾ ആ കഥകളിലുണ്ട്. പ്രായമുള്ളവരുടെ അടുക്കൽ കുറച്ച് നേരമിരുന്നാൽ അവരിതൊക്കെ നന്നായി പറഞ്ഞ് തരും. അടുത്തതലമുറയ്ക്കും അതൊക്കെ പ്രയോജനപ്പെടുത്താം

**സഭയിലെ വൈദികർക്കും വിശ്വാസികൾക്കുമുള്ള സന്ദേശം?**

ഞാനാകുന്നത് ദൈവകൃപയാലാകുന്നു എന്ന് എപ്പോളും ചിന്തിച്ചു കൊള്ളണം. സംതൃപ്തിയോടെ ജീവിക്കണം. ഒരു ഗ്ലാസ് പച്ചവെള്ളമാണെങ്കിലും തൃപ്തിയോടെ കുടിക്കണം. വന്നവഴിയൊന്നും മറക്കരുത്. കരുണയില്ലാതെ ആരോടും ഇടപെടരുത്.പരി.സഭയിൽ ഏൽപ്പിക്കപ്പെടുന്ന ചുമതലകളെല്ലാം ശുശ്രൂഷയാണെന്ന് വിചാരിക്കണം. ഉപഭോഗസംസ്ക്കാരത്തിന് പിന്നാലെ പോകരുത്. പ്രാർത്ഥനകൾ മുടക്കരുത്. കുഞ്ഞുങ്ങളെ ഏറെ ശ്രദ്ധിച്ച് വളർത്തണം. എല്ലാത്തിനും മീതെ ദൈവഭയത്തോടെ ജീവിക്കണം. ○

# വിശുദ്ധ മാർ തോമാശ്ലീഹ : വേദത്തിലും ചരിത്രത്തിലും

ബിനു എബ്രഹാം കാരാണിക്കുളം

വിശുദ്ധിയെ തൊട്ടറിഞ്ഞ ഒരു മനുഷ്യൻ. ക്രിസ്തുവിന്റെ പന്ത്രണ്ട് അപ്പോസ്തലന്മാരിൽ ഒരാൾ. യൂദാസ് തോമസെന്നും ദിദിമോസെന്നും വിളിപ്പേര്. ഊർജ്ജസ്വലനായ ശിഷ്യനെന്നാണ് ഇദ്ദേഹം അറിയപ്പെടുന്നത്. ക്രിസ്തുവിനോടൊപ്പം ജീവിച്ച് അവന്റെ ലാളനകളെ അറിഞ്ഞ ഒരാൾക്ക് എങ്ങനെ ഊർജ്ജസ്വലനാകാതിരിക്കാൻ പറ്റും. രക്തസാക്ഷിത്വത്തിന്റെ 1950 വർഷങ്ങൾ പിന്നിടുമ്പോൾ വേദത്തിലും ചരിത്രത്തിലും നാം പഠിക്കേണ്ടതും ഇതേ ഊർജ്ജസ്വലത തന്നെയല്ലേ.

മലങ്കരയിൽ 'ക്രിസ്തു' വിനെ അനുഭവവേദ്യമാക്കുവാൻ മാർത്തോമാ അനുഭവിച്ച പീഡനങ്ങൾ ചെറുതൊന്നുമല്ലന്ന് ചരിത്രകാരന്മാർ അടയാളപ്പെടുത്തുന്നു. ആ വേദനയുടെയും ത്യാഗത്തിന്റെയും ഫലമാണ് ഈ സഭയെന്നതും വിസ്മരിച്ചുകൂടാ. അതുകൊണ്ട് തന്നെ ഈ പുണ്യപിതാവിനെ കുറേക്കൂടെ തെളിമയോടെ നാം ഓർക്കേണ്ടതുണ്ട്. മാർത്തോമാ എന്ന വിശുദ്ധൻ നടന്ന വഴികളിലൂടെ ഒന്ന് നടക്കേണ്ടതുണ്ട്. അങ്ങനെയൊരു തിരിഞ്ഞു നടത്തം മാത്രമാണ് ഈ എഴുത്ത്.

**ക്രിസ്തുവും മാർ തോമാശ്ലീഹായും**

ഇതര സുവിശേഷങ്ങളിൽ ശിഷ്യന്മാരുടെ പട്ടികയിലെ കേവലമൊരു ശിഷ്യനായ മാർത്തോമാശ്ലീഹായെ കരുത്തുറ്റ കഥാപത്രമായി മിഴിവോടെ അവതരപ്പിക്കുന്നത് യോഹന്നാൻ മാത്രമാണ്. യോഹന്നാന്റെ സുവിശേഷത്തിൽ മാത്രമാണ് മാർത്തോമാ ഒരു പ്രധാന കഥാപാത്രമായിരിക്കുന്നത് എന്ന് തോമസ്-ഓക്സ്ഫോർഡ് (Thomas - Oxford Companion to the Bible) രേഖപ്പെടുത്തുന്നു. മറ്റു സുവിശേഷങ്ങളിൽ നിന്ന് വ്യത്യസ്തമായൊരു ആഖ്യാന രീതിയാണ് യോഹന്നാനുള്ളത്. സാഹിത്യാത്മക രീതിൽ ഹൃദയസ്പർശിയായി അവതരിപ്പിക്കാനുള്ള യോഹന്നാന്റെ കഴിവ് പ്രശംസനീയമാണ്. അതുകൊണ്ട് തന്നെയാകാം കരുത്തുറ്റ കഥാപാത്രമായി മാർത്തോമായെ അവതരിപ്പിക്കാൻ അദ്ദേഹത്തിനു സാധിച്ചതും.

യോഹന്നാന്റെ സുവിശേഷത്തിലെ (മാർത്തോമായുടെ) മൂന്ന് സംഭാഷണങ്ങൾ മാത്രം മതി ആരാണ് മാർത്തോമാ അഥവാ ദിദിമോസെന്ന് മനസിലാകാൻ.

ലാസറിന്റെ ഭവനത്തിലേക്കുള്ള ക്രിസ്തുവിന്റെ യാത്രയിൽ അനുയാത്ര ചെയ്യാൻ ഭയന്ന ശിഷ്യന്മാരെ ധൈര്യപെടുത്തികൊണ്ട് 'നമുക്കും അവനോടൊപ്പം പോയി മരിക്കാം' (യോഹന്നാൻ 11:16) എന്ന് പറഞ്ഞ മാർ തോമാ എന്ന മനുഷ്യൻ ധൈര്യത്തിന്റെ പ്രതീകമായി മാറുന്നു. ക്രിസ്തുവിനെ കൊല്ലുവാൻ തക്കം പാർത്തിരിക്കുന്ന ജനപ്രമാണിമാരും പുരോഹിതരും തങ്ങളെയും കൊന്നുകളയുമെന്നുള്ള ഭയം ശിഷ്യരെ കിഴടക്കിയപ്പോൾ ധൈര്യം പകർന്നു കൊടുക്കുവാൻ മാർ തോമയ്ക്ക് കഴിഞ്ഞു.



ചില ഇടപെടലുകൾ... സംസാരങ്ങൾ... മറ്റുള്ളവർക്ക് ധൈര്യം പകരുമെങ്കിൽ, ഭയം കീഴടക്കിയ വ്യക്തികൾക്ക് താങ്ങായി നിൽക്കാൻ പറ്റുമെങ്കിൽ, പ്രശ്നങ്ങളെ അതിജീവിച്ചു മുന്നോട്ട് പോകാൻ ഒരു കൈത്താങ്ങാകുമെങ്കിൽ, അതുതന്നെയാണ് ആ ശിഷ്യൻ പഠിപ്പിച്ചതും.

ക്രിസ്തുവിന്റെ വിടവാങ്ങൽ പ്രസംഗത്തിൽ മാർത്തോമ നിർണ്ണായകമായ ഇടപെടൽ നടത്തുന്നുണ്ട്. 'കർത്താവെ, നീ എവിടേയ്ക്ക് പോകുന്നുവെന്ന് ഞങ്ങൾക്ക് അറിഞ്ഞു കൂടാ. പിന്നെ വഴി ഞങ്ങൾ എങ്ങനെ അറിയും' എന്ന ചോദ്യത്തിനു 'ഞാൻ തന്നെ വഴിയും സത്യവും ജീവനുമാകുന്നു' (യോഹന്നാൻ. 14: 5-6) എന്ന് ക്രിസ്തു മറുപടി പറയുന്നു ഈ മർമ്മപ്രധാനമായ പ്രബോധനത്തിനു നിമിത്തമാകാൻ മാർ തോമയ്ക്ക് കഴിഞ്ഞു. നിമിത്തമാവുക എന്നത് അത്ര ചെറിയ കാര്യമൊന്നുമല്ല.ചില വർത്തമാനങ്ങളാണ് ലോകത്തെതന്നെ മാറ്റിമറിക്കുന്നത്. ചില സംശയങ്ങളാണ് ചരിത്രമായിമാറുന്നത്. ചില നിമിത്തങ്ങൾ, ചില ഇടപെടലുകൾ നമ്മെ കൂട്ടികൊണ്ട് പോകുന്നതും അത്തരം ചില മാറ്റങ്ങളിലേക്കാണ്. അതിനെ മനസിലാക്കുവാനുള്ള ആർജവം ഉണ്ടാകണമെന്നും, ക്രിസ്തുവിന്റെ അനുയായികൾ ചില കർമ്മങ്ങൾക്ക്, ഇടപെടലുകൾക്ക് നിമിത്തമായി മാറണമെന്നും ഈ ശിഷ്യൻ പഠിപ്പിക്കുന്നു.

ഉത്ഥിതനായ ക്രിസ്തുവിനെ ദർശിച്ച് 'എന്റെകർത്താവേ എന്റെ ദൈവമേ' എന്ന് വിശ്വാസം ഏറ്റു പറഞ്ഞ മാർത്തോമയുടെ വിശ്വാസത്തിന്റെ തീവ്രത ചിന്തിക്കേണ്ടതുണ്ട്. ചില സഭകൾ വിശ്വാസമില്ലാത്തവനെന്നും അല്പവിശ്വാസിയെന്നുമൊക്കെ മാർത്തോമായെ പഠിപ്പിക്കുമ്പോൾ വിശ്വാസതീക്ഷ്ണതയുടെ പ്രതിരൂപമായി കാണുവാനാണ് മലങ്കര സഭ പഠിപ്പിക്കുന്നത് ദൈവത്തെ കാണുവാനുള്ള തീവ്രമായ ആഗ്രഹം മാർ തോമശ്ലീഹായുടെ

വിശ്വാസത്തിന്റെ പ്രത്യേകതയായിരുന്നു. മറ്റ് ശിഷ്യന്മാർ, തങ്ങൾ ക്രിസ്തുവിനെ കണ്ടു എന്ന് പറയുമ്പോൾ തന്റെ കണ്ണാൽ കാണാതെ വിശ്വാസിക്കുകയില്ല എന്ന് പറഞ്ഞു ക്രിസ്തുവിനെ കാണാനുള്ള തീവ്രമായ ആഗ്രഹം പ്രകടിപ്പിക്കുകയാണ് അദ്ദേഹം. ക്രിസ്തുവിനെ അനുഭവിച്ചറിയാനുള്ള തീവ്രമായ ആഗ്രഹം കൊണ്ടാണ് തിരുവിലാവിൽ സ്പർശിക്കുവാൻ മാർത്തോമായ്ക്ക് അനുഗ്രഹം ലഭിച്ചത്. കണ്ടറിയുകയും തൊട്ടറിയുകയും ചെയ്യുന്ന വിശ്വാസതീക്ഷ്ണത കേൾക്കുന്നതിനു പുറകെ പരക്കംപായുന്ന നാം തിരിച്ചറിയേണ്ടതാണ്. നവസാമൂഹിക മാധ്യമങ്ങളിൽ 'കാണുന്നത്' പോലും വിശ്വസിക്കാൻ പറ്റാത്ത സാഹചര്യത്തിൽ 'കേൾക്കു'ന്നതിനെ പാടെ വിശ്വസിക്കുന്നത് തെറ്റാണെന്ന ബോധം നമുക്ക് ഉണ്ടാകണം. ക്രിസ്തു വിനെ കാണുവാനും അനുഭവിക്കുവാനുമുള്ള തീവ്രമായ ആഗ്രഹം ഓരോ ക്രിസ്ത്യാനികളിലും ഉണ്ടാകണമെന്ന പാഠമാണ് അദ്ദേഹം കാണിച്ചു തരുന്നത്. അതോടൊപ്പം തന്നെ ചിന്തിക്കേണ്ട ഒന്നാണ് താൻ അനുഭവിച്ചറിഞ്ഞ ദൈവത്തെ തന്റെ ജീവിതത്തിലൂടെ പ്രഘോഷിക്കുവാനുള്ള ആർജ്ജവമെന്നത്. ഭാരതത്തിൽ സുവിശേഷ പ്രഘോഷണത്തിനായി എത്തിയ തോമശ്ലീഹായുടെ ജീവിതം കണ്ട് അദ്ദേഹം ഒരു നന്മമനുഷ്യനാണെന്ന് ജനത്തിനു ബോദ്ധ്യപ്പെട്ടു. അങ്ങനെയാണ് അനേകർ ക്രിസ്തു വിശ്വാസത്തിലേയ്ക്ക് കടന്നുവന്നത്. മാർത്തോമായേപോലെ ക്രിസ്തുവിന്റെ നന്മയിലേയ്ക്ക്... പ്രകാശത്തിലേയ്ക്ക്... മറ്റുള്ളവരെ ചേർക്കുവാൻ നമുക്കും കഴിയണം. അതിന് നമ്മുടെയുള്ളിൽ ക്രിസ്തുവുണ്ടായി രിക്കണം. നമ്മൾ ക്രിസ്തുവാകണം.....

### ചരിത്രത്തിലെ മാർത്തോമാശ്ലീഹാ

ക്രിസ്തുവർഷം 52-ൽ തോമാശ്ലീഹാ കേരളത്തിലെത്തിയെന്ന് കരുതപ്പെടുന്നു.ഒന്നാം നൂറ്റാണ്ടിൽ ക്രിസ്തു ശിഷ്യനായ മാർ തോമാശ്ലീഹാ കേരളത്തിൽ സുവിശേഷ പ്രചരണം നടത്തി എന്നും അതിൽ നിന്നാണ് കേരളത്തിലെ സുറിയാനി ക്രിസ്തീയസഭകൾ ഉടലെടുത്തത് എന്ന് ഡോ സ്കറിയ സക്കറിയ (ഉദയംപേരൂർ സൂനഹദോസിന്റെ കാനോനകൾ, പേജ് 15) അഭിപ്രായപ്പെടുന്നു. മലബാറിലെ മുസ്സിരിസ്സിലാണു (കൊടുങ്ങല്ലൂർ) അദ്ദേഹം കപ്പലിറങ്ങിയതായി പറയപ്പെടുന്നത്. മലബാറിന്റെ തീരപ്രദേശങ്ങളിൽ യേശു സംസാരിച്ചിരുന്ന അരമായ സുറിയാനി ഭാഷ സംസാരിക്കുന്ന ജൂതകോളനികളു ണ്ടായിരുന്നു. തോമാശ്ലീഹാ ദക്ഷിണഭാരതത്തിൽ സുവിശേഷവേല നിർവഹിച്ചതിന്റെ ഫലമായി രൂപമെടുത്ത വിശ്വാസിസമൂഹങ്ങളുടെ പിന്മുറക്കാരാണ് തങ്ങളെന്ന ബോദ്ധ്യം കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികൾക്ക് ഉണ്ട്. കേരളത്തിലെ ബ്രാഹ്മണരെ മാമോദിസ മുക്കിയതാണ് ഈ സുറിയാനി ക്രിസ്ത്യാനികളെന്ന വാദങ്ങൾ ഇന്നും നിലനിൽക്കുന്നു. ഏഴരപ്പള്ളികൾ എന്നറിയപ്പെടുന്ന പാലയൂർ (ചാവക്കാട്), മുസ്സിരിസ് (കൊടുങ്ങല്ലൂർ), കൊക്കമംഗലം, പരവൂർ (കോട്ടക്കാവ്), നിരണം, കൊല്ലം, നിലയ്ക്കൽ (ചായൽ), തിരുവിതാംകോട് (കന്യാകുമാരി) എന്നിവ മാർത്തോമാശ്ലീഹായാൽ സ്ഥാപിതമായതെന്ന് ചരിത്രം പരാമർശിക്കുന്നു. ഈ പ്രദേശങ്ങളിൽ പലതും യഹൂദന്മാരുടെ ആവാസകേന്ദ്രങ്ങളായിരുന്നു. അതു കൊണ്ടു തന്നെ യഹൂദന്മാരെ ക്രിസ്തുവിനോട് ചേർക്കുക എന്നുള്ള ലക്ഷ്യമായിരിയ്ക്കാം മാർത്തോമായുടെ ഇന്ത്യാ സന്ദർശനത്തിന്റെ ഉദ്ദേശം. ഒടുവിൽ പ്രവർത്തിച്ച സ്ഥലമായ തമിഴ്നാട്ടിലെ മൈലാപ്പൂരിൽ വച്ച് ക്രിസ്തു വർഷം 72-ൽ അദ്ദേഹം കുത്തേറ്റ് മരിച്ചതായും വിശ്വസിക്കപ്പെടുന്നു

മാർത്തോമായുടെ ചരിത്രത്തിൽ അധികാരത്തിന്റെ കൈകടത്തൽ പലയിടത്തും കാണുവാൻ കഴിയും. എ. ഡി. 52 ലെ കേരള ചരിത്രം പരിശോധിക്കുമ്പോൾ ബി.സി. 566 മുതൽ എ.ഡി. 250 വരെയുള്ള കാലയളവ് സംഘകാലമായി കണക്കാക്കപ്പെടുന്നു. ആ കാലഘട്ടത്തിൽ കേരളത്തിൽ ജാതിയുടേയോ മതത്തിന്റേയോ പേരിലുള്ള വേർതിരിവുകൾ ഇല്ലായിരുന്നു. മറിച്ച്, ആ കാലത്തെ ജനങ്ങളിൽ പൊതുവേ മൂന്നു വിഭാഗക്കാർ മാത്രമാണ് ഉണ്ടായിരുന്നത്. വൻ ഭൂവുടമകൾ വെള്ളാളർ എന്നും, ചെറുകിട കൃഷിക്കാർ ഉഴവർ എന്നും, ഭൂരഹിതരായ തൊഴിലാളികൾ കടൈശിയാർ എന്നും അറിയപ്പെട്ടിരുന്നു. തൊഴിലിന്റെയും ഭൂമിയുടെയും അടിസ്ഥാനത്തിലുള്ള വേർതിരിവുകൾ മാത്രമുണ്ടായിരുന്ന കാലത്ത് ബ്രാഹ്മണരെ ക്രിസ്ത്യാനികളാക്കി എന്നുള്ളത വാദം ചരിത്രകാരൻ നിർമ്മിച്ചെടുത്തത് തന്നെയാണ്. കേരളത്തിലേക്ക് ബ്രാഹ്മണരുടെ കടന്ന് വരവ് ഏഡി എട്ടാം നൂറ്റാണ്ട് മുതലായിരുന്നു എന്ന് ചരിത്രകാരന്മാർ അടയാളപ്പെടുത്തുന്നുണ്ട്. അപ്പോൾ സമൂഹത്തിലും ജാതിയിലും ഉന്നതരെന്നുള്ള സ്ഥാനമായിരിക്കും ബ്രഹ്മണർ എന്നുള്ള പേര് രേഖപെടുത്താൻ ചരിത്രകാരനെ പ്രേരിപ്പിച്ചത്. കേരളത്തിൽ ക്രിസ്തു മതം വേരോടുന്നതിൽ മാർത്തോമ്മായുടെ സംഭാവനകൾ പ്രധാനമാണ്. കേരളത്തിന്റെ വടക്കേ അറ്റം മുതൽ തെക്കേ അറ്റം വരെ കാൽനടയായും ജലമാർഗത്തിലും സഞ്ചരിച്ച് ആളുകൾക്ക് ക്രിസ്തുവിന്റെ പ്രകാശത്തെ പകർന്നു കൊടുക്കുവാൻ മാർത്തോമായ്ക്ക് സാധിച്ചു. പാലയൂർ മുതൽ തിരുവിതാംകോട് വരെ ഏഴര പള്ളികൾ സ്ഥാപിക്കുകയും ക്രിസ്തുമതം സ്വീകരിച്ച ആളുകളെ പ്രാർത്ഥന പഠിപ്പിക്കുകയും ചെയ്തു. സംഘകാലത്തെ ദൈവവിശ്വാസവും ആരാധനാരീതികളും പ്രകൃതിയോടും പ്രകൃതി പ്രതിഭാസങ്ങളോടും ആയിരുന്നു. അതിനപ്പുറം മനുഷ്യനായി ജനിച്ചവനെ ആരാധിക്കുവാൻ മാർത്തോമാ പഠിപ്പിച്ചു. ഇരുപത് വർഷത്തോളം ഇന്ത്യയുടെ മണ്ണിൽ ജീവിച്ചു ക്രിസ്തു വിൽ നിന്ന് സ്വീകരിച്ച അനുഗ്രഹങ്ങൾ... നന്മകൾ.. തലമുറകളിലേയ്ക്ക് പകർന്നു കൊടുത്തു മാർത്തോമാ.

മാർത്തോമാശ്ലീഹാ രക്തസാക്ഷിയായിട്ട് 1950 വർഷങ്ങൾ പിന്നിടുകയാണ്. ആ പുണ്യപിതാവ് കാട്ടിത്തന്ന മാർഗത്തിൽ ചരിക്കുവാൻ നമുക്ക് സാധിക്കണം. പ്രശ്നങ്ങളെ ധൈര്യത്തോടെ നേരിടുവാനും, ചുറ്റുമുള്ളവർക്ക് ധൈര്യം പകർന്നു കൊടുക്കാനും, ചില കാര്യങ്ങൾക്ക് നിമിത്തമാകാനും സാധിക്കുമ്പോളാണ് മാർത്തോമയുടെ പിൻഗാമികൾ എന്ന പേരിന് കൂടുതൽ തെളിമയുണ്ടാകുന്നത്. താൻ അനുഭവിച്ചറിഞ്ഞ, തൊട്ടറിഞ്ഞ സത്യത്തെ... പ്രകാശത്തെ... മറ്റുള്ളവർക്ക് പകർന്നു കൊടുക്കാൻ അദ്ദേഹം അനുഭവിച്ച യാതനകൾ... കുന്തത്താൽ കുത്തേറ്റുള്ള മരണം... എല്ലാം ചില ഓർമ്മ പെടുത്തലുകൾ കൂടെയാണ്. ക്രിസ്തുവിനെ അറിയുക.. അവനെ പോലെയാവുക എന്നതൊക്കെ യാതനകളിലൂടെ മാത്രമേ സാധിക്കു എന്ന ഓർമപ്പെടുത്തൽ. ആ പുണ്യ പിതാവിന്റെ ഓർമ്മ അനുഗ്രഹത്തിനായിത്തീരട്ടെ

# ലഹരിയിൽ നിന്ന് മോചനം നേടൂ

**ഫാ.പി. എ. ഫിലിപ്പ്**
(ഡയറക്ടർ, മിനിസ്ട്രി ഓഫ് ഹ്യൂമൻ എംപവർമെന്റ്)

**കുട്ടിയുടെ ഏറ്റവും നല്ല വഴികാട്ടികളും വിധികർത്താക്കളും മാതാപിതാക്കൾ തന്നെയാണ്. കുറ്റപ്പെടുത്താതിരിക്കുക, തുറന്നു സംസാരിക്കുക, ഒറ്റപ്പെടുത്താതിരിക്കുക, കൂടെയുണ്ട് എന്ന ധൈര്യം നൽകുക പേടിപ്പിക്കാതിരിക്കുക, എന്തിനും പരിഹാരമുണ്ട് എന്ന ബോധ്യം നൽകുക, കാര്യങ്ങൾ സംസാരിച്ചു മനസ്സിലാക്കുക...**

കോവിഡ് മഹാമാരി മനുഷ്യരാശിക്ക് സമ്മാനിച്ചത് വിവരണാതീതമായ പ്രതിസന്ധിയാണ്. സാമൂഹ്യ - സാമ്പത്തിക - സാംസ്ക്കാരിക മേഖലകളിൽ മഹാമാരി ഏൽപ്പിച്ച ആഘാതത്തിൽ നിന്ന് ലോകം ക്രമേണ മുക്തമായിക്കൊണ്ടിരിക്കുമ്പോൾ തുടർച്ചയായി നാം കേൾക്കുന്ന വാർത്തകളും അത്ര ശുഭകരമല്ല. അടിയ്ക്കടി ഉണ്ടാവുന്ന പ്രകൃതിദുരന്തങ്ങൾ, രാഷ്ട്രങ്ങളുടെ സാമ്പത്തിക പ്രതിസന്ധികൾ, കടിഞ്ഞാണില്ലാത്ത വിലക്കയറ്റം ഇതെല്ലാം മനുഷ്യജീവിതം ദു:സ്സഹമാക്കിയിരിക്കുന്നു. കുട്ടികളിലും യുവജനങ്ങളിലും ഉണ്ടായിക്കൊണ്ടിരിക്കുന്ന വൈകാരികവും മാനസികവുമായ മാറ്റങ്ങളാണ് ഏറ്റവും ആശങ്കാജനകമായിട്ടുള്ളത്. ലഹരി വസ്തുക്കളുടെ ഉപയോഗം നമ്മുടെ കുട്ടികളിലും യുവജനങ്ങളിലും ഭയാനകമായി വർദ്ധിച്ചുവരുന്നതായി അടുത്തകാലത്തെ റിപ്പോർട്ടുകൾ സൂചിപ്പിക്കുന്നു. മയക്കുമരുന്ന് ഉപയോഗവും വിപണനവും വിതരണവും നിർബാധം തുടരുന്നു. പിടിക്കപ്പെടുന്ന കേസുകളേക്കാൾ എത്രയോ ഇരട്ടിയാണ് പിടിക്കപ്പെടാത്തവ എന്നത് സമാധാനജീവിതം ആഗ്രഹിക്കുന്നവരെ പേടിപ്പെടുത്തുന്നു. പെൺകുട്ടികളടക്കം സ്ക്കൂൾകുട്ടികളെ വലവീശിപ്പിടിക്കുന്ന ലഹരി മാഫിയാസംഘങ്ങൾ സമൂഹത്തിൽ പിടിമുറുക്കുന്നു എന്നത് ആശങ്കയോടെ മാത്രമേ വീക്ഷിക്കാൻ സാധിക്കൂ

കേന്ദ്ര - സംസ്ഥാന സർക്കാരുകൾ ലഹരിക്കെതിരേ നടത്തുന്ന ബോധവൽക്കരണ പരിപാടികൾ പ്രശംസാഹർഹമാണ്. എങ്കിലും ലഹരി ഉപയോഗത്തിന്റെ തോത് വർദ്ധിക്കുന്നു എന്നത് ഈ മേഖലയിലുള്ള നമ്മുടെ ഓരോരുത്തരുടേയും കൂട്ടുത്തരവാദിത്തതിന് അടിവരയിടുന്നു. സമൂഹത്തിലെ ഇത്തരം അപചയങ്ങൾക്കും ജീർണ്ണതയ്ക്കും എതിരേ സഭയും ഉണർന്ന് പ്രവർത്തിക്കേണ്ടിയിരിക്കുന്നു. ആശങ്കാജനകമായ ഈ സാഹചര്യം കണക്കിലെടുത്ത് 'ലഹരിയിൽ നിന്നുള്ള മോചനം' എന്ന ലക്ഷ്യത്തെ മുൻനിറുത്തി 'ഡ്രഗ്സിറ്റ്'(Druxit) എന്ന ഒരു ലഹരിവിരുദ്ധ ബോധവൽക്കരണ പദ്ധതി സഭ ആവിഷ്ക്കരിക്കുകയാണ്. സഭാ മാനവശാക്തീകരണ വിഭാഗം നേതൃത്വം നൽകുന്ന ഈ ത്രിവത്സര പദ്ധതി വിഭാവനം ചെയ്യുന്ന ബൃഹത്തായ കർമ്മപരിപാടികൾ എല്ലാ ഇടവകകളും ഏറ്റവും കാര്യക്ഷമമായി നടപ്പിലാക്കേണ്ടിയിരിക്കുന്നു

## നൂതന പ്രതിഭാസം

രാജ്യാന്തര തലത്തിലെ കണക്കുകൾ വ്യക്തമാക്കുന്നത് മദ്യം, കനാബിസ്, ഒപിയം എന്നിവയുടെയും MDMA പോലെയുള്ള രാസലഹരികളുടെയും ഉപയോഗം വർദ്ധിച്ചുവരുന്നു എന്നാണ്. സ്ത്രീകളെക്കാൾ പുരുഷന്മാരാണ് ലഹരിയ്ക്ക് കൂടുതലും അടിമയാകുന്നത്. കുത്തിവയ്പ് രൂപത്തിലെടുക്കുന്ന ലഹരി വസ്തുക്കളുടെ ഉപയോഗം വർദ്ധിക്കുന്നത് എയ്ഡ്സ് പോലെയുള്ള രോഗങ്ങളുടെ വ്യാപനത്തിനും മരുന്നുകൾ പതിവിലും കൂടിയ അളവിൽ ശരീരത്തിലെത്തുന്നത് ചില സന്ദർഭങ്ങളിൽ മരണത്തിനുപോലും കാരണമാകാറുണ്ട്. മുൻകാലങ്ങളിലെ കണക്കുകൾ പരിശോധിക്കുകയാണെങ്കിൽ ലഹരി ഉപയോഗിക്കുന്നവർ ഉണ്ടെങ്കിലും ലഹരിയ്ക്ക് അടിമയാകുന്ന പ്രവണത വളരെക്കുറവായിരുന്നു. എന്നാലിന്ന് ലഹരിയ്ക്ക് അടിമയാകുന്ന ആളുകളുടെ എണ്ണം കൂടിവരികയാണ്. ഇത് കൂടാതെ കൂടിയ അളവിൽ ലഹരി ലഭിക്കുന്നതിന് വിവിധ രീതിയിലുള്ള ലഹരി വസ്തുക്കളെ സംയോജിപ്പിച്ച് ഉപയോഗിക്കുന്നതും വർദ്ധിച്ചുവരുന്നു. ഇതിനൊരു ഉദാഹരണമാണ് മദ്യത്തിൽ മയക്കുമരുന്ന് കലർത്തി ഉപയോഗിക്കുന്നത്. ഇന്ത്യയിൽ ഇതുവരെ - പ്രചാരത്തിലില്ലാതിരുന്ന ലഹരിയുടെ ഈ രീതിയിലുള്ള ഉപയോഗവും ഇപ്പോൾ വർദ്ധിച്ചു വരുന്നുണ്ട്. നഗരഗ്രാമീണ മേഖലാ വ്യത്യാസമില്ലാതെ ഇപ്പോൾ ഈ പ്രവണത ഏറിവരികയാണ്.

1950 ൽ ലഹരി ഉപയോഗത്തിന്റെ ശരാശരി പ്രായം 28 വയസ്സായിരുന്നുവെങ്കിൽ 2020 ആയപ്പോഴേക്കും അത് 12 വയസ്സായി കുറഞ്ഞു. ഈ കണക്കുകൾ വ്യക്തമാകുന്നത് നമ്മുടെ കൗമാരക്കാർ ലഹരിരാക്ഷസന്റെ പിടിയിൽ അകപ്പെട്ടു കഴിഞ്ഞു എന്നാണ് കൗമാരക്കാരിലും യുവജനങ്ങളിലും ലഹരി ആസക്തിയും അടിമത്തവും ഭയാനകമായി വർദ്ധിച്ചുവരുന്നു. എന്തുകൊണ്ടാണ് കൗമാരക്കാരിൽ ലഹരി ആസക്തി വർദ്ധിക്കുന്നത്? കൗമാരപ്രായത്തിന്റെ ചില പ്രത്യേകതകൾ ആണ് ഇത്തരം കാര്യങ്ങൾക്ക് വശംവദരാകുവാൻ അവരെ പ്രേരിപ്പിക്കുന്നത്.



**1. ഉയർന്ന നിലയിലുള്ള ഊർജ്ജം**

(High level of energy)

ശാരീരിക - മാനസിക വളർച്ചയുടെ ഒരു പ്രധാനഘട്ടത്തിലാണ് കൗമാരക്കാർ. അവർക്ക് കായികശേഷിയും ഊർജ്ജവും വളരെ കൂടുതലാണ്. ഈ ഉയർന്ന ഊർജ്ജത്തെ നന്നായി വഴിതിരിച്ചു വിട്ടില്ലെങ്കിൽ അത് അപകടകാരിയാവും. അപാരശക്തിയുള്ള കുതിരകൾക്ക് നോട്ടം തെറ്റാതിരിക്കുവാൻ അവയുടെ ഇരുകണ്ണുകൾക്കും വശങ്ങളിലായി ഒരു ലോഹമറ ഘടിപ്പിച്ചിരിക്കുന്നത് ഒരു ഉദാഹരണമാണ്. (High energy level demands good focus.ng.)

**2. സാഹസികതയുടെ വസന്തകാലം**

(Risk taking)

കൗമാരക്കാർ പൊതുവേ സാഹസികരാണ്. പുതിയ കാര്യങ്ങൾ പരീക്ഷിച്ചു നോക്കുവാനുള്ള വ്യഗ്രത അവരിൽ വളരെ കൂടുതലാണ്. സാഹസികതയ്ക്കുള്ള  വ്യഗ്രത നല്ലതാണെങ്കിലും അതിനെ സർഗ്ഗാത്മകമായി തിരിച്ചുവിട്ടില്ലെങ്കിൽ അതും വലിയ അപകടങ്ങളിൽ കൊണ്ടു ചെന്നെത്തിക്കും. ദുർഗ്ഗമമായ മലയിടുക്കിൽ അകപ്പെട്ടുപോയ ബാബു എന്ന യുവാവിന്റെ കഥ നാം മാധ്യമങ്ങളിലൂടെ ശ്രദ്ധിച്ചതാണ്. സാഹസികതയെ സർഗ്ഗാത്മകമാക്കുവാൻ യുവജനങ്ങളെ പ്രേരിപ്പിക്കേണ്ടതുണ്ട്. പുതിയ കാര്യങ്ങൾ പരീക്ഷിക്കുന്ന കൗമാരക്കാർ വിലക്കപ്പെട്ട കനികളും തേടിപ്പോകും. അങ്ങനെയാണ് പലരും ലഹരിയുടെ വലയിൽ എത്തുന്നത്.



**3. സ്വത്വബോധം വളരുന്ന കാലം**

(Identity crisis)

ബാല്യത്തിന്റെയും യൗവ്വനത്തിന്റെയും മധ്യേയുള്ള കൗമാരം സ്വത്വപ്രതിസന്ധിയുടെ കാലമാണ്. ബാലനാണോ യുവാവാണോ എന്ന ആശയക്കുഴപ്പം ഉണ്ടാകാവുന്ന പ്രായം. അതിനാൽതന്നെ വേണ്ടത്ര പക്വത ഈ പ്രായത്തിൽ ഉണ്ടായെന്നു വരില്ല. ലഹരിയിലേക്കും മറ്റു വൈകൃതങ്ങളിലേക്കും പോകാനുള്ള സാധ്യതയും ഏറെയാണ്. ഇവിടെ വഴികാട്ടികളുടെ (mentors) പങ്ക് വളരെ നിർണ്ണായകമാണ്. കൗമാരക്കാർക്ക് ദിശാബോധം നൽകുന്ന ഗുരുക്കൻമാരേയോ, കൗൺസിലേഴ്സിനേയോ മാതാപിതാക്കൾ കണ്ടെത്തി കൊടുക്കണം.

**4. സൗഹൃദങ്ങളുടെ സ്വാധീനം** (Peer influenc)

കൗമാരക്കാരിൽ നിർണ്ണായക സ്വാധീനമുള്ളവരാണ് ചങ്ങാതിമാർ. നല്ല ചങ്ങാതിമാരെ ഈ പ്രായത്തിൽ ലഭിക്കുക എന്നത് വളരെ പ്രാധാന്യമർഹിക്കുന്നു. 'ചങ്ങാതി നന്നായാൽ കണ്ണാടി വേണ്ട' എന്ന പഴഞ്ചൊല്ലുണ്ടല്ലോ ഇപ്പോൾ പുറത്തുവരുന്ന റിപ്പോർട്ടുകൾ അനുസരിച്ച് അധികം കുട്ടികളും ലഹരിയ്ക്ക് അടിപ്പെടുന്നത് സുഹൃത്തുക്കളുടെ സ്വാധീനവും സമ്മർദ്ദവും കൊണ്ടാണ്. കുമാരി കുമാരൻമാർക്ക് നല്ല സുഹൃദ് ബന്ധങ്ങൾ ഉണ്ടാവുന്നുണ്ടോ എന്ന് മാതാപിതാക്കൾ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്.

**ഏതൊക്കെയാണ് ശ്രദ്ധിക്കേണ്ട ലക്ഷണങ്ങൾ?**

പ്രത്യേകിച്ചു കാരണമില്ലാതെ പഠനനിലവാരത്തിൽ പിന്നോട്ടു പോകുക, രഹസ്യങ്ങൾ ഒളിപ്പിക്കാൻ ശ്രമിക്കുന്ന സ്വഭാവം, മുറിക്കകത്ത് അസാധാരണമായ മണങ്ങൾ അനുഭവപ്പെടുക. കൂടുതൽ പോക്കറ്റ് മണി ആവശ്യപ്പെടുക. വീടുകളിൽ നിന്ന് പണം കളവുപോവുക, വിലപിടിപ്പുള്ള സാധനങ്ങൾ കാണാതെ പോകുക, ഉറക്കത്തിന്റെ രീതിയിൽ വരുന്ന വ്യത്യാസം, അമിതമായ ഉറക്കം, കൂടുതൽ സമയം മുറി അടച്ചിടുക, അപരിചിതരോ,പ്രായത്തിൽ മുതിർന്നവരോ ആയ പുതിയ കൂട്ടുകാർ, കൈകളിലോ ദേഹത്തോ കുത്തിവയ്പിന്റെ പാടുകളോ, അസാധാരണമായ നിറവ്യത്യാസമോ കാണുക. വസ്ത്രധാരണരീതിയിൽ വരുന്ന പെട്ടെന്നുള്ള വ്യത്യാസങ്ങൾ. ഇവയൊക്കെ ലഹരി ആസക്തിയുടെ ലക്ഷണങ്ങളാവാം.

**മയക്കുമരുന്നു സാധ്യതകൾ ആർക്കൊക്കെ?**

സ്നേഹവും പരിഗണനയും ലഭിക്കാത്ത കുട്ടികൾ മയക്കുമരുന്നിന്റെ ചതിക്കുഴിയിൽ വീഴാനുള്ള സാധ്യത വളരെ കൂടുതലാണ്. പിരിഞ്ഞു താമസിക്കുന്ന മാതാപിതാക്കളുള്ളവർ, സാമൂഹിക പ്രതിബദ്ധതയും സഹജീവിസ്നേഹവും ഇല്ലാത്ത രക്ഷിതാക്കളുള്ള കുട്ടികൾ, ബന്ധുക്കളുടെ സംരക്ഷണയിൽ വളരുന്ന കുട്ടികൾ, ചെലവാക്കാൻ അമിതപണം ലഭിക്കുന്ന കുട്ടികൾ ഇവരൊക്കെ ലഹരിക്കടിമപ്പെടാനുള്ള സാധ്യതയേറെയാണ്. കൂട്ടുകാരുടെ നിർബന്ധത്തിനു വഴങ്ങി ലഹരിക്കടിമപ്പെടുന്നവരുമുണ്ട്. ലഹരി കൊണ്ടെത്തിക്കുന്ന അപകടത്തെപ്പറ്റി വേണ്ടത്ര അവഗാഹമില്ലാത്തതും കുട്ടികളെ കുരുക്കിലാക്കും.

**ലഹരി - ഒളിഞ്ഞിരിക്കുന്ന അപകടങ്ങൾ**

ചെറുപ്രയത്തിൽത്തന്നെ മദ്യവും മയക്കുമരുന്നും രുചിക്കുന്നത് കുട്ടികളുടെ ബുദ്ധിവികാസത്തെ ഗുരുതരമായി ബാധിക്കും. മാനസികവും ശാരീരികവുമായ വളർച്ചയും പിന്നിലാക്കുന്നു. സ്ക്കൂൾ കുട്ടികൾ അധികവും ഉപയോഗിക്കുന്നതായി കാണുന്നത് കഞ്ചാവിനേക്കാൾ മാരകമായ സിന്തറ്റിക് പശ പോലുള്ള ചില ലഹരി പദാർത്ഥങ്ങളാണ്. അരോമാറ്റിക് അനിലിൻഡൈകളാണ് ഇത്തരം പശകളിലുള്ളത്. ഇത് സ്ഥിരം വലിക്കുമ്പോൾ പശപ്പുക നിറഞ്ഞ് ശ്വാസതടസ്സം, കുഴഞ്ഞ സംസാരം, മൂക്കിൽ നിന്ന് രക്തസ്രാവം, മണവും കാഴ്ചയും കുറയുക ഇവയുണ്ടാകാം. ഇത് വളരെ ഉയർന്ന അളവിൽ ആകുമ്പോൾ മരണംവരെ സംഭവിക്കാം.

ലഹരിമരുന്നുകൾ ഞരമ്പിലേക്ക് കുത്തിവയ്ക്കുന്നത് എച്ച്ഐവി, ഹെപ്പറ്റൈറ്റിസ് ബി, എയർ എംബോളിസം തുടങ്ങിയവയ്ക്കിടയാക്കാറുണ്ട്. അമിത അളവിൽ കുത്തിവയ്ക്കുന്നതിലൂടെ പൊടുന്നനെ മരണത്തിനുമിടയാക്കാറുണ്ട്. ലഹരികളിൽത്തന്നെ ഏറെ അപകടകരമാണ് ഇൻഹേലർ അഡിക്ഷൻ. സിന്തറ്റിക് പശകൾ. പെട്രോൾ, പെയിന്റ് തിന്നർ ഇവയൊക്കെ ഇൻഹേലർ അഡിക്ഷൻ ഉള്ളവർ ഉപയോഗിക്കാറുണ്ട്. ഇത് ശ്വാസകോശമടക്കമുള്ള അവയവങ്ങളെ ഗുരുതരമായി ബാധിക്കാറുണ്ട്.

മയക്കുമരുന്നിനടിമപ്പെടുന്ന കുട്ടികളിൽ ക്ഷയം, അർബുദം, കരൾരോഗങ്ങൾ ഇവയുടെ കടന്നുവരവ് വളരെ വേഗത്തിലാണ്. ഉത്തേജകമരുന്നുകൾ, കടുത്ത വേദനസംഹാരികൾ, വിഷാദം കുറയ്ക്കുന്ന മരുന്നുകൾ ഇവയൊക്കെ അമിത അളവിൽ ചേർത്തുണ്ടാക്കുന്ന മയക്കുമരുന്നുകൾ കരൾ, വൃക്ക ഇവയ്ക്ക് നാശം വരുത്തും. ഹൃദ്രോഗ, വാതരോഗങ്ങൾ, കേൾവിക്കുറവ് ഇവയ്ക്കുമിടയാക്കാറുണ്ട്.

ലഹരിക്കടിമപ്പെട്ട് കഴിഞ്ഞാൽ കൂടുതൽ തൃപ്തിക്കായി

മാജിക് മഷ്റൂം, ഹാഷിഷ്, MDMA തുടങ്ങിയ കടുത്ത ലഹരികളിലേക്ക് കുട്ടികൾ നീങ്ങും തലച്ചോറിന്റെ പ്രവർത്തന മാന്ദ്യം, സ്വയംപീഡനം, ആത്മഹത്യ ഗുരുതരമായ കുറ്റകൃത്യങ്ങൾ തുടങ്ങിയവയ്ക്കിത് വഴിയൊരുക്കും പുകയിലയിലെ നിക്കോട്ടിൻ ആനന്ദാനുഭൂതിയും ഉത്തേജനവും നൽകി മരണക്കെണിയിലേക്കാണ് തള്ളിവിടുക. പു കയിലയിലെ ടാറും കാർബൺമോണോക്സൈഡുമെല്ലാം അർബുദം ഹൃദ്രോഗം ഇവയ്ക്കിടയാക്കാറുണ്ട്.

**ലഹരിമരുന്നുപയോഗം ഇല്ലാതാക്കാൻ**

കുട്ടികളിലെ ലഹരിയുപയോഗം തടയേണ്ടതിന്റെ പൂർണ്ണ ഉത്തരവാദിത്തം സർക്കാരിനാണെന്ന് കരുതാതിരിക്കുക. സർക്കാരിനൊപ്പം കുടുംബത്തിനും അധ്യാപകർക്കും സമൂഹത്തിനും ഒരേ ഉത്തരവാദിത്തമാണ് ഇക്കാര്യത്തിൽ ഉളളത്. കുട്ടികൾ സ്ഥിരമായി കൂട്ടംകൂടി നിൽക്കുന്ന ആളൊഴിഞ്ഞ ഇടങ്ങൾ, പതിവായി കുട്ടികൾ പോകുന്ന ലഹരി വസ്തുവിൽക്കാനിടയുള്ള സ്ഥലങ്ങൾ ഇവയിൽ എന്തെങ്കിലും സംശയം തോന്നിയാൽ എക്സൈസ് അധികൃതരെ അറിയിക്കാൻ ഓരോ വ്യക്തിയും ശ്രദ്ധിക്കേണ്ടതുണ്ട്. കുട്ടികളെ നേർവഴിക്ക് നടത്താൻ രക്ഷിതാക്കൾ ലഹരി ഉപയോഗത്തിൽ നിന്ന് പൂർണമായും വിട്ടുനിന്നേ മതിയാകൂ. മക്കൾക്ക് സ്നേഹപൂർണമായ ഒരു നിയന്ത്രണമാണ് രക്ഷിതാക്കൾ നൽകേണ്ടത്.

മറ്റ് കുട്ടികളുമായി ഒരിക്കലും അവരെ താരതമ്യം ചെയ്യരുത്. മക്കളുടെ ചെറിയ വിജയങ്ങളിൽപ്പോലും പ്രശംസിക്കാനും അവർക്ക് നല്ല കൂട്ടുകാരെ കണ്ടെത്താനും സഹായിക്കാം. കുട്ടികളുമായി ദൃഢമായ ആശയവിനിമയം ഉണ്ടാകാൻ വേണ്ടി മെച്ചപ്പെട്ട കുടുംബാന്തരീക്ഷമുണ്ടാക്കാൻ രക്ഷിതാക്കൾ ശ്രദ്ധിക്കണം. കുട്ടിക്ക് മുതിർന്നവരുമായി കൂട്ടുകെട്ടുണ്ടോ? പകൽസമയം ചെലവിടുന്നതെവിടെ? ട്യൂഷനുപോകുന്ന സ്ഥലം, പണവിനിമയം എല്ലാം രക്ഷിതാക്കൾ ശ്രദ്ധിക്കണം. ലഹരിയുടെ അപകടത്തെപ്പറ്റി ലളിതമായി പറഞ്ഞുകൊടുക്കുന്നതോടൊപ്പം ബോധവൽക്കരണ ക്ലാസ്സുകളിൽ കുട്ടിയോടൊപ്പം പങ്കെടുക്കണം. ജീവിതം തന്നെ ലഹരിയാണെന്ന് ബോധ്യപ്പെടുത്തുന്ന സർഗ്ഗാത്മകമായ കാര്യങ്ങളിലേക്ക് കുട്ടികളെ നയിക്കണം. കുട്ടികളെ ക്രിയാത്മകമായി ചിന്തിപ്പിക്കാനും വായനശീലവും ശുഭാപ്തി വിശ്വാസവും വളർത്താനും അധ്യാപകർക്ക് കഴിയും. വെറുതെയിരിക്കാൻ അനുവദിക്കാതെ കൃഷി, സ്പോർട്സ്, കല, സാഹിത്യ മേഖലകളിലേക്ക് അവരുടെ ശ്രദ്ധ തിരിച്ചു വിടാനും ശ്രദ്ധിക്കണം. വീട്ടിലും സ്കൂളിലും പരിഗണന കിട്ടുന്നതോടെ കുട്ടി ലഹരിയിലേക്ക് വീഴാനുള്ള സാധ്യത ഗണ്യമായി കുറയ്ക്കാനാകും. ആവർത്തിച്ച് നടത്തുന്ന ബോധവൽക്കരണങ്ങൾക്ക് കുട്ടികളെ ലഹരിയിൽ നിന്നകറ്റാനാകും. ചിത്രങ്ങൾ, വീഡിയോ, ഷോർട്ട് ഫിലിം, ഫ്ളാഷ് മോബ് തെരുവുനാടകം, ചർച്ചകൾ, സെമിനാറുകൾ ഇവയിലൂടെ ലഹരി മൂലമുള്ള വിപത്തുകളെപ്പറ്റി സമഗ്രവിവരണം കുട്ടികൾക്ക് നൽകണം.

**മാതാപിതാക്കൾ എന്തുചെയ്യണം?**

കുട്ടിയുടെ ഏറ്റവും നല്ല വഴികാട്ടികളും വിധികർത്താക്കളും മാതാപിതാക്കൾ തന്നെയാണ്. കുറ്റപ്പെടുത്താതിരിക്കുക, തുറന്നു സംസാരിക്കുക, ഒറ്റപ്പെടുത്താതിരിക്കുക, കൂടെയുണ്ട് എന്ന ധൈര്യം നൽകുക പേടിപ്പിക്കാതിരിക്കുക, എന്തിനും പരിഹാരമുണ്ട് എന്ന ബോധ്യം നൽകുക, കാര്യങ്ങൾ സംസാരിച്ചു മനസ്സിലാക്കുക,

ലഹരി ഉപയോഗമുണ്ട് എന്നു ബോധ്യപ്പെട്ടാൽ അതിന്റെ തുടക്കവും സാഹചര്യവും കാരണവും മനസ്സിലാക്കുക. സ്വയം സാധിക്കുന്നില്ലെങ്കിൽ Teachers, Counselors, Psychologists, Psychiatrists എന്നിവരുടെ സഹായം തേടുക. നിർദ്ദേശിക്കുന്ന പരിഹാരമാർഗ്ഗങ്ങൾ സ്വീകരിക്കുക. Prevention is better than cure

കുട്ടികളുമായി ദിവസവും സമയം ചിലവഴിക്കുക അവരെ മനസ്സിലാക്കുക അവരെന്താണ് എന്ന് അറിയാത്ത ഒരു അപ്പനും അമ്മയ്ക്കും സ്വഭാവത്തിലെ ചെറിയ വ്യതിയാനങ്ങൾ എങ്ങനെ മനസ്സിലാക്കാൻ സാധിക്കും? പ്രായമനുസരിച്ച് അവർക്ക് മനസ്സിലാകുന്ന രീതിയിൽ സംസാരിക്കുക പ്രത്യേകിച്ച് മാധ്യമങ്ങളിൽ വാർത്തകൾ വരുമ്പോൾ അവരുമായി തുറന്ന് സംസാരിച്ച് അവരെ അതിന്റെ ദൂഷ്യഫലങ്ങൾ പറഞ്ഞ് മനസ്സിലാക്കുക. അവർക്ക് പറയാനുള്ള കാര്യങ്ങൾ ക്ഷമയോടെ കേൾക്കുക. അവരെ സ്വാതന്ത്ര്യം നൽകി വളർത്തുക. അത് ദുരുപയോഗിക്കാൻ ഇടയാക്കാത്ത വിധത്തിൽ നിയന്ത്രിക്കുക. കുട്ടികളുടെ കൂട്ടുകാർ ആരൊക്കെയാണെന്നും എങ്ങനെയുള്ളവരാണെന്നും മനസ്സിലാക്കിയിരിക്കുക. എന്തും നിങ്ങളോട് തുറന്നു പറയാനുള്ള ധൈര്യവും സ്വാതന്ത്ര്യവും അവർക്കു നൽകുക.

വീഴ്ചകളും തെറ്റുകളും സ്വാഭാവികമാണ്. നേരത്തേ മനസ്സിലാക്കി തിരുത്തി കൈപിടിച്ചു നടത്തുക. സർവ്വോപരി അവർക്ക് ഉത്തമ മാതൃകയായിരിക്കുവാൻ ശ്രദ്ധിക്കുക. ദൈവം നമുക്കു നൽകിയിരിക്കുന്ന ഏറ്റവും അമൂല്യമായ സമ്മാനവും ഉത്തരവാദിത്തവുമാണ് നമ്മുടെ കുഞ്ഞുങ്ങൾ. പലപ്പോഴും അവർ പോലുമറിയാതെ ചെന്നുപെടുന്ന ലഹരിയുടെ കെണികൾ ഒഴിവാക്കാൻ അവരുടെ കൂടെ അവരെ മനസ്സിലാക്കി നമുക്കും ദൈവാശ്രയബോധത്തിൽ അടിയുറച്ച് നടന്നു നീങ്ങാം.

*(മലങ്കര ഓർത്തഡോക്സ് സഭയുടെ മാനവശാക്തീകരണ വിഭാഗം നേതൃത്വം നൽകുന്ന ത്രിവത്സര ലഹരി വിരുദ്ധ മിഷൻ പ്രോജക്ട് ആണ്* DRUXIT*).*

## ആചാര്യ അവാർഡിന് അപേക്ഷ ക്ഷണിക്കുന്നു

ബഹുഭാഷാ പണ്ഡിതനും മാതൃകാ അദ്ധ്യാപകനുമായിരുന്ന സഭാ കവി ശ്രീ. സി.പി. ചാണ്ടിസാറിന്റെ സ്മരണയ്ക്കായി മലങ്കര ഓർത്തഡോക്സ് സഭ ഏർപ്പെടുത്തിയ ആചാര്യ അവാർഡിന് അപേക്ഷ ക്ഷണിക്കുന്നു.

പതിനഞ്ചു വർഷം തുടർച്ചയായി അദ്ധ്യാപകരായി സേവനമനുഷ്ഠിച്ചിട്ടുള്ളവരും ഇപ്പോൾ സർവ്വീസിൽ ഇരിക്കുന്നവരുമായ ഗവ./എയ്ഡഡ്/എൽ.പി//യു.പി. ഹൈസ്ക്കൂൾ അദ്ധ്യാപകരെയാണ് അവാർഡിന് പരിഗണിക്കുന്നത്. മുപ്പതിനായിരം രൂപയും പ്രശസ്തി പത്രവുമടങ്ങുന്ന അവാർഡാണ് നൽകുന്നത്. സ്കൂൾ അധികൃതർ, പൊതുജനങ്ങൾ, രക്ഷാകർത്താക്കൾ എന്നിവർക്ക് അർഹതയുള്ള അദ്ധ്യാപകരുടെ പേരും മേൽവിലാസവും സെക്രട്ടറിയുടെ പേരിൽ അയച്ചുതരാവുന്നതാണ്. അദ്ധ്യാപകർക്ക് നേരിട്ടും നിശ്ചിത ഫോറത്തിൽ അപേക്ഷ സമർപ്പിക്കാം. ചാണ്ടി സാറിന്റെ 18-ാം ചരമദിനമായ 2023 മെയ് 4-ാം തീയതി പത്തനംതിട്ടയിൽ വച്ച് അവാർഡ് സമ്മാനിക്കും. **സെക്രട്ടറി, ആചാര്യ അവാർഡ് കമ്മറ്റി, ബേസിൽ അരമന, പത്തനംതിട്ട-689645** എന്ന വിലാസത്തിൽ 2023 ജനുവരി 31-ന് മുമ്പായി അപേക്ഷ ലഭിച്ചിരിക്കണം. 9447593058 (സെക്രട്ടറി) എന്ന ഫോൺ നമ്പറിൽ ബന്ധപ്പെടുക.

**പ്രൊഫ. ജോൺ കുര്യൻ** (സെക്രട്ടറി)

# ദേവലോകം പെരുന്നാൾ

**ഫാ. യാക്കോബ് തോമസ്**
**മാനേജർ ദേവലോകം അരമന**



"മാനവരാശിക്കായ്-ജീവനെയേന്തുന്ന
വ്യാപാരികളാം പരിശുദ്ധ ന്മാരേ! ശ്ലോമ്മോ"

**ആത്മചൈതന്യം തുളുമ്പുന്ന വ്യക്തിപ്രഭാവം കൊണ്ടും സ്വർഗ്ഗീയ സൗന്ദര്യം പരിലസിക്കുന്ന മുഖഭാവത്താലെയും നിർണ്ണായകമായ ചരിത്രഗതിയിൽ കാതോലിക്കാമാരായും മലങ്കര മെത്രാപ്പോലീത്താമാരായും പ. മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢരായി മലങ്കര സഭയെ ദൈവീക തേജസ്സോടെ നയിച്ച പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ, ബസ്സേലിയോസ് ഔഗേൻ പ്രഥമൻ, ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ, ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ എന്നീ പിതാക്കന്മാരുടെ സംയുക്ത ഓർമ്മപ്പെരുന്നാൾ 2023 ജനുവരി 2, 3 (തിങ്കൾ, ചൊവ്വ) തീയതികളിലായി ഈ പിതാക്കന്മാർ അന്ത്യവിശ്രമം കൊള്ളുന്ന ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ആചരിക്കുന്നു.**

## പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ (1874–1964)



"അവങ്കലേക്ക് നോക്കിയവർ പ്രകാശിതരായി. അവരുടെ മുഖം ലജ്ജിച്ചുപോയതുമില്ല" (സങ്കീ. 34:5) എന്ന ദൈവവചനത്തെ അന്വർത്ഥമാക്കി ജീവിതത്തിൽ തേജസ്സുളവാക്കി വരും തലമുറകൾക്ക് പ്രകാശം പരത്തികൊണ്ടിരിക്കുന്ന പുണ്യപിതാവാണ് പ. ഗീവർഗീസ് ദ്വിതീയൻ ബാവാ. 1912-ൽ മേൽപട്ടസ്ഥാനത്തേക്ക് ഉയർത്തപ്പെട്ട പ. ബാവാ നിരണം, കൊല്ലം മെത്രാസനങ്ങളുടെ അധ്യക്ഷനായി പ്രവർത്തിച്ചു. 1929 ഫെബ്രുവരി 15-ന് പൗരസ്ത്യ കാതോലിക്കായായി വാഴിക്കപ്പെട്ടു. 1934-ൽ പ. വട്ടശ്ശേരിൽ തിരുമേനി കാലം ചെയ്തിനുശേഷം മലങ്കര മെത്രാപ്പോലീത്താ സ്ഥാനവും അദ്ദേഹം ഏറ്റെടുത്തു.

പ്രശ്ന സങ്കീർണ്ണമായ കാലഘട്ടത്തിൽ മലങ്കര സഭയെ സധൈര്യം നയിച്ച് സഭയുടെ ബഹുമുഖമായ വളർച്ചയ്ക്കും നവോത്ഥാനത്തിനുമായി സുധീര നേതൃത്വം നൽകി. 1908-ൽ യെറുശലേമിലും 1934-ൽ സിറിയയിലും സന്ദർശനം നടത്തി. 1937 ൽ എഡിൻഡബറോയിൽ വച്ചു നടന്ന ഫെയ്ത്ത് & ഓർഡർ സമ്മേളനത്തിൽ പങ്കെടുത്തു. അലക്സന്ത്രിയാ പാത്രിയർക്കീസിനെയും സെർബിയൻ പാത്രിയർക്കീസിനെയും സന്ദർശിച്ചു. പ. ബാവായുടെ കാലത്ത് എത്യോപ്യൻ പാത്രിയർക്കീസ്, എത്യോപ്യൻ ചക്രവർത്തി സൈപ്രസ് പാത്രിയർക്കീസ്, അർമ്മീനിയൻ പാത്രിയർക്കീസ് തുടങ്ങിയ വിദേശ സഭാ മേലദ്ധ്യക്ഷന്മാർ മലങ്കരസഭ സന്ദർശിച്ചു. പ. ബാവാ തിരുമനസ്സുകൊണ്ട് പതിനൊന്ന് മേല്പട്ടക്കാരെ വാഴിക്കുകയും രണ്ടു പ്രാവശ്യം വി. മൂറോൻ കൂദാശ നടത്തുകയും ചെയ്തു കൂടാതെ 1947-ൽ പ. പരുമലതിരുമേനിയെയും യൽദോ മാർ ബസേലിയോസ് ബാവായെയും പരിശുദ്ധന്മാരായി പ്രഖ്യാപിച്ചു.

മലങ്കരസഭയുടെ അസ്തിത്വത്തെ സ്ഥിരപ്പെടുത്തിയ 1958-ലെ ബഹു. സുപ്രീം കോടതിയുടെ അന്തിമ വിധി പ. ബാവായുടെ പ്രാർത്ഥനയും നിഷ്കളങ്കതയുടെയും ജീവിത വിശുദ്ധിയുടെയും ഫലമായി ദൈവത്താൽ മലങ്കരസഭക്കു ലഭിച്ച സമ്മാനമാണ്. ഭിന്നിച്ചു നിന്ന മലങ്കര മക്കൾ പ. ബാവായുടെ പിന്നിൽ ഒന്നിച്ച് നിൽക്കുന്ന മനോഹരമായ അനുഭവം ആ ജീവിതത്തിന്റെ നൈർമല്യത്തിന്റെ തെളിവാണ്. മലങ്കര സഭയിൽ വിഘടിത വിഭാഗത്തിന്റെ നിരന്തരമായ അസ്വസ്ഥതകൾ നിലനിൽക്കുമ്പോൾ ഒറ്റ രാത്രി കൊണ്ട് അദ്ദേഹം നേടിയെടുത്തതാണ് മലങ്കരസഭയുടെ ഇന്നത്തെ ആസ്ഥാനമായ ദേവലോകം അരമന. തൊണ്ണൂറ് വർഷത്തെ ജീവിതാനുഭവങ്ങളും വിജ്ഞാന സമ്പത്തും സംഭാവന ചെയ്ത അനർഘാശയങ്ങൾ ഉൾക്കൊള്ളിച്ചു ചേതോഹരവും ഹൃദയസ്പർശിയുമായ അന്ത്യകല്പനക്കു രൂപം നൽകി പിൻഗാമികളെ ഏല്പിച്ചിട്ടു 1964 ജനുവരി മൂന്നിനു പിതൃസന്നിധിയിലേക്കു കടന്നുപോയ മലങ്കരയുടെ 'വലിയബാവാ' സഭാ ചരിത്രത്തിലെ നവോത്ഥാനത്തിന്റെ മഹാശില്പിയായിരുന്നു. ദേവലോകം അരമന ചാപ്പലിൽ അന്ത്യവിശ്രമം കൊള്ളുന്നു. വലിയ ബാവായുടെ ഓർമ്മയോടനുബന്ധിച്ച് മറ്റു ബാവാമാരുടെയും ഓർമ്മ സംയുക്തമായി മലങ്കരസഭ ആചരിക്കുന്നു.

## പ. ബസ്സേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ (1884–1975)



അമൂല്യങ്ങളായ സുറിയാനി ഗ്രന്ഥങ്ങൾ വായിക്കുകയും പഠിക്കുകയും വിവർത്തനം ചെയ്യുകയും ചെയ്ത പിതാവ് മലങ്കരസഭയ്ക്ക് നൽകിയ സംഭാവനകൾ വിലമതിക്കാനാവാത്തതാണ്. സുറിയാനി ഗ്രന്ഥങ്ങൾ മലയാളത്തിലേക്ക് വിവർത്തനം ചെയ്ത് സാധാരണ



ക്കാരനിലേക്ക് അവ എത്തിക്കുവാനും ദൈവ. മർമ്മങ്ങളെ പകർന്നുകൊടുക്കുവാനും പ. പിതാവിന് സാധിച്ചു. നല്ല വിദ്യാഭ്യാസത്തിലൂടെ മാത്രമേ സമൂഹത്തിന്റെ വളർച്ച സാധ്യമാകൂ എന്ന തിരിച്ചറിഞ്ഞ പ. ബാവാ വടകരയിൽ 1918-ൽ ഇംഗ്ലീഷ് സ്ക്കൂൾ ആരംഭിച്ചു. കോടനാട് സീയോൻ ആശ്രമവും സ്ക്കൂളും സ്ഥാപിച്ചു. കിഴക്കൻ മേഖലകളിൽ കുടിയേറി പാർത്തവർക്ക് ആരാധനാലയങ്ങൾ നിർമ്മിക്കാൻ മുൻകൈയെടുത്തു. പിറവം സെമിനാരി മിഡിൽ സ്ക്കൂൾ, കോലഞ്ചേരി ഹൈസ്ക്കൂൾ എന്നിവയുടെ നിർമ്മാണത്തിലും വലിയ പങ്കുവഹിച്ചു.

സഭാ ഭിന്നതയുടെ കാലത്ത് സത്യത്തിനും നീതിക്കും വേണ്ടി നിലകൊണ്ടതിനാൽ കായികമായും മാനസികമായും ഒരുപാട് പീഢനങ്ങൾ ഏറ്റ പിതാവാണ് പ. ബാവാ. സഭാസമാധാനം കൈവരിച്ചെങ്കിലും എല്ലാ പ്രദേശങ്ങളിലും അസ്വസ്ഥത കെട്ടടങ്ങിയില്ല. പിന്നീട് മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തെ ചോദ്യം ചെയ്തുകൊണ്ട് അയച്ച 203-ാം നമ്പർ കല്പനയ്ക്ക്  കാതോലിക്കാ ബാവാ നൽകിയ മറുപടി സഭാചരിത്രത്തിലെ പ്രാമാണിക രേഖയാണ്.

### പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ (1907–1996)



മലങ്കരസഭയിലെ ഏറ്റവും പ്രക്ഷുബ്ധമായ കാലഘട്ടത്തിൽ സഭയെ ദിശാബോധത്തോടെ നയിച്ച ബഹുമുഖപ്രതിഭയായ പിതാവാണ് പ. ബാവാ. കാനോൻ വിദഗ്ധൻ, കൂദാശാ പ്രവീണൻ, ഭരണ തന്ത്രജ്ഞൻ, പ്രചോദകൻ, ഗുരു, എഴുത്തുകാരൻ, പരിഭാഷകൻ തുടങ്ങിയ നിലകളിലെല്ലാം മികവു തെളിയിച്ച അസാമാന്യ വ്യക്തിത്വത്തിന്റെ ഉടമയായിരുന്നു പ. മാത്യൂസ് പ്രഥമൻ ബാവാ. മദ്രാസ്, ബോംബെ, ഡൽഹി, കൽക്കട്ട, അമേരിക്ക എന്നീ അഞ്ചു ഭദ്രാസനങ്ങളുടെ ആധാര ശില പാകിയത് പ. ബാവായാണ്. ആരാധനാ പരിഷ്ക്കരണത്തിൽ ഉത്സുകനായ അദ്ദേഹം കുർബ്ബാന തക്സ ഇംഗ്ലീഷിൽ തർജ്ജമ ചെയ്തു പ്രസിദ്ധപ്പെടുത്തി. ധാരാളം ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. സഭയുടെ സ്വാതന്ത്ര്യം കണ്ണിലെ കൃഷ്ണമണിപോലെ സൂക്ഷിക്കും എന്ന പ്രഖ്യാപനത്തോടെ സഭാ ശുശ്രൂഷയിൽ പ്രവേശിച്ച പ. പിതാവ് അവസാനം വരെയും ആ നിലപാടിൽ ഉറച്ചുനിന്നു.

### പ. ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ (1946–2021)



പ്രകടനാത്മകമല്ലാത്ത  ഭക്തിജീവിതം നയിച്ച പിതാവായിരുന്നു പ. ബാവാ. യാമപ്രാർത്ഥനകളും രഹസ്യപ്രാർത്ഥനകളും നിഷ്ഠാപൂർവ്വം നയിച്ചു. എല്ലാ മാസവും ഞാലിയാകുഴി ദയറായിൽ മൗനത്തിലും ധ്യാനത്തിലും കഴിഞ്ഞ് ധാരാളമായ ദൈവകൃപയും ആത്മീയ ചൈതന്യവും പ്രാപിച്ച് സഭയെ നയിച്ചു. സഭാകാര്യങ്ങൾക്ക് എപ്പോഴും മുൻഗണന നൽകിയ പിതാവ് സത്യത്തിനുവേണ്ടി നിലകൊണ്ട് ഏറെ ആരോപണങ്ങളും പരിഹാസങ്ങളും ഏൽക്കേണ്ടതായി വന്നു. 2017 ലെ ബഹു. സുപ്രീം കോടതി വിധി വഴിയായി  സഭാ കേസുകൾക്ക് അന്ത്യംകുറിച്ചു എങ്കിലും ആയതിന്റെ നടത്തിപ്പിനുവേണ്ടി പ. ബാവാ ഏറ്റതായ പീഡകൾ വിവരണാതീതമാണ്. എന്റെ ജീവനും ജീവിതവും സഭയ്ക്കുവേണ്ടിയാണ് എന്നാവർത്തിച്ചു പറഞ്ഞുകൊണ്ടിരുന്ന പിതാവിന്റെ കാലത്ത് പൂട്ടപ്പെട്ടുകിടക്കുന്ന ദേവാലയങ്ങൾ എല്ലാം തന്നെ ആരാധനയ്ക്കായി തുറന്നു ലഭിക്കുകയും ഇന്ന് സന്തോഷത്തോടെ പ്രാർത്ഥനകൾ നടത്തിവരികയും ചെയ്യുന്നു. സ്നേഹത്തിന്റെ നിറകുടമായിരുന്നു പ. ബാവാ തിരുമേനി, പണ്ഡിതനെന്നോ പാമരനെന്നോ ധനികനെന്നോ, ദരിദ്രനെന്നോ, വ്യത്യാസമില്ലാതെ കൊച്ചുകുഞ്ഞുങ്ങൾ മുതൽ വൃദ്ധരായവരുടെ വരെ ഹൃദയത്തിന്റെ അടിത്തട്ടിൽ ആഴമായി പതിഞ്ഞ പ. പിതാവ് തന്റെ കാലഘട്ടത്തിൽ ദരിദ്രരെയും രോഗികളെയും പ്രത്യേക പരിഗണന നൽകി സഹായിച്ചു. സമൂഹത്തിന്റെയും സഭയുടെയും എല്ലാ തലങ്ങളെയും ആഴമായി സ്പർശിച്ച് പ. ബാവാ തിരുമേനി 2021 ജൂലൈ 12-ന് ഈ ലോകത്തിൽ നിന്ന് യാത്രയായി തന്റെ പിതാക്കന്മാരോട് ചേർന്നു. ദേവലോകം അരമന ചാപ്പലിൽ അന്ത്യവിശ്രമം കൊള്ളുന്നു.

മലങ്കരസഭയുടെ അക്ഷയനിധിയാണ് ഈ പിതാക്കന്മാരുടെ കബറിടങ്ങൾ. അവിടെ ചെല്ലുന്ന ആരെയും ഈ കബറിടങ്ങൾ ആകർഷിക്കുന്നു. മലങ്കരസഭാ ചരിത്രത്തിൽ നിർണ്ണായക ദൗത്യം നിർവ്വഹിച്ച ഈ പിതാക്കന്മാർ വിശ്വാസികളുടെ സ്മരണയിൽ സജീവമായി സ്ഥിതിചെയ്യുന്നു. അവരുടെ മദ്ധ്യസ്ഥത അനുഗ്രഹദായകമാകട്ടെ. 2023 ജനുവരി 2,3 (തിങ്കൾ, ചൊവ്വ) തീയതികളിലായി നടത്തപ്പെടുന്ന പെരുന്നാൾ ശുശ്രൂഷകളിലേക്ക് സ്നേഹപൂർവ്വം ഏവരേയും ക്ഷണിച്ചുകൊള്ളുന്നു. ○



വൈദിക സെമിനാരി പ്രത്യാശാ കൗൺസിലിംഗ് സെന്ററിന്റെ ആഭിമുഖ്യത്തിൽ അഖില മലങ്കര വിവാഹപൂർവ്വ കൗൺസിലിംഗ് അദ്ധ്യാപക ശില്പശാല ഡോ. മാത്യൂസ് മാർ തീമോത്തിയോസ് ഉദ്ഘാടനം ചെയ്യുന്നു. ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, റവ. ഡോ. ജേക്കബ് ചെറിയാൻ, ഡോ. മാത്യു വൈദ്യൻ കോർഎപ്പിസ്ക്കോപ്പാ, ഫാ. ഡോ. റജി മാത്യു, ഡോ. ടോണി ഏബ്രഹാം, ഫാ. ഡോ. ഷാജി പി. ജോൺ എന്നിവർ സമീപം.

# കാതോലിക്കേറ്റിന്റെ കാവൽഭടൻ
# പരിശുദ്ധ ഗീവർഗീസ് പ്രഥമൻ ബാവാ

ഫാ. അലക്സാണ്ടർ പി. ഡാനിയേൽ
(മാനേജർ വള്ളിക്കാട്ട് ദയറാ)



**ജീവിതരേഖ**

സഭയെ സത്യവിശ്വാസത്തിൽ നയിച്ച ഗീവർഗീസ് ചെറുപ്പം മുതലേ പ്രാർത്ഥനാപൂർണ്ണമായ ജീവിതം നയിച്ച് ആത്മീയതയിൽ രൂപപ്പെട്ട് വന്ന വ്യക്തിത്വമാണ്. തന്റെ മാതൃ ഇടവകയായ വാകത്താനത്ത് വലിയ പള്ളിയിൽ 'റിശ്ശീസാ' പിരിക്കുവാനും ഇടവക സന്ദർശനത്തിനുമായി വന്ന കോട്ടയം, അങ്കമാലി ഇടവകകളുടെ മെത്രാപ്പോലീത്ത കടവിൽ മാർ അത്താനാസ്യോസ് തിരുമേനിയെ കണ്ടുമുട്ടുന്നതാണ് അദ്ദേഹത്തിന്റെ ജീവിതത്തിൽ വഴിത്തിരിവിന് കാരണമായത്. തന്റെ കുടുംബാംഗം കൂടിയായിരുന്ന കളപ്പുരയ്ക്കൽ പൗലോസ് കത്തനാരാണ് ഇത്തരത്തിൽ ഉള്ള കൂടികാഴ്ചയ്ക്ക് സഹായകമായത്.കടവിൽ തിരുമേനി സുറിയാനിയിൽ ആദ്യാക്ഷരം കുറിപ്പിച്ച് കളപ്പുരയ്ക്കൽ അച്ചനൊപ്പം ശേഷിക്കുന്ന വിപുലമായ പഠനത്തിന് ഗീവർഗ്ഗീസ് എന്ന ബാലനെ അയച്ചു. പണ്ഡിതനായ പൗലോസ് കത്തനാർ തന്നെ പ്രഥമിക സുറിയാനി പഠനം, സഭാചരിത്രം വേദശാസ്ത്രം എന്നിവ വള്ളിക്കാട്ട് ദയറായിൽ താമസിച്ചുകൊണ്ട് അദ്ധേഹത്തെ അഭ്യസിപ്പിച്ചു.1886 ജൂൺ 13-ാം തീയതി പെന്തിക്കോസ്തി പെരുന്നാൾ ദിവസം കടവിൽ അത്താനാസിയോസ് തിരുമേനി വാകത്താനത്ത് പള്ളിയിൽ എഴുന്നള്ളി വന്ന്, ഇടവകക്കാരുടെ സമ്മതപത്രം വാങ്ങി വൈദിക പദവിയുടെ പ്രഥമ പട്ടമായ കോറൂയോ പട്ടം ഗീവർഗ്ഗീസിന് നൽകി. (16-ാം വയസ്സിൽ).

കോട്ടയം പഴയ സെമിനാരിയിൽ വട്ടശ്ശേരിൽ മല്പാന്റെയും കോനാട്ട് മാത്തൻ മല്പാന്റെയും ശിക്ഷണത്തിൽ വീണ്ടും വൈദിക പഠനം നടത്തിയ ഗീവർഗ്ഗീസ് ശെമ്മാശ്ശൻ വിദ്യാർത്ഥികളുടെ റീശ് ആയി പ്രവർത്തിച്ചു, മാതൃകാ പൂർവ്വം തന്റെ വിദ്യാഭ്യാസ കാലം പൂർത്തിയാക്കി. തുടർന്ന് തന്റെ ഗുരുവായ പൗലോസ് കത്തനാരോടൊപ്പം താമസിച്ച് സുറിയാനിയിൽ നിന്ന് മലയാളത്തിലേക്ക് ആരാധന ഗ്രന്ഥങ്ങൾ ഭാഷാന്തരം ചെയ്യുവാൻ ആരംഭിച്ചു. ഏവൻഗേലിയോൻ, ആനീദാ, ആണ്ട് തക്സാ മുതലായവ ഇപ്രകാരം വിവർത്തനം ചെയ്തിട്ടുണ്ട്. കടവിൽ മാർ അത്താനാസിയോസ് തിരുമേനിയുട സെക്രട്ടറിയായി തിരുമേനിയുടെ ആസ്ഥാനമായ വടക്കൻ പറവൂർ താമസ്സിച്ച ശെമ്മാശ്ശൻ ഇതിനിടയിൽ ഒരു വർഷം പള്ളത്ത് ഇംഗ്ലീഷ് വിദ്യാഭ്യാസത്തിനായി സി.എം.എസ്സ്. (C.M.S.) സ്ക്കൂളിൽ ചേർന്നു. ഈ സമയത്താണ് റെനി വിലാത്തി എന്ന അമേരിക്കൻ വൈദികനെ മെത്രാൻ സ്ഥാനം നൽകുവാനായി പരിശുദ്ധ പരുമലതിരുമേനിയോടൊപ്പം സിലോണിലേക്ക് നമ്മുടെ സ്മര്യപുരുഷൻ പോയത്. തിരികെ വന്ന് കടവിൽ തിരുമേനിയുടെ കൂടെ പൂർണ്ണ സമയം സെക്രട്ടറിയായി മരണം വരെ അദ്ധേഹം പ്രവർത്തിച്ചു.1886 ഓഗസ്റ്റ് 16-ന് കശ്ശീശായായും ആ മാസം 23-ന് റമ്പാനായും സ്ഥാനാരോഹണം പ്രാപിച്ച അദ്ദേഹം കടവിൽ തിരുമേനിയുടെ ആഗ്രഹാർത്ഥം തെക്കും വടക്കും പിരിവ് നടത്തി ആലുവാ തൃക്കുന്നത്ത് സെമിനാരി പണിത് കടവിൽ മാർ അത്താനാസിയോസ് തിരുമേനിയുടെ കാലത്ത് തന്നെ കൂദാശ നിർവ്വഹിച്ചു. അഭിവന്ദ്യ തിരുമേനി വന്ദ്യ റമ്പാച്ചനെ സെമിനാരിയുടെ മാനേജരായി നിയമിച്ചു. കടവിൽ തിരുമേനിയുടെ കാലശേഷം വീണ്ടും വാകത്താനത്ത് മടങ്ങി എത്തി പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനിയുടെ കല്പനപ്രകാരം വള്ളിക്കാട്ടു ദയറായിൽ താമസമാക്കി വൈദിക വിദ്യാർത്ഥികൾക്ക് പരിശീലനം നൽകി പ്രവർത്തിച്ചു വരവേ 1913 ഫെബ്രുവരി 9-ന് ഗീവർഗീസ് മാർ പീലക്സിനോസ് എന്ന പേരിൽ അസ്സോസിയേഷൻ തിരുമാനപ്രകാരം ചെങ്ങന്നൂർ പഴയ സുറിയാനി പള്ളിയിൽ വച്ച് മെത്രാപ്പോലീത്തായായി അദ്ദേഹം വാഴിക്കപ്പെട്ടു. 1926 ഏപ്രിൽ 30-ന് നിരണത്ത് ചേർന്ന അസോസിയേഷൻ തീരുമാനപ്രകാരം നിരണം പള്ളിയിൽ വച്ച് കാതോലിക്കായായി അദ്ദേഹത്തെ സ്ഥാനാരോഹണം ചെയ്തു. പ്രാദേശിക എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ തീരുമാനപ്രകാരം വാഴിക്കപ്പെട്ട ആദ്യ കാതോലിക്കയായിരുന്നു പരിശുദ്ധ ബസ്സേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ.

**സഭാ -സാമൂഹിക പ്രവർത്തനങ്ങൾ**

രണ്ടാം കാതോലിക്കായുടെ ഭരണകാലഘട്ടം സുപ്രധാനമായ പല പുതിയ തീരുമാനങ്ങളും സഭയുടെ വളർച്ചയ്ക്ക് ഉതകുന്ന തരത്തിൽ നടപ്പിൽ വരുത്തിയ കാലഘട്ടമായിരുന്നു. പരിശുദ്ധ വട്ടശ്ശേരിൽ തിരുമേനി എന്ന മലങ്കര മെത്രാപ്പോലീത്തായോട് ചേർന്നുകൊണ്ട് സുസ്ഥിരമായ ഒരു ഭരണനിർവ്വഹണ ശൈലി രൂപീകരിക്കപ്പെട്ടു. സഭയിൽ ഇദം പ്രഥമമായി ഒരു പഞ്ചാംഗം രൂപപ്പെടുത്തി. അത് പുസ്തക രൂപത്തിൽ, പ്രസിദ്ധീകരിച്ചു.

സ്വാശ്രയ ശീലം എന്താണെന്ന് ജീവിതത്തിൽ കാണിച്ച് മാതൃകയായി. തന്റെ വസ്ത്രങ്ങൾ എല്ലാം സ്വയമായി തുന്നി ഉപയോഗിച്ചു. വാസ്തു കലയിൽ ഉള്ള പ്രാവീണ്യം ദയറായിലെ പഴയപള്ളി, പള്ളിമേട എന്നിവയുടെ നിർമ്മാണത്തിൽ പ്രകടമാണ്. അൽമത്തികാപ്പ രൂപകല്പന ചെയ്തു. മലങ്കര മെത്രാപ്പോലീത്താമാർ വിശേഷ സന്ദർഭങ്ങളിൽ ധരിക്കുന്ന അംശവസ്ത്രവും തൊപ്പിയും രൂപകല്പന ചെയ്തു. കാതോലിക്കാമാർ ഉപയോഗിക്കുന്ന അഹറോന്റെ തളിർത്ത വടിയുടെ പ്രതീകമായുള്ള അംശവടി രൂപകല്പന ചെയ്തു. ഭാഷാന്തരത്തിലൂടെ ആരാധനാ പുസ്തകങ്ങൾ ജനകീയമാക്കി. കാതോലിക്കാ ബാവാമാർ ഉപയോഗിക്കുന്ന ചുവന്ന ഹെഡും, മുദ്രയും ഉള്ള കല്പന രൂപം പ്രാബല്യത്തിൽ വരുത്തി.

സഭയുടെ സ്വയംശീർഷകത്വത്തെ പറ്റിയുള്ള പരിശുദ്ധ പിതാവിന്റെ തിരുവനന്തപുരം പ്രസംഗം ഇന്നും പ്രസക്തമായി നിൽക്കുന്നു. ബസ്സേലിയോസ് എന്ന കാതോലിക്കാ സ്ഥാനം ആദ്യകാലം മുതൽ തുബ്ദേൻ, ഓശാന, ദനഹാ മറ്റു ആരാധനാ ഭാഗങ്ങളിൽ ലുത്തിനിയായിൽ വായിക്കുന്നത് കാതോലിക്കേറ്റിന്റെ പൗരാണികമായ

*ശേഷം 44-ാം പേജിൽ ..*

അഭിമുഖം:

# 'സഭ എനിക്കുവേണ്ടിയല്ല. ഞാൻ സഭയ്ക്കുവേണ്ടിയാണ്'

27-ാം പേജിൽ നിന്നും..

മടങ്ങിയെത്തി. 1962-ൽ ബി.എ ഇംഗ്ലീഷ് കോഴ്സ് പൂർത്തിയാക്കി. തുടർന്ന് എം.എ.യ്ക്ക് പോകണമെന്നുണ്ടായിരുന്നു. ഞാൻ ബാവാ തിരുമേനിയെ ചെന്നു കണ്ടു. ബാവായുടെ സെക്രട്ടറി ടി.ജി. സഖറിയ അച്ചന് എം.ഡി.യിൽ ജോലി കിട്ടിയ സമയമായിരുന്നു അത് "എനിക്കു പ്രായമായി. നീ എന്റെ കൂടെ നില്ക്ക്" എന്നു ബാവാ കല്പിച്ചു. ഞാൻ അനുസരിച്ചു. 1964-ൽ പ. ബാവാ കാലം ചെയ്യുന്നതുവരെ ഒരു ശിഷ്യനായി ഞാൻ ഒപ്പമുണ്ടായിരുന്നു.

രാവിലെ പത്രം വായിച്ചുകേൾപ്പിക്കണം. വൈകുന്നേരം വേദപുസ്തകം വായിച്ചു കേൾപ്പിക്കണം. ബാവായ്ക്കു വരുന്ന എഴുത്തുകളൊക്കെ വായിക്കണം. പള്ളികളിൽനിന്നു വരുന്ന അപേക്ഷകളും. ആരെങ്കിലും സന്ദർശനത്തിനെത്തിയാൽ ഭക്ഷണം കൊടുക്കണം എന്നു നിർബന്ധമാണ്.

**? ഗുരുവായിരുന്ന പ. പരുമല തിരുമേനിയെപ്പോലെ ശിഷ്യനായ പ. ഗീവർഗീസ് ദ്വിതീയൻ ബാവായും ഒരു പ്രാർത്ഥനാമല്ലൻ ആയിരുന്നല്ലോ. തിരുമേനിയുടെ പ്രാർത്ഥനാജീവിതത്തെപ്പറ്റി പറയാമോ?**

പ. ബാവാ യാമപ്രാർത്ഥനകൾ മുടങ്ങാതെ നടത്തുമായിരുന്നു. കൂടാതെ രാത്രി 12-നും 2-നും ഇടയ്ക്ക് രഹസ്യപ്രാർത്ഥന നടത്തും. കൂടെയുള്ള ആരെയും വിളിച്ച് എഴുന്നേല്പിക്കയില്ല. വി കുർബ്ബാനയുടെ സമയത്ത് അലൗകികമായ അനുഭവങ്ങൾ പ. പിതാവിന് ഉണ്ടായിട്ടുണ്ട്. പ. പിതാക്കന്മാരെ ദർശിച്ചിട്ടുണ്ട്. രഹസ്യപ്രാർത്ഥനയുടെ സമയത്ത് പിശാചിനെ ഓടിച്ച സന്ദർഭങ്ങളുണ്ട്. "പോ. പോ. നീ പുറത്തു പോ" എന്നു പറയും. ശബ്ദം കേട്ടു ചെന്നുനോക്കുമ്പോൾ കാണുന്നതാണ്.

മക്കളില്ലാത്തവർക്കുവേണ്ടിയും രോഗികൾക്കുവേണ്ടിയും ദാരിദ്ര്യത്തിലും ദുഃഖത്തിലും കഴിയുന്നവർക്കുവേണ്ടിയുമുള്ള പ്രാർത്ഥനകൾ മുടങ്ങാതെ നടത്തും. പ. ബാവായുടെ വി. കുർബ്ബാന അനുഗ്രഹീതമായിരുന്നു ഏതു കാര്യവും ഒരുക്കത്തോടെ ചെയ്യും. പട്ടംകൊട, പള്ളികൂദാശ എന്നിവയ്ക്കൊക്കെ പ്രാർത്ഥനയോടും നോമ്പോടും ഉപവാസത്തോടും കൂടെ ഒരുങ്ങും. ബാവാ തിരുമേനിയുടെ പ്രസംഗവും ശ്രേഷ്ഠമായിരുന്നു. "സഭ എന്റേത്. ഞാൻ സഭയുടേത്. സഭ എനിക്കുവേണ്ടിയല്ല. ഞാൻ സഭയ്ക്കുവേണ്ടിയാണ്." ഇതായിരുന്നു സഭയെപ്പറ്റിയുള്ള ആ പിതാവിന്റെ കാഴ്ചപ്പാട്. പ്രസംഗിച്ചതൊക്കെ ജീവിച്ചുകാണിച്ചുതന്ന വലിയ ബാവാ 1964 ജനുവരി 3-ന് കാലം ചെയ്തു. എന്റെ ജീവിതത്തെ ഏറ്റവുമധികം സ്വാധീനിച്ച പിതാവായിരുന്നു പ. ഗീവർഗീസ് ദ്വിതീയൻ ബാവാ.

**? പ. ഔഗേൻ ബാവാ, പ. വട്ടക്കുന്നേൽ ബാവാ എന്നീ പിതാക്കന്മാരോടും ചേർന്ന് പ്രവർത്തിക്കുവാൻ ഭാഗ്യം കിട്ടി. ആ പിതാക്കന്മാരെ അനുസ്മരിക്കുന്നതെങ്ങനെയാണ്?**

ഔഗേൻബാവായ്ക്കും എന്നെ അറിയാമായിരുന്നു. സെമിനാരി പഠനം പൂർത്തിയാക്കിയെങ്കിലും ഞാൻ അയ്മേനിയായി തുടരുകയായിരുന്നു. പ. ഔഗേൻ ബാവാ പഴയ സെമിനാരി മാനേജരായിരുന്ന ഫീലിപ്പോസ് അച്ചനോട് (തെയോഫിലോസ് തിരുമേനി) പറഞ്ഞു: "അച്ചാ, ഈ ജോസഫിനെ ഇങ്ങനെ വിട്ടാൽ പട്ടമേല്ക്കാതെ പോകും. അതുകൊണ്ട് സെമിനാരിയുടെ അസി. മാനേജർ ആക്കാം" എന്നു പറഞ്ഞു. അങ്ങനെ 1964 മുതൽ 66 വരെ ഞാൻ പഴയ സെമിനാരിയിൽ അസി. മാനേജരായി പ്രവർത്തിച്ചു 1966 ൽ പ. ഔഗേൻ ബാവായുടെ സെക്രട്ടറിയായിരുന്ന ശെമ്മാശ്ശൻ (ഡീക്കൻ ഗീവർഗീസ്) റുമേനിയയിൽ സ്കോളർഷിപ്പ് കിട്ടി ഉപരിപഠനത്തിനു പോയി. "എനിക്ക് ഒരു ശെമ്മാശനെ തന്നിട്ട് പൊയ്ക്കോ" എന്നു ബാവാ കല്പിച്ചു. സെമിനാരി ഫാക്കൽറ്റി ഈ വിഷയം ചർച്ച ചെയ്തു. ജോസഫിനോട് ചോദിക്ക് എന്ന് വട്ടക്കുന്നേൽ തിരുമേനി പറഞ്ഞു. "ഞാൻ പോകാം. ഉടനെ പട്ടമേല്ക്കില്ല" എന്ന് ഞാൻ മറുപടി പറഞ്ഞു. "അവൻ എപ്പഴേലും പട്ടമേല്ക്കട്ടെ. അവന് സുറിയാനി അറിയാമല്ലോ" എന്ന് ബാവായും കല്പിച്ചു. 1967 ജൂലൈ മാസത്തിൽ ഞാൻ പ. ബാവായോടൊപ്പം സെക്രട്ടറിയായി. എന്നാൽ ഡിസംബർ 21-ന് മൂറോൻ കൂദാശ നടത്താൻ തീരുമാനിച്ചപ്പോൾ, ബാവായോടൊപ്പം ഒരു അർക്കദ്യാക്കോനെ ആവശ്യമായി വന്നു. അപ്പോൾ വട്ടക്കുന്നേൽ ബാവായും ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയും ആലോചിച്ചിട്ട് എന്നോട് പട്ടമേല്ക്കാൻ ആവശ്യപ്പെട്ടു. അങ്ങനെ ഡിസംബർ 16-ന് ശെമ്മാശപട്ടമേറ്റു. ഔഗേൻ ബാവായോടൊപ്പം 8 വർഷം പ്രവർത്തിച്ചു. ബാവായും ഒരു പ്രാർത്ഥനാമനുഷ്യൻ ആയിരുന്നു. വളരെയധികം വായിക്കുകയും പുസ്തകങ്ങൾ എഴുതുകയും ചെയ്യും. കാതോലിക്കേറ്റിനോട് അതിരറ്റ സ്നേഹമാണ്. ശീമയിൽ താമസിക്കുന്ന കാലത്ത് കാതോലിക്കേറ്റ് സ്ഥാപിക്കണം എന്ന് വട്ടശ്ശേരിൽ തിരുമേനിക്ക് എഴുതുമായിരുന്നു.

പ. വട്ടക്കുന്നേൽ ബാവായുടെ കാലത്ത് വാകത്താനം തലക്കുളത്ത് സി.സി. ജേക്കബ് അച്ചനുശേഷം (30 വർഷം പഴയസെമിനാരി മാനേജറും 1960 മുതൽ 76 വരെ ദേവലോകം അരമന മാനേജറുമായിരുന്നു) 1976 ഏപ്രിൽ 1-ന് ദേവലോകം അരമന മാനേജറായി എന്നെ നിയമിച്ചു.

**? പ. പാമ്പാടി തിരുമേനി, ഭാഗ്യസ്മരണീയനായ പാറേട്ട് മാർ ഈവാനിയോസ് തിരുമേനി എന്നീ പിതാക്കന്മാരെക്കുറിച്ചുള്ള ഓർമ്മകൾ കൂടി പങ്കുവെക്കാമോ?**

ഹൈസ്കൂളിൽ പഠിക്കുന്ന കാലംമുതൽ പ. പാമ്പാടി തിരുമേനിയെ ചെന്നു കാണുന്ന പതിവുണ്ടായിരുന്നു. കൈമുത്തും വിവരങ്ങളൊക്കെ പറയും. എല്ലാ വർഷവും നിലയ്ക്കൽ കൺവൻഷൻ സമയത്ത് ഒരാഴ്ച അവിടെ വന്നു തിരുമേനി താമസിക്കുമായിരുന്നു. അപ്പോൾ ഞങ്ങൾ പിള്ളാരൊക്കെ തിരുമേനിയെ ചെന്നു കാണുമായിരുന്നു. പുതുപ്പള്ളി വലിയ പള്ളിയിൽ പാറേട്ട് അച്ചന്റെ കൂടെ ശുശ്രൂഷകനായി കൂടുമായിരുന്നു. അച്ചൻ ഞങ്ങളുടെ വികാരിയായിരുന്നു. 1953-ൽ സെമിനാരിയിൽ ചേരാൻ അച്ചൻ മുഖാന്തിരം തിരുമേനിയെ ചെന്നു കണ്ട് കത്ത് മേടിച്ചു. "ദൈവസന്നിധിയിൽ ദൈവത്തിന്റെ മകനായി വളരാൻ ദൈവം സഹായിക്കട്ടെ" എന്നു പ്രാർത്ഥിച്ച് അനുഗ്രഹിച്ചു. ആ പ്രാർത്ഥനയുടെ തണലിലാണ് ഇപ്പോഴും എന്റെ ജീവിതം. ○



# സംഗീത സാന്ദ്രമായ്...

മലയാളികളുടെ ഓർമ്മയിൽ നിരവധി ഗാനങ്ങൾ സമ്മാനിച്ച എക്കാലത്തെയും പ്രിയ സംഗീത സംവിധായകനായ ജെറി അമൽദേവ് കുറച്ചുനാളുകൾക്ക് മുമ്പ് സമൂഹമാധ്യമങ്ങളിൽ കേരളത്തിലെ ആരാധനാലയങ്ങളുടെ ശബ്ദ ക്രമീകരണത്തെ സംബന്ധിച്ച് ഏറെ ചർച്ച ചെയ്യപ്പെട്ടിരുന്നു.

**ആരാധന സംഗീതത്തെക്കുറിച്ച് ഒന്ന് വിശദീകരിക്കാമോ?**

നാലു വയസ്സുമുതൽ വല്യമ്മച്ചിയോടൊപ്പം ദേവാലയത്തിലേക്ക് പോയി തുടങ്ങിയ എനിക്ക് ദേവാലയ ആരാധന ജീവിതത്തിൻെറ അവിഭാജ്യ ഘടകമായി ഇന്നും തുടരുന്നു ദേവാലയത്തിൽ കേട്ടിരുന്ന ആത്മീയസംഗീതം മറ്റൊരു ലോകത്തേക്ക് കൂട്ടിക്കൊണ്ടുപോയിരുന്നു. സെക്കുലർ സംഗീത ലോകവും ആരാധനാ സംഗീതവും തമ്മിൽ കാര്യമായ വ്യത്യാസമുണ്ട് എന്നത് നാം മനസ്സിലാക്കേണ്ടതാണ്. ഒരിക്കലും അവ ഇടകലർത്തിയിരുന്നില്ല. ഓരോ സംഗീത ഉപകരണങ്ങൾക്കും അതിന്റേതായ ഉദ്ദേശം ഉണ്ടായിരുന്നു. അവയെല്ലാം ആരാധനയ്ക്ക് ഉപയോഗിക്കേണ്ടതല്ല. എന്നാൽ അവയെല്ലാം എങ്ങനെ നമ്മുടെ ആരാധനാലയങ്ങളിൽ കയറികൂടി എന്നത് ചിന്തിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു.

ക്രിസ്തുവിനെ വിശ്വാസികളുടെ ഹൃദയത്തിൽ കയറുന്ന രീതിയിൽ കൊടുക്കണം അവ ഗാനങ്ങൾ ആയും കവിതകളായും ഒക്കെ നമുക്ക് നൽകാവുന്നതാണ് വിശുദ്ധിയും വിനയവും ചേർന്ന് അവ പകർന്നു കൊടുക്കുമ്പോൾ ആരാധനയിൽ സംബന്ധിക്കുന്ന വിശ്വാസ സമൂഹത്തെ ഒരു അതീതമായ ലോകത്തിലേക്ക് നയിക്കുവാൻ ഇടയാകും.

**ആരാധന സംഗീതവും അതിന്റെ രഹസ്യാത്മകതയും. വിശദമാക്കുമോ ?**

ദൈവവും നാമും തമ്മിലുള്ള ബന്ധം ഒരു രഹസ്യാത്മകതയായി മനസ്സിലാക്കാം.ഒരിക്കൽ ജർമ്മനിയിലെ ഒരു ബെനഡിക്ട് ആശ്രമത്തിൽ പോകുവാൻ ഇടയായി. അപ്പോൾ അവിടുത്തെ ചാപ്പലിൽ വളരെ മൃദു വെളിച്ചം മാത്രമാണ് ഉപയോഗിച്ചിരിക്കുന്നത് അവിടുത്തെ അച്ചനോട് ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞത് ദൈവത്തിന്റെ രഹസ്യാത്മകത നമുക്ക് ഇങ്ങനെ ചില സാന്നിധ്യങ്ങളിലൂടെ, അവസരങ്ങളിലൂടെ തിരിച്ചറിയുവാൻ സാധിക്കണം എന്നാണ് എന്നാൽ നമ്മുടെയൊക്കെ ദേവാലയങ്ങളിലെ ശബ്ദം വെളിച്ച ക്രമീകരണങ്ങൾ കാണുമ്പോൾ ഒരു സ്റ്റേജ് ഷോയ്ക്ക് തുല്യമായി പോകുന്നില്ലേ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു

mystery of faith has to be reflected in way of worship

നമ്മുടെ ആരാധനയുടെ ഓരോ ഘടകങ്ങളിലും ആ രഹസ്യാത്മകത നമുക്ക് മനസ്സിലാക്കുവാൻ ഇടയാകണം.

**ആരാധന സംഗീതത്തിലെ താള രാഗ ക്രമത്തെക്കുറിച്ച്?**



അഭിമുഖത്തിന്റെ വിശദമായ വീഡിയോ കാണുന്നതിന് QR കോഡ് സ്കാൻ ചെയ്യുക

സുറിയാനി സഭകളിൽ 8 നിറങ്ങൾ ഉപയോഗിക്കുന്നതു പോലെ തന്നെ റോമൻ കത്തോലിക്കാ സഭയിൽ 8 ചർച്ച് മോഡൽ എന്നാണ് പറയുന്നത്. ഇവ ഭാരതീയ രാഗങ്ങളിൽ നിന്ന് പാശ്ചാത്യ സംഗീതം കടമെടുത്തതാകാനാണ് സാധ്യത. കാരണം 32 വർഷം ബനാറസിൽ വന്ന് താമസിച്ച് ഭാരതീയ സംസ്കാരം പഠിച്ച ഒരു വ്യക്തിയുടെ ഗവേഷണ പ്രബന്ധത്തിൽ എഴുതിയിരിക്കുന്നത് ഗ്രീക്കുകാർ പറയുന്നത് ഞങ്ങൾ മ്യൂസിക്കും ഡാൻസും പഠിച്ചത് ഇന്ത്യയിൽ നിന്നാണ് എന്നാണ് അപ്പോൾ തീർച്ചയായിട്ടും ഭാരതത്തിലെ താളരാഗക്രമങ്ങൾ പാശ്ചാത്യ സംഗീതത്തെ കാര്യമായി സ്വാധീനിച്ചിട്ടുണ്ട് താളം ആരാധനാ സംഗീതത്തിൽ അവിഭാജ്യ ഘടകമാണെങ്കിലും ആരാധനാ സംഗീതത്തിൽ താളം പ്രധാനപ്പെട്ട ഘടകമാണ് എന്ന് നമുക്ക് പറയുവാൻ സാധിക്കുകയില്ല അതിന്റേതായ സ്വാഭാവികമായ ഒരു ഒഴു

ക്ക് ആരാധനാ സംഗീതത്തിനുണ്ടാകണം. എല്ലാം കൃത്യമായ താളത്തിൽ ആക്കണമെന്ന് ഒരു ശാഠ്യവും നാം പിടിക്കരുത് രണ്ടിനും ഉള്ള സാധ്യതയുണ്ട് എന്ന് നമുക്ക് പറയാം.

**യഥാർത്ഥത്തിൽ മൈക്രോഫോൺ എന്തിനാണ് ഉപയോഗിക്കുന്നത്?**

നമ്മുടെ ഉള്ള ശബ്ദം അല്പം വിപുലീകരിച്ച് ശ്രോതാക്കളിലേക്ക് എത്തിക്കുക എന്നതിനാണ്. പ്രത്യേകിച്ച് രാഷ്ട്രീയപാർട്ടികൾ അവരുടെ മീറ്റിങ്ങുകളിൽ അണികളെ ചേർത്തുനിർത്താൻ കാതടപ്പിക്കുന്ന ശബ്ദം ഉപയോഗിക്കുന്നതു പോലെ ദേവാലയത്തിൽ ഉപയോഗിക്കേണ്ട ആവശ്യമുണ്ടോ? അത്രയ്ക്ക് ആവശ്യമില്ലാ എന്നാണ് എനിക്ക് തോന്നുന്നത് ഇന്നൊരു ദേവാലയം പണിയുമ്പോൾ തന്നെ ലക്ഷങ്ങൾ വില വരുന്ന സിസ്റ്റം ഉപയോഗിക്കണമെന്ന ആശയമാണ് ആദ്യമേ തന്നെ വരുന്നത് പലപ്പോഴും നമ്മുടെ ദേവാലയങ്ങൾക്ക് ഉള്ളിൽ ഉൾക്കൊള്ളുവാൻ സാധിക്കുന്നതായ ശബ്ദത്തിനുമപ്പുറമാണ് ഇന്ന് പല ദേവാലയങ്ങളിലും ഉപയോഗിക്കുന്നത്. ഒരു പരിധിവരെ കച്ചവടക്കാർക്ക് അവരുടെ സാധനങ്ങൾ വിറ്റഴിക്കണമല്ലോ.

ലൗഡ് സ്പീക്കർ ഉപയോഗിച്ചതുകൊണ്ട് മാത്രം ഗാനങ്ങൾ മനോഹരമാകണമെന്നില്ല, മനുഷ്യ ശബ്ദവും ഉപകരണങ്ങളുടെ ശബ്ദവും ശരിയായ അനുപാതത്തിൽ ക്രമീകരി ച്ചില്ല എങ്കിൽ അവ ശ്രോതാക്കൾക്ക് അരോചകമാകും. ദേവാലയത്തിന്റെ ശബ്ദവിന്യാസ സംവിധാനം ശരിയായ രീതിയിൽ ക്രമീകരിക്കണം.

അമേരിക്കൻ സംഗീതത്തിന്റെ നിലയിലേക്ക് ആരാധന എത്തിക്കുകയാണ്. വായിൽ വച്ച് തുള്ളി ചാടി പാടുന്ന രീതിയാണ് അവിടെയൊക്കെ ഉള്ളത്. ഒരിക്കലും ദേവാലയത്തിൽ ഇത് ആവർത്തിക്കാൻ ഇടയാകരുത്. സാങ്കേതിക പരിജ്ഞാനക്കുറവ് അവസരമായി എടുക്കുന്ന ആളുകൾ ഉള്ളതുകൊണ്ട് ദേവാലയങ്ങളിൽ അങ്ങനെയുള്ളവരുടെ അതിപ്രസരം ഉണ്ടാകും.

ദേവാലയങ്ങളിൽ പരിശീലനം സിദ്ധിച്ച സമർത്ഥരായ ഓപ്പറേറ്റർമാരുടെ സേവനം പ്രയോജനപ്പെടുത്തണം.

**കോൺഗ്രിഗേഷനൽ സംഗീതത്തിൽ നിന്നും മാറി സോളോ സ്റ്റൈൽ സംഗീതത്തിലേക്ക് ആരാധനയും എത്തിനിൽക്കുന്നു എങ്ങനെ കാണുന്നു?**

നമ്മുടെ ആരാധനകളിൽ ഒക്കെ വർഷങ്ങൾ പുറകിലേക്ക് നോക്കിയാൽ കാണാൻ സാധിക്കുന്നത് 'ഞങ്ങൾ' അങ്ങേ ഞങ്ങൾ ആരാധിക്കുന്നു' ഇങ്ങനെയുള്ളതായ വാക്കുകളായിരുന്നു. അതിൽ നിന്നും മാറി 'ഞാൻ' എന്ന വ്യക്തി കേന്ദ്രീകൃതമായ പ്രാർത്ഥനകളിൽ ഗീതങ്ങളിലേക്ക് നമ്മൾ എത്തിയിരിക്കുന്നു. ഒരു പരിധിവരെ കരിസ്മാറ്റിക് കൾച്ചറിൽ നിന്നാണ് ഇത് വന്നത് സോളോ ഡ്യൂയറ്റ് ഒരു സെക്കുലർ ലോകത്തിൽ മാത്രം നമുക്ക് അവലംബിക്കുവാൻ സാധിക്കുന്നതാണ്. ദേവാലയത്തിന്റെ ഉള്ളിൽ ദൈവത്തെ ആരാധിക്കുന്ന ഒരു സമൂഹത്തിന് അങ്ങനെ ഒരു രീതിയിൽ ആലപിക്കുവാനുള്ള അവകാശമില്ല. അതൊട്ട് ശരിയുമല്ല. അതുകൊണ്ട് തന്നെ യഥാർത്ഥ ആരാധനയ്ക്ക് വരുന്നവർ പുറകിലേക്ക് പോകുവാനുള്ള സാധ്യതയുണ്ട്. അതിനാൽ അടിയന്തരമായി തന്നെ സഭാ പിതാക്കന്മാർ ഇതിനെതിരെ ശക്തമായി പ്രതികരിക്കുകയും ബോധവൽക്കരണം നടത്തുകയും ചെയ്യണം.

നമ്മുടെ സെമിനാരികളിൽ കർശനമായ നിർദ്ദേശം നൽകേണ്ടതാണ് ആരാധനാ സംഗീതത്തെക്കുറിച്ച് ശാസ്ത്രീയമായ അറിവ് അവർക്ക് പകർന്നു കൊടുക്കേണ്ടതാണ്. ഇപ്പോൾ ഒരു വികലമായ ശബ്ദസംസ്കാരമാണ് കണ്ടുവരുന്നത്. സംഗീതത്തിന്റെ സമ്പന്നത കോറൽ സംഗീതത്തിലാണ്. കൃത്യമായ പരിശീലനവും നിർദ്ദേശവും നൽകി നമുക്ക് ഒരു പ്രതി സംസ്കാരം വളർത്തിയെടുക്കുവാൻ സാധിക്കണം.

---

## കാതോലിക്കേറ്റിൻ കാവൽഭടൻ

41 ാം പേജിൽ നിന്നും...

സ്വഭാവത്തെയാണ് സൂചിപ്പിക്കുന്നത് എന്നദ്ദേഹം ബോധ്യപ്പെടുത്തി.

**അന്ത്യവും കബറടക്കവും**

അപ്പന്റിസ് രോഗം മൂർച്ഛിച്ച് ആശുപത്രിയിൽ (നെയ്യൂർ ഹോസ്പിറ്റൽ കന്യാകുമാരി ഡിസ്ട്രിക്റ്റ്) പ്രവേശിപ്പിച്ച് സർജറി നടത്തി അസുഖം ഭേദപ്പെട്ടു വരുന്ന അവസരത്തിലാണ്, ഹൃദയാഘാതം മൂലം 1928 ഡിസംബർ 17-ന് ബാവ കാലം ചെയ്യുന്നത്. തിരുവിതാംകോട് അരപ്പള്ളിയിൽ കൊണ്ടുവന്ന് ശുശ്രൂഷകൾ നടത്തി വാകത്താനം വള്ളിക്കാട്ടു ദയറായിൽ കബറടക്ക ശുശ്രൂഷകൾ പൂർത്തിയാക്കി.

പരിശുദ്ധ ബസ്സേലിയോസ് ഗീവർഗീസ് പ്രഥമൻ കാതലിക്കാ ബാവായുടെ 94 ാം ഓർമ്മപ്പെരുന്നാൾ 2022 ഡിസംബർ 4 മുതൽ 17 വരെ പ. കാതോലിക്കാബാവായുയെയും മറ്റു അഭി.തിരുമേനിമാരുടെയും നേതൃത്വത്തിൽ ദയറായിൽ നടത്തപ്പെടും.

## ഡോ. പൗലോസ് മാർ ഗ്രിഗോറിയോസ് സ്മാരക പുരസ്കാരം സമ്മാനിച്ചു




ന്യൂഡൽഹി: മലങ്കര ഓർത്തഡോക്സ് സഭ ഡൽഹി ഭദ്രാസനം പ്രഥമ മെത്രാപ്പൊലീത്തയായിരുന്ന ഡോ. പൗലോസ് മാർ ഗ്രിഗോറിയോസിന്റെ സ്മരണാർഥം ഡൽഹി സോഫിയ സൊസൈറ്റി ഏർപ്പെടുത്തിയ പുരസ്കാരം വിദ്യാഭ്യാസ പരിഷ്കർത്താവും എൻജിനീയറുമായ സോനം വാങ്ചുക്കിന് മുൻ ഉപരാഷ്ട്രപതി എം.വെങ്കയ്യ നായിഡു സമ്മാനിച്ചു

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതിയൻ കാതോലിക്കാ ബാവ അധ്യക്ഷത വഹിച്ചു. മുൻ കേന്ദ്രമന്ത്രി സൽമാൻ ഖുർഷിദ്, ഡൽഹി ഭദ്രാസനാധിപൻ ഡോ യൂഹാനോൻ മാർ ദിമെത്രയോസ് മെത്രാപ്പോലീത്താ, ഫാ. ഡോ. കെ. എം.ജോർജ് എന്നിവർ പ്രസംഗിച്ചു. 'ഗ്രിഗോറിയോസ് ദ് ഗിഫ്റ്റഡ്' എന്ന പുസ്തകം പ്രകാശനം ചെയ്തു.

## BRIDEGROOM WANTED

Orthodox parents from Mumbai seeks alliance for their daughter (29 yrs/167 cms) doing MCh (OncoSurgery) in AIIMS after MBBS & MS( General Surgery) from Govt. Medical College, Mumbai from PG Doctors/Govt. Servants/Engineers studying or well employed. Details are also avilable in

**M4M portal with Id: 4500195.**

**Contact No. : 8169061216/9869260991**

## BRIDE WANTED

ഓർത്തഡോക്സ് യുവാവ് പത്തനംതിട്ട ജില്ല 32/175 BE Mechanical Engineering currently doing 3 year LLB. അനുയോജ്യരായ യുവതികളുടെ മാതാപിതാക്കളിൽ നിന്നും വിവാഹാലോചനകൾ ക്ഷണിക്കുന്നു.

Contact No:

**M4 ID: 5041720**

**Mob. 9447737111, 9447114111**

## BRIDE WANTED

Orthodox parents inviting proposals from God fearing professionally qualified girls for their boy 28/172, B Tech engineer (Civil, FACT Ernakulum). Preferences BSc nurse abroad or Kerala

Contact No:

**9946407397, M4 Id -5305578**

## BRIDE WANTED

Orthodox parents invite remarriage proposals from God fearing, professionally qualified girls for their son 30/170,B Tech/ Management professional ,well settled, working as Consultant and Executive Asst of an international Organisation

Contact No:

**Mob. No. 8590060204**

## BRIDEGROOM WANTED

Orthodox parents seeks proposals for their daughter 34 years, 164 cms, B.D.S. (Dental Surgeon) Invite proposals from God-fearing and educated professionals.

Contact No:

**9495523385**

**0469-2997462**

## BRIDEGROOM WANTED

Orthodox girl from Thumpamon Diocese Pharm-D/151cm,looking fair Financially sound. Working Appolo hospital Chennai. Seeking suitab.e allince from Doctors,BTech+ MBA, M.S, Pharm-D Working with family Status.

Contact No:

**Mob: 9447793880, 9496552129**

## BRIDEGROOM WANTED

ഇരട്ട പെൺകുട്ടികൾ-Orthodox BSc. Nurse UK, DB 16-4-1995, Height 157 cm, Fair സാമ്പത്തിക ബാദ്ധ്യതയില്ലാത്ത യുവാക്കളുടെ രക്ഷിതാക്കളിൽ നിന്നും വിവാഹാലോചന ക്ഷണിക്കുന്നു.

Contact No:

**0479-2316898,**

**9947941401, 9048002961**

## സൗജന്യ താമസം

തിരുവനന്തപുരം ഭദ്രാസനത്തിലെ നന്ദൻകോട് St. Gregorios ഇടവകയിൽ ആരംഭിച്ച **'തേജോഭവൻ'** എന്ന ജീവകാരുണ്യ പദ്ധതിയിൽ' തിരുവനന്തപുരം RCC, Medical College, മറ്റ് ആശുപത്രികൾ എന്നിവടങ്ങളിൽ ചികിത്സയ്ക്ക് വരുന്ന രോഗികൾക്കും കൂട്ടിരിപ്പുകാർക്കും സൗജന്യമായി താമസിക്കുവാനുള്ള സൗകര്യമാണ് ലഭ്യമാക്കുന്നത്. നിങ്ങളുടെ അറിവിലോ പരിചയത്തിലോ ആർക്കെങ്കിലും ഈ സേവനം ലഭ്യമാകണമെങ്കിൽ താഴെ പറയുന്ന നമ്പറുകളിൽ ബന്ധപ്പെടുക. Treatment Certificate, വികാരിയുടെയോ അടുത്തുള്ള ഇടവകകളിൽ നിന്നുള്ള പരിയപ്പെടുത്തൽ കത്ത് എന്നിവ കൊണ്ടുവരേണ്ടതാണ്.

**Vicar Fr. Joseph Chacko**

8281934973, 9447801094

**Trustee Jacob Koshy Panikar**

7012123446, 9447722708

## വിശുദ്ധനാട് യാത്ര

ഇസ്രയേൽ ഗവൺമെന്റിന്റെ Good will Ambassador പദവി നേടിയ ഫാ. ജിജു ജോൺ വയലിറക്കത്തിന്റെ നേതൃത്വത്തിൽ ജോർദ്ദാൻ, ഇസ്രയേൽ, പലസ്തീൻ, ഈജിപ്ത് എന്നിവിടങ്ങളിലേക്ക് 2023 ഫെബ്രു. 7; ഏപ്രിൽ 10 എന്നീ ദിവസങ്ങളിൽ യാത്ര പുറപ്പെടുന്നു.

Contact:

**9447353706, 8921324901**

# മാർത്തോമാ പാരമ്പര്യവും അപ്പോസ്തോലിക പൈതൃകവും

**ഫാ. ഡോ. ബിജേഷ് ഫിലിപ്പ്**

സഭാവ്യത്യാസങ്ങൾക്കതീതമായി നമ്മെയെല്ലാം ഒരുമിപ്പിക്കുന്ന നമ്മുടെ പിതാവും ഭാരതത്തിന്റെ അപ്പോസ്തോലനുമായ പ. മാർത്തോമാശ്ലീഹായെ ക്രിയാത്മകമായി ഓർക്കുവാനും ആദരവർപ്പിക്കാനും സഭാദൗത്യ ദർശനം പ്രോജ്വലിപ്പിക്കാനും സഹായിക്കുന്ന ഈ സംഗമം ശ്ലീഹായുടെ രക്തസാക്ഷിത്വത്തിന്റെ 1950 -ാമതു വാർഷികാഘോഷത്തിന്റെ ഭാഗമായി സംഘടിപ്പിക്കുന്ന ഭരണങ്ങാനത്തെ സെന്റ് തോമസ് മിഷണറി സൊസൈറ്റിയെ അഭിനന്ദിക്കുന്നു. മാർത്തോമാ നസ്രാണികളായ നമ്മളെ ക്രിസ്തുവിൽ ജനിപ്പിച്ച പ. മാർത്തോമാ ശ്ലീഹായോടു ബന്ധപ്പെട്ട അതിശ്രേഷ്ഠ പാരമ്പര്യം സമുചിതമായി അനുസ്മരിക്കുവാൻ പ്രചോദിപ്പിക്കുന്ന ഈ മാർത്തോമാ പാരമ്പര്യ സഭാസംഗമം ഒരു അവിസ്മരണീയ അനുഭവമാകുമെന്നാണ് പ്രതീക്ഷ.

ഇംഗ്ലണ്ടിലും പശ്ചിമയൂറോപ്യൻ രാജ്യങ്ങളിലും ക്രിസ്തീയ വിശ്വാസം ചെല്ലുന്നതിനു മുമ്പേതന്നെ ഈ സുവിശേഷം ഭാരതമണ്ണിലേക്ക് പ്രത്യേകിച്ച് നമ്മുടെ ഈ നാട്ടിലേക്കു കടന്നുവന്നു എന്നുള്ളത് നാം വളരെ സന്തോഷത്തോടും അഭിമാനത്തോടും ഓർക്കുന്ന കാര്യമാണല്ലോ. വിശ്രുത പണ്ഡിതനായ ജവഹർലാൽ നെഹ്രു തന്റെ Glimpses of World History യിൽ പറഞ്ഞിട്ടുള്ള ഈ വസ്തുത ചരിത്രവിജ്ഞാനം ഉള്ളവരൊക്കെ സമ്മതിക്കുന്ന സത്യമാണല്ലോ. ഏറ്റവുമധികം സുവിശേഷ യാത്രകൾ നടത്തിയിട്ടുള്ളതായി നാം മനസ്സിലാക്കുന്ന പൗലോസ് ശ്ലീഹായെക്കാൾ അധികം, മലങ്കരയുൾപ്പെടെ അനേക വിദൂരസ്ഥലങ്ങളിൽ സഞ്ചരിച്ച് സുവിശേഷമറിയിക്കുകയും സഭ സ്ഥാപിക്കുകയും ചെയ്ത പിതാവായിരുന്നല്ലോ മാർത്തോമാശ്ലീഹാ.

മാർത്തോമാശ്ലീഹാ തന്നെയാണ് ഇന്ത്യയിൽ സഭയ്ക്ക് ആരംഭം കുറിച്ചത് എന്ന് ആദിമസഭാപിതാക്കന്മാരായ പ. അപ്രേം, പ. നാസിയാൻസിലെ ഗ്രിഗോറിയോസ്, സഭാചരിത്രകാരൻ യുസേബിയോസ് തുടങ്ങി പലരും വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ടല്ലോ. ഇവ കൂടാതെ ക്രിസ്തുവർഷം 200 നടുത്ത് എഡേസ്സായിലോ സമീപ പ്രദേശത്തോ രചിക്കപ്പെട്ട യൂദാസ് തോമസിന്റെ പ്രവർത്തനങ്ങൾ (Acts of Judas Thomas) എന്ന കൃതിയും 250 നോടടുത്ത് പേർഷ്യൻ സഭയിൽ പ്രസിദ്ധീകൃതമായ 'അപ്പോസ്തോലന്മാരുടെ ഉപദേശം' (The Doctrine of the Apostles) എന്ന കൃതിയും പുരാതനമായ മാർഗ്ഗംകളിപ്പാട്ടുകളും റമ്പാൻ പാട്ടും, കോസ്മോസ് ഇൻഡിക്കോപ്ലീസ്റ്റസിനെ പോലുള്ള വിദേശസഞ്ചാരികളുടെ കുറിപ്പുകളും മർത്തോമ്മശ്ലീഹായും ഇൻഡ്യൻ സഭയും തമ്മിലുള്ള ബന്ധം വ്യക്തമാക്കുന്ന പോർട്ടുഗീസ് ഇടപെടിൽ കേരളത്തിലുണ്ടാകുന്നതിനു മുമ്പേയുള്ള രേഖകളാണല്ലോ. ക്രിസ്തുവർഷം ഒന്നാംനൂറ്റാണ്ടിനു മുമ്പുതന്നെ കേരളത്തിലെ മുസിരിസ് തുറമുഖം മുഖേന മെഡിറ്ററേനിയൻ പ്രദേശങ്ങളും റോമാക്കാരും ഗ്രീക്കുകാരും ഒക്കെ നമ്മുടെ ഈ നാടുമായി ആരംഭിച്ച വാണിജ്യബന്ധത്തെക്കുറിച്ചുള്ള തെളിവുകളും ആദ്യനൂറ്റാണ്ടിൽ തന്നെ കേരളനാട്ടിൽ വിവിധസ്ഥലങ്ങളിലുണ്ടായിരുന്ന യഹൂദകോളനികളെ സംബന്ധിച്ച തെളിവുകളും മാർത്തോമാശ്ലീഹായ്ക്കു ഇവിടെ വരാനും പ്രവർത്തിക്കാനും തികഞ്ഞ സാധ്യതയുണ്ടായിരുന്നു എന്നതിനെ ഉറപ്പാക്കുന്നുണ്ട്. എല്ലാറ്റിലുമപരിയായി മാർത്തോമാശ്ലീഹായുടെ പൈതൃകത്തെക്കുറിച്ച് ആഴമായ ബോധ്യവും പ്രതിബദ്ധതയുമുള്ള ഇന്നു ജീവിക്കുന്ന ഒരു സഭാസമൂഹത്തിന്റെ സ്പന്ദനങ്ങളാണ് ഏറ്റവും സമുന്നതമായ തെളിവെന്നു മനസ്സിലാക്കാം.

മാർത്തോമാശ്ലീഹാ ആരംഭിച്ച തെക്കേ ഇന്ത്യയിലെ സഭ 16 നൂറ്റാണ്ടുകളോളം സ്വാതന്ത്ര്യത്തിൽ കഴിഞ്ഞു പോന്നു എന്നതു ഏവർക്കും അറിവുള്ളതാണല്ലോ. ഇക്കാലത്തും പേർഷ്യൻ സഭയുമായും മറ്റും ആഴമായ സൗഹൃദബന്ധങ്ങൾ പുലർത്തിയിരുന്നു എന്നതു സമ്മതിക്കുമ്പോഴും ഒരു സഭയുടെയും ഭരണത്തിൽ കീഴിലായിരുന്നില്ല ഈ സഭ എന്നത് പ്രത്യേകം പ്രസ്താവ്യമാണ്. 1653 ലെ മട്ടാഞ്ചേരി കുരിശിങ്കലെ സത്യം ആ മർത്തോമാ പാരമ്പര്യത്തിൽ നിന്നുകൊണ്ടുള്ള അധിനിവേശ പ്രതിരോധ പ്രഖ്യാപനമായിരുന്നല്ലോ. അല്പം മറഞ്ഞും ഉറങ്ങിയും കിടന്നതെങ്കിലും മലങ്കര സഭ അനുഭവിച്ചു പോന്ന പൗരസ്ത്യവും അപ്പോസ്തോലികവും ഭാരതീയവുമായ സ്വത്വബോധവും സ്വാതന്ത്ര്യവും പോർച്ചുഗീസ് വരവിൽ ചോദ്യം ചെയ്യപ്പെട്ടപ്പോൾ അവ ഉണർന്ന് പ്രകാശിതമായത് സ്വാഭാവികമായിരുന്നു. മാർത്തോമാ പാരമ്പര്യത്തിലെ ഈ സ്വാതന്ത്ര്യബോധവും തനിമയും 1912 ലെ കാതോലിക്കേറ്റ് സ്ഥാപനത്തിലൂടെയും ഇതര തുടർനടപടികളിലൂടെയും പ്രസരിച്ചുകൊണ്ടേയിരിക്കുന്നു എന്നു പറയാം.

പതിനാറു നൂറ്റാണ്ടുകൾ ഒന്നായി നിന്ന മർത്തോമായുടെ കേരളത്തിലെ ക്രിസ്തീയ സഭ പോർച്ചുഗീസ് മിഷൻ തുടങ്ങി വിവിധ വിദേശ മിഷനുകളുടെ ഇടപെട



ലുകളുടെ അനന്തരഫലമായി ഇന്നു നാം കാണുന്ന വിധം വിവിധ സഭകളായി വിഭജിക്കപ്പെട്ടു നിൽക്കുകയാണല്ലോ എന്നാൽ ഈ വിഭജനകാലത്തിന്റെ മൂന്നിരട്ടിയിലധികം കാലം മർത്തോമായുടെ മക്കൾ ഏക കുടുംബമായി നിന്നിരുന്നു എന്നത് ദൈവസ്തുതികളോടെ ഓർക്കാം ഇനിയും ഒരു ഓർഗാനിക് യൂണിറ്റി എളുപ്പമല്ലെങ്കിലും കേരളത്തിൽ വേരൂന്നിയ മാർത്തോമാ പാരമ്പര്യമുള്ള വിവിധ സഭകൾക്കും ക്രിസ്തീയ സമൂഹങ്ങൾക്കും നമ്മുടെ പൊതുപിതാവായ മർത്തോമാശ്ലീഹായുടെ പൈതൃകം ഉൾക്കൊണ്ടും അതിലുപരിയായി ആ വിശുദ്ധൻ ആരോടു ബന്ധപ്പെടുവാനുള്ള സുവിശേഷം അറിയിക്കാനാണോ ഇവിടേയ്ക്ക് ത്യാഗപൂർവ്വം വന്നത് ആ യേശുക്രിസ്തുവിനോടുള്ള ആഴമായ സംസർഗത്തിലും പ്രതിബദ്ധതയിലും ബലപ്പെട്ടും ആത്മാർത്ഥമായ എക്യുമിനിസം നടത്തുവാനുള്ള ശ്രമങ്ങൾ വർദ്ധിപ്പിക്കുകയാണ് ഏറെ ആവശ്യം.

17-ാം നൂറ്റാണ്ടിലുണ്ടായ സഭയുടെ ആദ്യവിഭജനശേഷം മലങ്കര സഭയ്ക്ക് നേതൃത്വം നൽകിയ ആദ്യത്തെ ഏതാനും മാർത്തോമാ മെത്രാന്മാരും വലിയ മാർ ദീവന്നാസ്യോസും റോമോ സിറിയൻ മലയാളി വൈദീകരായ വന്ദ്യ ജോസഫ് കരിയാറ്റിലച്ചനും പാറേമ്മാക്കലച്ചനും ഒക്കെ പിളർപ്പിന്റെ വേദനയിൽ ഐക്യപുനസ്ഥാപനത്തിന് തീവ്രമായി ആലോചിച്ച് പരിശ്രമിച്ചതും 19-ാം നൂറ്റാണ്ടിൽ ഉൽപ്പതിഷ്ണുക്കളായ പുലിക്കോട്ടിൽ അഞ്ചാമൻ മലങ്കര മെത്രാപ്പോലീത്തായും നിധീരിക്കൽ മാണിക്കത്തനാരും നേതൃത്വം എടുത്ത് രൂപപ്പെടുത്തിയ ജാത്യൈക്യസംഘവും ഒക്കെ ഇന്നും തുടരുന്ന എക്യൂമിനിക്കൽ സംരംഭങ്ങൾക്ക് പ്രചോദനമാകേണ്ടതാണ്. വളരുന്ന വർഗ്ഗീയതയും ഭൗതീകാതിപ്രസരമുള്ള ലോകവീക്ഷണവും സഭാംഗങ്ങളുടെ വിദേശകുടിയേറ്റങ്ങളും ഒക്കെ ക്രിസ്തുവിനെ കേന്ദ്രീകരിച്ചും മർത്തോമായുടെ പാരമ്പര്യം മുറുകെ പിടിച്ചും ഉള്ള സഭകളുടെ സൗഹൃദ സഹകരണങ്ങൾക്കായുള്ള അന്വേഷണത്തിന്റെ പ്രസക്തി വർദ്ധിപ്പിക്കുകയാണിന്ന്.

മർത്തോശ്ലീഹായോടു ബന്ധപ്പെട്ട സഭയുടെ പാരമ്പര്യവും അപ്പോസ്തോലിക പൈതൃകവും ഒക്കെ അനുസ്മരിപ്പിക്കുന്ന ഏറ്റവും ശക്തമായ ഒരു പ്രതീകമായിരിക്കും തിരുവിതാംകോട്ടുള്ള അരപ്പള്ളി എന്നറിയപ്പെടുന്ന 'തോമയാർ കോവിൽ'. മർത്തോമൻ നസ്രാണികളുടെ രണ്ടു സഹസ്രാബ്ദങ്ങളുടെ നിലനില്പിന്റെയും അപ്പോസ്തോലിക പാരമ്പര്യത്തിന്റെയും ശക്തമായ പ്രതീകമാണല്ലോ ഇത് ഇരുപതാം നൂറ്റാണ്ടിൽ വന്ദ്യ കുട്ടുങ്കൽ ഗീവർഗീസ് റമ്പാന്റെ നേതൃത്വത്തിൽ ദശാബ്ദങ്ങൾ നീണ്ട അക്ഷീണ പരിശ്രമങ്ങളിലൂടെ ഈ കേന്ദ്രം അതിന്റെ ലളിത മനോഹര പ്രൗഡി വീണ്ടെടുത്ത് ഇന്ന് ജാതിമത സഭാവ്യത്യാസമില്ലാതെ ആത്മീയാന്വേഷണമുള്ള സകലരുടെയും ഒരു തീർത്ഥാടന കേന്ദ്രമായി തീർന്നിട്ടുണ്ട്. പരി.ബസ്സേലിയോസ് ഗീവറുഗീസ് ദ്വതീയൻ കാതോലിക്കായുടെ സവിശേഷ ശ്രദ്ധ ഈ മർത്തോമൻ പൈതൃകപ്രതീകത്തെ സമുജ്ജ്വലമാക്കുന്നതിൽ നിർണ്ണായകമായിരുന്നു എന്നതും നന്ദിയോടെ ഓർക്കുന്നു. വിഭാഗീയതയ്ക്കുപരിയായി മർത്തോമായുടെ മക്കളെ ഒരുമിപ്പിക്കുന്ന ഇതുപോലെയുള്ള സ്ഥാനങ്ങളും സംരംഭങ്ങളും വളരെ ശ്രദ്ധേയമാണ്.

അപരിചിതവും അരക്ഷിതവുമായ മേഖലയിലേയ്ക്ക് മർത്തോമാശ്ലീഹാ വന്നത് ക്രിസ്തുസ്നേഹത്തിന്റെ നിർബന്ധം കൊണ്ടായിരുന്നു. വേദപുസ്തകത്തിൽ രേഖപ്പെടുത്തപ്പെട്ടിരിക്കുന്ന 'അവനോടുകൂടി മരിക്കേണ്ടതിനു നാമും പോക' എന്ന മർത്തോമാശ്ലീഹായുടെ സുധീരമായ പ്രസ്തവാന അന്വർത്ഥമാക്കുന്ന സുവിശേഷ കുടിയേറ്റ യാത്രയായിരുന്നു അത്. സഭയ്ക്കു മുഴുവൻ മിഷൻ ദർശനം ഉണ്ടാകുവാനും മിഷണറിമാരെ രൂപപ്പെടുത്തുവാനുമായി മർത്തോമാശ്ലാഹായുടെ പൈതൃകത്തെക്കുറിച്ചു നിരന്തരം ഓർമ്മിപ്പിച്ചു കൊണ്ടിരുന്ന ഉത്തരേന്ത്യയിൽ സഭയുടെ മിഷൻ പ്രവർത്തനങ്ങളിൽ വ്യാപൃതനായിരുന്ന അഭി. സ്തേഫാനോസ് മാർ തേവോദോസ്യോസ് 'പരിശുദ്ധനായ മർത്തോമാശ്ലീഹായേ ഓർക്കുമ്പോൾ' എന്ന തന്റെ ലേഖനത്തിൽ ഇപ്രകാരം പറയുന്നു. 'യേശു പുനരുത്ഥാനം ചെയ്ത ദിവസം മറ്റെല്ലാ അപ്പോസ്തോലന്മാരും പേടിച്ച് വിറച്ച് അകത്തിരിക്കുമ്പോൾ.... മർത്തോമാശ്ലീഹായ്ക്കു അകത്തിരിക്കാൻ സാധിച്ചില്ല..... ഞങ്ങൾ അനുഗമിച്ച ഗുരുനാഥനെ കൊന്നവർ എന്നെയും കൊല്ലട്ടെ എന്നു പറഞ്ഞ് പുറത്തിറങ്ങി നടക്കാൻ ധൈര്യം കാണിച്ച അസാമാന്യ ധൈര്യശാലിയാണ് മർത്തോമാശ്ലീഹാ..... ഈ സ്വാതന്ത്ര്യ തൃഷ്ണയും ധൈര്യവും കൊണ്ടാണ് ശ്ലീഹാ യേശുവിന്റെ സുവിശേഷകനായി ഭാരതത്തിലേക്കു കടന്നുവന്നത്.' മാർ തേവോദോസ്യോസ് പിതാവിനെ പോലുള്ളവർ മാർത്തോമയുടെ സുവിശേഷ പാരമ്പര്യത്തെ കെടാതെ സൂക്ഷിക്കുവാനുള്ള പ്രചോദനമാണ് നൽകുന്നത്.

മാർത്തോമാശ്ലീഹായേയും ഗോണ്ടഫോറസ് രാജാവിനെയും ബന്ധിപ്പിക്കുന്ന കഥയിൽ ഐതിഹാംശം നന്നായി ഉണ്ടെങ്കിലും ഗോണ്ടഫോറസിന്റെ ചരിത്രം കൂടുതൽ തെളിയിക്കപ്പെട്ടിരിക്കുന്ന ഇന്നത്തെ സാഹചര്യത്തിൽ ആ കഥയിലെ ചില സത്യങ്ങൾ കണ്ടെടുക്കുന്നതും പ്രബുദ്ധത പകരാൻ സഹായകരമാണ്. ആഡംബരപൂർണ്ണമായ ഒരു കൊട്ടാരനിർമ്മിതിയല്ല മറിച്ച് സ്നേഹത്തിന്റെയും നീതിയുടെയും ഒരു സമൂഹനിർമ്മിതിക്കാണ് താൻ അയയ്ക്കപ്പെട്ടിരിക്കുന്നതെന്ന മാർത്തോമാശ്ലീഹായുടെ ബോധ്യമാണ് അതിൽ മറഞ്ഞിരിക്കുന്ന ഒരു സത്യം.

ജൂലൈ മൂന്നും ഡിസംബർ ഇരുപത്തിയൊന്നും പുതുഞായറാഴ്ചയുമാണല്ലോ പ്രധാനമായും മാർത്തോമാശ്ലീഹായുടെ പെരുന്നാൾ നടത്തുന്നത്. ഇതിൽ ആദ്യത്തേത് രണ്ടും മിക്കപ്പോഴും ഇടദിവസങ്ങളിൽ വരുന്നതുകൊണ്ട് മാർത്തോമാശ്ലീഹായുടെ പാരമ്പര്യമുള്ള എല്ലായിടങ്ങളിലും വേണ്ടപോലെ ആ ഓർമ്മ ആഘോഷിക്കുവാൻ കഴിയാതെ പോകുന്നു എന്നതാണ് സത്യം. ഈ സാഹചര്യത്തിൽ സഭയുടെ മാർത്തോമാ പാരമ്പര്യത്തെ ഉദ്ദീപിക്കുവാനായി എല്ലാ പുതുഞായറാഴ്ചയും മാർത്തോമായുടെ പൈതൃകമുള്ള എല്ലാ സഭകളിലെയും എല്ലാ ആരാധനാ കേന്ദ്രങ്ങളിലും ഏറ്റവും സമുചിതമായി ഈ ശ്ലീഹായുടെ ഓർമ്മ ആഘോഷിക്കുവാൻ ഇടയാകട്ടെ എന്നും പ്രാർത്ഥിക്കുന്നു.

*(2022 നവംബർ 27 നു ഭരണങ്ങാനത്ത് സെന്റ് തോമസ് മിഷണറി സൊസൈറ്റി ഒരുക്കിയ മാർത്തോമാ പാരമ്പര്യ സഭാ സംഗമത്തിൽ അവതരിപ്പിച്ച ലഘു പ്രബന്ധത്തിന്റെ സംക്ഷിപ്തരൂപം)*

# In Everloving Memory of

| | |
|---|---|
| 63rd year of Remembrance<br>06.01.2023 | 33rd year of Remembrance<br>25.04.2023 |



**Rev. Fr. Samuel Mattathil**
(22.01.1892 to 05.01. 1960),
Malabar Diocese
Son of the late Sri. Varghese Kurien,
Mattathil,Thazhathangady, Kottayam
And the late Smt. Annamma
Pothanickal, Manarcadu, Kottayam



**Mrs. Mariamma Samuel**
(17.11.1909 to 25.04.1990)
Daughter of the late Sri. Pavoonni
Master( Headmaster, Govt.School,
Chavakkad, and nephew of the late
H.G. Joseph Mar Athanasius Metropolitan of
Thozhiyur Independent Syrian Church),
Chowalloor House (Maliekkal House),
Thozhiyur, Kunnamkulam and the late
Smt. Achamma Panackal, Kunnamkulam

Children, Grand Children, and Great Grand Children,
Mattathil Family,
a branch of Adangapuram, Kallooppara..

Mob.: 9447456938, 9074754667, 0481- 2936938




# പുതുവർഷത്തിൽ മൂന്ന് മുദ്രകൾ

| ബിജു വി. പന്തപ്ലാവ്

തെളിഞ്ഞുനിൽക്കുന്ന താരകങ്ങളുടേയും മിന്നിമറയുന്ന ക്രിസ്തുമസ് അലങ്കാരങ്ങളുടേയും വർണ്ണസന്ധ്യകളാണല്ലോ ഡിസംബർ എന്ന കുളിർകാലം. ഡിസംബറിന്റെ 'ആനന്ദവും ആത്മാവും ജനുവരി എന്ന പുതുവർഷപ്പുലരിയെ വരവേൽക്കുന്ന മനുഷ്യമനസിന്റെ' പ്രതീക്ഷയും പ്രത്യാശയുമാണ്.

ആകസ്മികമായ സംഭവങ്ങളും അനിതരസാധാരണമായ സാധ്യതകളും മനുഷ്യജീവിതങ്ങളെ വിസ്മയിപ്പിക്കുന്ന ഇക്കാലത്ത് 2023 തികച്ചും പ്രവചനാതീതമാണ്-എക്കാലത്തെയും മനുഷ്യജീവിതംപോലെ.

ഓരോ ദിവസത്തേയും അദ്ധ്വാനങ്ങളും കർമ്മങ്ങളും മനുഷ്യജീവിതത്തിന്റെ മനഃശാന്തിയും ഐശ്വര്യ സമൃദ്ധിയും രൂപപ്പെടുത്തുന്നതിൽ നിർണ്ണായകമാണ്. ചിന്തകളിൽ നിന്ന് വാക്കും വാക്കുകളിൽ നിന്ന് പ്രവർത്തിയും പ്രവർത്തികളിൽ നിന്ന് ശീലങ്ങളും ശീലങ്ങളിൽ നിന്ന് സ്വഭാവവും സ്വാഭാവങ്ങളുടെ ആകെതുകയായി ജീവിതവും രൂപപ്പെടുന്നെങ്കിൽ മുഷ്യജീവിതത്തിന്റെ ഗുണപരതയെ ആരോഗ്യകരമായി സ്വാധീനിക്കുവാൻ അർത്ഥപൂർണ്ണമായ കർമ്മങ്ങൾ അനിവാര്യമാണ്. ഈ സഹചര്യത്തിലാണ് പുതിയകാലം പരിചയപ്പെടുത്തുന്ന ചില വാക്കുകളെ അഥവാ മുദ്രകളെ ചുരുക്കമായി വിശകലനം ചെയ്യുന്നത്.

**1. Flexibility (മാറ്റത്തിനുള്ള സന്നദ്ധത/വഴക്കം)**

കാനാവിലെ കല്യാണ ഭവനത്തിൽ പുതുയുഗപ്പിറവിയുടെ ദൈവരാജ്യസന്ദേശം യേശുതമ്പുരാൻ നൽകുന്നത് ഏറ്റവും flexible ആയ ജലത്തിന്റെ രൂപമാറ്റം എന്ന പ്രതീകത്തിലൂടെ ആണല്ലോ. ആവശ്യാനുസരണം വലിയ പാത്രങ്ങളിൽ കോരിനിറയ്ക്കാനും, ചെറിയ പാത്രങ്ങളിലേക്ക് പകരാനും, നിറവും ഗുണവും വർദ്ധിപ്പിച്ച് മേൽത്തരം ആകാനും, പാനപാത്രങ്ങളിലാക്കി വിരുന്നുകാരെ ആനന്ദിപ്പിക്കുവാനുമായി സമർപ്പിക്കപ്പെടുന്ന ജലം flexibility യുടെ ജീവിതപാഠമല്ലേ പകർന്ന് നൽകുന്നത് ?

അനുദിനം പരിണാമത്തിന് വിധേയമാകുന്നതും നൂതന സംവിധാനങ്ങളും സംഹിതകളും രൂപപ്പെടുന്നതുമായ സമകാലീനലോകത്ത് തകർന്നുപോകാതെ നിലകൊള്ളുവാൻ ഏതൊരാൾക്കും ആവശ്യമായ സുശക്തമായ വൈദഗ്ധ്യവും പ്രായോഗികമായ ഒരു നൈപുണ്യവുമാണ് (skill) ഫ്ളക്സിബിലിറ്റി. മാറ്റങ്ങളെ സ്വീകരിക്കാനും മാറ്റങ്ങൾ കൊണ്ടുവരാനും ഈ പ്രയോഗിക സമീപനം നമ്മെ സഹായിക്കും.

"ഞാൻ ഇങ്ങനെയാണ്, എനിക്ക് ഇങ്ങനെ കഴിയൂ, നിങ്ങൾക്ക് പറ്റില്ലെങ്കിൽ വേറെ ആളിനെ അന്വേഷിക്കൂ"എന്നതെല്ലാം നമ്മുടെ സാമൂഹ്യ, ആത്മീയ ജീവിത പരിസരങ്ങളിൽ കേൾക്കാറുണ്ടല്ലോ? അവനവന് നൽകുന്ന അമിതപ്രാധാന്യവും താൻമാത്രം ശരിയെന്ന അമിതവിശ്വാസവും പലമേഖലകളേയും -കുടുംബ ജീവിതം ഉൾപ്പെടെ-അസ്വസ്ഥമാക്കുന്നില്ലേ?

കോവിഡ് കാലവും അനന്തരവും നമ്മെ പഠിപ്പിച്ചത് അപാരമായ മെയ് വഴക്കത്തിന്റേയും മാറാനുള്ള സന്നദ്ധതയുടേയും ജീവിതപാഠങ്ങൾ ആയിരുന്നല്ലോ. പക്ഷേ സ്വാർത്ഥ താൽപ്പര്യങ്ങളുടേയും നിർബന്ധബുദ്ധികളുടേയും ദൃഢത (R.gidity) നമ്മെയെല്ലാം വല്ലാതെ അസ്വസ്ഥമാക്കുന്നുണ്ട്.



അതുകൊണ്ട് ജീവിത സാഹചര്യങ്ങളിൽ അതിജീവനത്തിനും ജീവിത വിജയത്തിനും വഴക്കം നമ്മെ സഹായിക്കും. സ്വയം മാറ്റത്തിലൂടെ മാറ്റങ്ങളോട് ക്രിയാത്മകമായി പ്രതികരിക്കാനും അതിലൂടെ സഹയാത്രികരെ നിർണ്ണായകമായി സ്വാധീനിക്കാനും ഫ്ളക്സിബിലിറ്റി അനിവാര്യമാണ്.

ഫ്ളക്സിബിലിറ്റി വളയലും വളയ്ക്കലുമാണ്-ഒടിഞ്ഞുപോകലും ഒടിച്ചുമാറ്റലും അല്ല എന്നതും പ്രത്യേകം ഓർക്കാം.



**2. Brain Gain**

വിദേശത്തുള്ള മലയാളികളുടെ അക്കാദമിക വൈദഗ്ധ്യം കേരളത്തിലെ വിദ്യാഭ്യാസമേഖലയിൽ ഉപയോഗിക്കാൻ കേരള ഉന്നത വിദ്യാഭ്യാസ കൗൺസിൽ ഈ വർഷം ആവിഷ്കരിച്ച പദ്ധതിയാണ് ബ്രെയ്ൻ ഗെയ്ൻ.

ബുദ്ധിയുടെയും വൈദഗ്ധ്യത്തിന്റേയും കൈമാറ്റത്തിനുള്ള അപാര സാധ്യതകളാണ് മാറിവരുന്ന സാമൂഹ്യക്രമങ്ങൾ തുറന്നുവയ്ക്കുന്നത്. പക്ഷെ നമ്മിൽ ഭൂരിപക്ഷവും സ്വയനിർമ്മിത ദന്തഗോപുരങ്ങളിൽ നിന്ന് പുറത്തിറങ്ങാനോ വിശാലമായ വായു സ്വീകരിക്കാനോ ഇന്നും സജ്ജമായിട്ടില്ല.

മെത്രാപ്പോലീത്തമാരെ തെരഞ്ഞെടുക്കുന്നതിനുള്ള മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ യോഗത്തിൽ മുഖ്യവരണാധികാരിയായി പ. സഭ നിയോഗിച്ചത് അമേരിക്കയിലെ ഉന്നത ഉദ്യോഗസ്ഥൻ കൂടിയായ മലങ്കരസഭാ വൈദികൻ ആദരണീയനായ അലക്സാണ്ടർ കുര്യൻ അച്ചനെയാണ്. ഇലക്ഷൻ നടപടിക്രമങ്ങൾ ഓൺലൈൻ സംവിധാനത്തിലൂടെ കുറ്റമറ്റ രീതിയിൽ നടത്താൻ അച്ചന്റെ നേതൃപരമായ പങ്കും സാങ്കേതിക പരിജ്ഞാനവും സഹായിച്ചു. BRAIN GAIN ന്റെ ഉദാത്ത മാതൃക

ഇത് വ്യക്തിജീവിത സാഹചര്യങ്ങളിൽ പകർത്തപ്പെടേണ്ടതാണ്. അദ്ധ്യാപകന്റെയോ ആചാര്യന്റെയോ പ്രായോഗിക നിർദ്ദേശങ്ങൾ പോലും സ്വീകരിക്കാൻ കഴിയാത്തവിധം പുതുതലമുറ അന്യമായികൊണ്ടിരിക്കുന്നു. അവരെ അന്ധമായി പിന്തുണയ്ക്കുന്ന മാതാപിതാക്കളും ജീവിത വൈഷമ്യങ്ങളിൽ മറ്റുള്ളവരുടെ സഹായം തേടുന്നത് അപമാനമെന്ന് കരുതുന്നു. ഫലമോ, വീണ്ടെടുക്കാനാവാത്തവിധം പലരും ചുഴികളിൽപെട്ടുഴലുന്നു. മാനുഷിക സ്വാധീനങ്ങളിൽ നിന്ന് (human influence) സാങ്കേതിക സ്വാധീനങ്ങളിലേക്ക് (e.g. Google, Alexa) വഴുതിപ്പോയ മനുഷ്യരെ തിരികെ കൊണ്ടുവരേണ്ടതാണ്.

നമ്മുടെ ഇടവകകളിലും സഭാപ്രവർത്തനമണ്ഡലങ്ങളിലും ഈ Brain Gain വലിയ സാധ്യതയാണ്. ഉന്നതമായനിലകളിൽ നാട്ടിലും മറുനാട്ടിലും പ്രവർത്തിക്കുന്ന 'ഭൂരിഭാഗത്തിന്റെയും ബൗദ്ധികമികവോ, കാര്യശേഷിയോ നമുക്ക് പ്രയോജനപ്പെടുത്താനാവുന്നുണ്ടോ? Money Gain ഉണ്ടാകും. പക്ഷെ Brain Gain ലൂടെ ഇടവകകളിലെ പുതുതലമുറയ്ക്ക് ഇവരെ പരിചയപ്പെടുത്താനും സംവദിക്കാനും സ്വാധീനിക്കാനും അവസരങ്ങൾ ഉണ്ടാകേണ്ടതല്ലേ? അഭ്യസ്തവിദ്യരും പ്രൊഫഷണൽസും ഇടവക - സഭാ പ്രവർത്തനങ്ങളിൽ നിന്നും മാറിനിൽക്കുന്നുണ്ടെങ്കിൽ ഇത്തരത്തിൽ അവ പരിഹരിക്കപ്പെടേണ്ടതല്ലേ?

**3. MOON LIGHTING**

ഒരു സ്ഥാപനത്തിലെ ജോലിയോടൊപ്പം അധികസമയത്ത് ഇതര പ്രയോജനപ്രദമായ പ്രവർത്തനങ്ങളിൽ ജാഗരിക്കുന്ന സംവിധാനമാണ് സാങ്കേതികമായി മൂൺലൈറ്റിംഗ് എന്ന് പറയപ്പെടുന്നത്. ഇക്കാലത്ത് ഐ.റ്റി. കമ്പനികളും പ്രൊഫഷണലുകളും ഇത് ഏറെ ചർച്ചചെയ്യുന്നുണ്ട്. അല്ല എത്രയോ നൂറ്റാണ്ടുകൾക്ക്മുമ്പ് യേശുതമ്പുരാൻ ഈ പഠനം നമുക്ക് പകർന്ന് നൽകി എന്നത് വിസ്മയമല്ലേ? തന്റെ ഗിരിപ്രഭാഷണത്തിൽ യേശു പറഞ്ഞു 'ഒരുവൻ നിന്നെ ഒരു നാഴിക വഴി പോകുവാൻ നിർബന്ധിച്ചാൽ രണ്ട് അവനോടു കൂടെ പോവുക' (വി. മത്തായി 5: 41) ചെയ്യേണ്ടതിനേക്കാൾ അധികം ചെയ്യുന്നതും പ്രതീക്ഷിക്കുന്നതിനേക്കാൾ അൽപം കൂടുതൽ അധ്വാനിക്കുന്നതും ജീവിതത്തിന്റെ സമഗ്ര വളർച്ചയെ സ്വാധീനിക്കും എന്ന് യേശു തമ്പുരാൻ രണ്ടായിരം വർഷം മുൻപ് പഠിപ്പിച്ചു. പ്രൊഫഷണൽ രംഗത്ത് ഇതിനെ Extra Mile Philosophy എന്ന പേരിൽ പരിശീലിപ്പിച്ചു.

MOON LIGHTING പുതുവർഷത്തിന്റെ മുദ്രയാവണം എല്ലാവരും അവരവരുടെ ജീവിത ക്രമങ്ങളോടൊപ്പം അൽപ്പം Extra Mile Dw Moonlighting പരിപാലിക്കണം. ലളിതമായി പറഞ്ഞാൽ കുട്ടികളോട് ലഹരി ഉപയോഗിക്കരുത് എന്നു പറയുന്നതിനേക്കാൾ പ്രയോജനം ക്രിയാത്മകമായ ഒരു MOON-LIGHTING പരിശീലിപ്പിക്കുന്നതാണ്. മിക്ക ആളുകളും മനസിനും ആത്മാവിനും സന്തോഷവും സംതൃപ്തിയും നൽകുന്ന മറ്റൊന്നും കാണാത്തതിനാലാണ് ലഹരിയിലേക്ക് പോവുന്നത് എന്നത് തെളിയിക്കപ്പെട്ട സത്യം. അതായത് മുഴുവൻ സമയവും സുബോധത്തോടെ ഇരുന്നാലും തനിക്ക് ചെയ്ത് തീർക്കാൻ കഴിയാത്ത ഉത്തരവാദിത്തങ്ങൾ ഉണ്ട് എന്ന് ബോദ്ധ്യപ്പെട്ടാൽ എങ്ങനെ ലഹരിയിൽ ജീവിക്കും? DRUXIT ൽ നിന്നും MOONLIGHTING ലേക്ക് അതിവേഗം എത്തണം എന്നർത്ഥം.

പുതുവർഷത്തിൽ നമ്മെ പ്രകോപിപ്പിക്കാനും പ്രചോദിപ്പിക്കാനും ഈ മുദ്രകൾക്ക് കഴിയട്ടെ

Flexibility, Brain Gain, Moonlighting.

## ഓർമ്മപ്പെരുന്നാൾ

വിശുദ്ധ മാർത്തോമാ ശ്ലീഹായുടെ ദുഃഖ്റോനോ (ഡിസം. 21)

ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ 31-ാം ഓർമ്മ (ഡിസം. 13, പത്തനംതിട്ട ബേസിൽ ദയറ)

പ. ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ (94-ാം ഓർമ്മ (ഡിസം. 17, വള്ളിക്കാട്ട് ദയറാ)

യാക്കോബ് മാർ പോളികാർപ്പോസ് മെത്രാപ്പോലീത്തായുടെ (36 ാംഓർമ്മ, ഡിസം. 26, കൊരട്ടി സീയോൻ സെമിനാരി)

ബസേലിയോസ് ഗ്രീഗോറിയോസ് പിതാക്കന്മാരുടെ ഓർമ്മ (ജനു. 1), സകല വിശുദ്ധ മല്പാന്മാരുടെയും ഓർമ്മ

പ. ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ (59-ാം ഓർമ്മ) (ജനുവരി 3, ദേവലോകം അരമന)

ആയോധന കലകളിലെ മികവു പരിഗണിച്ച് ആൻ മരിയ ഏബ്രഹാമിന് കേരള സർക്കാരിന്റെ ഉജ്ജ്വല ബാല്യം പുരസ്ക്കാരം ലഭിച്ചു. കുഴിമറ്റം വടക്കേടത്ത് ഏബ്രഹാം ജേക്കബിന്റെയും അന്നമ്മ ഏബ്രഹാമിന്റെയും മകളാണ് കോട്ടയം സി.എം.എസ്. കോളജ് ഹയർ സെക്കണ്ടറി സ്ക്കൂൾ പ്ലസ്ടു വിദ്യാർത്ഥിനിയായ ആൻ. ഏഴ് വർഷമായി കുങ്ഫു അഭ്യസിക്കുന്നുണ്ട്. കുങ്ഫു മത്സരത്തിൽ ദേശീയ ജേതാവാണ്. ഇന്തോനേഷ്യൻ ആയോധന കലയായ പെഞ്ചക്സിലാട്ട്, തായ്‌ലാന്റിലെ ആയോധന കലയായ മോയ്തായ് എന്നിവയ്ക്കു പുറമെ കിക്ക് ബോക്സിങ്ങ്, വുഷു എന്നിവയിലും പരിശീലനം നേടിയിട്ടുണ്ട്. സഹോദരങ്ങൾ അലീഷാ ശോശാ ഏബ്രഹാം, ആഷ്മി അന്ന ഏബ്രഹാം എന്നിവരും ആയോധന കലയിൽ പരിശീലനം നേടിയിട്ടുള്ളവരാണ്.

Book Release at Mahatma Gandhi University ( 23rd November)Philosophy and Quest for Meaning . Selected works of Paulose Gregorios, Ed: Fr Dr KM George , Published by MG University.

### ഇടനെഞ്ചിലൊരിടം

**- സി.എം. ഫിലിപ്പോസച്ചൻ**

നമ്മുടെ കർത്താവിന്റെ ജനനപെരുന്നാളിലേക്ക് പ്രാർത്ഥനയോടും ധ്യാനത്തോടും നോമ്പനുഷ്ഠാനത്തോടും ഒരുക്കത്തോടും പ്രവേശിക്കുവാൻ ആഗ്രഹിക്കുന്നവർക്കുള്ള ഒരു ഉത്തമ ഗ്രന്ഥമാണിത്. ഇരുളിലും മരണത്തിന്റെ നിഴലിലും കഴിഞ്ഞ സമൂഹത്തെ നെഞ്ചിലിടം നൽകി ജീവനിലേക്കും പ്രകാശത്തിലേക്കും കൈപിടിച്ച് നയിച്ച, നമ്മുടെ കർത്താവും രക്ഷിതാവുമായ യേശു തമ്പുരാന്റെ ജനനപ്പെരുന്നാൾ ദിനങ്ങളിലേക്ക് വായനക്കാരെ ഒരുക്കുവാൻ ഈ ഗ്രന്ഥത്തിന് കഴിയും

For Favours Received

SAINT JUDE THADDAEUS

Ezekiel Pallivathukkal, Ayoor

For Favours Received

SAINT JUDE THADDAEUS

Susan Kuwait

## ആറാം ചരമ വാർഷികം
06-12-2022



തെക്കേകര സൈമൺ ഭാര്യ
**കുഞ്ഞാണി**
(റിട്ട.ടീച്ചർ)
ചെറുതുരുത്തി

ജനനം. 29-05-1939 മരണം. 06-12-2016

## വേർപാടിന്റെ പതിനൊന്നാം വർഷം
25-12-2022



**സി. ഇ. ഏബ്രഹാം**
(അവറാച്ചൻ)
കൊണ്ടോടിയ്ക്കൽ
ചുങ്കത്തിൽപറമ്പിൽ (വാഴൂർ), ചങ്ങനാശേരി




**പിറവം:** പുരോഹിതർ ഐക്യത്തിന്റെ പ്രതീകങ്ങളാണെന്ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ. അഖില മലങ്കര ഓർത്തഡോക്സ് വൈദിക സംഘം നോർത്ത് സോൺ ഏകദിന സമ്മേളനം പിറവം സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ ഉദ്ഘാടനം ചെയ്യുകയായിരുന്നു പ. പിതാവ്. ജാതി വർഗ മത വ്യത്യാസം കൂടാതെ ലോകത്തെ മുഴുവൻ ഒരു കുടുംബമായി കൂടെ നിർത്തുവാൻ വൈദികർക്ക് കഴിയണമെന്നും അദ്ദേഹം കൂട്ടിച്ചേർത്തു. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത അധ്യക്ഷനായി ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ വിഷയാവതരണം നടത്തി. ഡോ. യൂഹാനോൻ മാർ പോളികാർപ്പോസ് മെത്രാപ്പോലീത്ത അനുഗ്രഹ പ്രഭാഷണം നടത്തി.

ഡോ. യൂഹാനോൻ മാർ മിലിത്തിയോസ്, ഡോ. തോമസ് മാർ അത്താനാസിയോസ്, എന്നീ മെത്രാപ്പോലീത്തന്മാരും വൈദിക സംഘം സെക്രട്ടറി ഫാ. ഷിബു കുര്യൻ, വൈദികസംഘം ജനറൽ സെക്രട്ടറി ഫാ. ഡോ. നൈനാൻ വി. ജോർജ്, പിറവം സെന്റ് മേരീസ് കത്തീഡ്രൽ വികാരി ഫാ. സ്കറിയ വട്ടയ്ക്കാട്ടിൽ, ഫാ. ജോസ് തോമസ് പൂവത്തിങ്കൽ, ഫാ. ജോൺ ജേക്കബ്, ഡോ. ടിജു തോമസ്, ഫാ. പി.എ. ഫിലിപ്പ് തുടങ്ങിയവർ പ്രസംഗിച്ചു. കണ്ടനാട് വെസ്റ്റ്, കണ്ടനാട് ഈസ്റ്റ്, തൃശൂർ, അങ്കമാലി കൊച്ചി ഭദ്രാസനങ്ങളിലെ ഇരുന്നൂറോളം വൈദികർ പങ്കെടുത്തു.



ചെന്നൈ മദ്രാസ് ഐഐടിയിൽ നിന്ന് ഇംഗ്ലീഷ് സാഹിത്യത്തിൽ ഡോക്ടറേറ്റ് കരസ്ഥമാക്കിയ ഡോ. ഷിജി മറിയംവർഗ്ഗീസ്.

(Topic: Memory, Affect, and Materiality: An Ethnographic and Textual Study of Indian Jewish History and Identities)

തുമ്പമൺ ഏറം സെന്റ് ജോർജ് വലിയപള്ളി ഇടവകാംഗം.

സഭാ മാനേജിങ് കമ്മിറ്റി അംഗം മുകടിയിൽ ഫാ. ഷാജി. എം. ബേബിയുടെയും ജീനയുടെയും മകളും മാത്തൂർ വടക്കേക്കോട്ടയിൽ ഡീ. അഖിൽ മാത്യു സാമിന്റെ ഭാര്യയുമാണ്.

രണ്ടാം ചരമവാർഷികം

05-01-2023

**ഫാ. ജേക്കബ് സ്കറിയ**

**പൂതിയോട്ട്**

**വൻമഴി, പാണ്ടനാട് പി. ഒ.**

**ചെങ്ങന്നൂർ**

"ആചാര്യേശാ മശിഹാ കൂദാശകൾ അർപ്പിച്ചോരീ–
ആചാര്യനേകുക പുണ്യം നാഥാ സ്തോത്രം"

പ്രാർത്ഥനയോടെ

സന്തപ്ത കുടുംബാംഗങ്ങൾ




### ഒരു വൈദികന്റെ കാല്പാടുകൾ

(ഇടവക ശുശ്രൂഷയിലെ
അനുഭവ കഥകൾ)
പ്രൊഫ. ഫാ. പി. വി. ജോൺ ചെങ്ങന്നൂർ
176 പേജ്, വില 150
സോഫിയ ബുക്സ്,
തിരുനക്കര, കോട്ടയം.



### നിയോഗ വഴികളിൽ നിറമനസ്സോടെ

കഴിഞ്ഞ രണ്ടുമൂന്നു പതിറ്റാണ്ടുകളിൽ മലയാളികളുടെ ജീവിതാവസ്ഥകളും ജീവിത ശൈലിയും പാടേ മാറിപ്പോയിരിക്കുന്നു. കാർഷിക – ഗ്രാമീണ പശ്ചാത്തലമുണ്ടായിരുന്ന മിക്ക പ്രദേശങ്ങളും നഗരവത്ക്കരണത്തിനു വഴി മാറി. അതനുസരിച്ച് പ്രകൃതിയും മാറി. കാലാവസ്ഥയും മാറ്റത്തിന്റെ വഴിയിലാണ്. അതുകൊണ്ടുതന്നെ പഴയകാല ജീവിതത്തിന്റെ ആവിഷ്കാരങ്ങൾ മുതിർന്ന വായനക്കാരിൽ ഗൃഹാതുരത്വവും പുതുതലമുറയ്ക്ക് കൗതുകവും ഉണർത്തുന്നു.
(– ഡോ.ജോസ് പാറക്കടവിൽ അവതാരികയിൽ നിന്ന്)
സിസി പബ്ലിക്കേഷൻ, മുളക്കുഴ.
വില: 350, പേജ്: 302, ഫോൺ: 9447733143

# സൈപ്രസ് ആർച്ച് ബിഷപ്പ് ക്രിസോസ്റ്റമോസ് രണ്ടാമൻ കാലം ചെയ്തു



സൈപ്രസ് ഓർത്തഡോക്സ് സഭാ തലവൻ ആർച്ച്ബിഷപ്പ് ക്രിസോസ്റ്റമോസ് രണ്ടാമൻ (81) കാലം ചെയ്തു. നവംബർ 7 രാവിലെയാണ് കാലം ചെയ്തത്. കബറടക്കം 12 ന് സൈപ്രസ് തലസ്ഥാനമായ നിക്കോഷ്യായിലെ സെന്റ് ബർന്നബാസ് കത്തീഡ്രലിൽ നടന്നു. കോൺസ്റ്റാന്റിനോപ്പിൾ എക്യുമെനിക്കൽ പാത്രിയർക്കീസ് ബർത്തലോമിയോ മുഖ്യകാർമ്മികനായിരുന്നു. അലക്സന്ത്രിയായിലെ പോപ്പ് തിയഡോറോസ് രണ്ടാമൻ, ഗ്രീസിലെ ഓർത്തഡോക്സ് സഭാ തലവൻ ആർച്ച്ബിഷപ്പ് ഐറോനിമോസ് രണ്ടാമൻ തുടങ്ങിയ സഭാതലവന്മാരും സൈപ്രസിന്റെയും ഗ്രീസിന്റെയും പ്രസിഡന്റുമാരും സംബന്ധിച്ചു. പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അനുശോചനം രേഖപ്പെടുത്തി. ആർച്ചുബിഷപ്പായിരുന്ന മക്കാറിയോസ് മൂന്നാമൻ (1950 - 1977) സൈപ്രസിന്റെ ആദ്യത്തെ പ്രസിഡന്റ് (1960 - 1974) ആയിരുന്നു. അദ്ദേഹം ഇന്ത്യ സന്ദർശിച്ചപ്പോൾ 1962 നവംബർ 7-ന് തിരുവനന്തപുരം സെന്റ് ജോർജ് പള്ളിയിലും കനകക്കുന്ന് കൊട്ടാരത്തിലും പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായോടൊപ്പം കൂടിക്കാഴ്ച നടത്തുകയുണ്ടായി. ന്യൂഡൽഹിയിൽ 'ആർച്ച് ബിഷപ്പ് മക്കാറിയോസ് മാർഗ്' എന്നൊരു റോഡ് ഉണ്ട്; അദ്ദേഹം ഭാരതം സന്ദർശിച്ചതിന്റെ ഓർമയാണ് ഈ വഴിപ്പേര്.



ബയോളജിക്കൽ സയൻസിൽ പി.എച്ച്.ഡി. (അക്കാദമി ഓഫ് സയന്റിഫിക് & ഇന്നവേറ്റീവ് റിസേർച്ച്, ന്യൂഡൽഹി) നേടിയ പാമ്പാടി താലൂക്ക് ആശുപത്രി ഫാർമസിസ്റ്റ് അനു രാജു. ഓമല്ലൂർ പൊയ്കയിൽ പരേതരായ പി.വി. രാജുവിന്റെയും മറിയാമ്മയുടെയും മകൾ. ഭർത്താവ് കോട്ടയം അമയന്നൂർ താഴത്തേടത്ത് റ്റി.റ്റി. മാത്യു (ജോബി). കാരാട്ടുകുന്നേൽ സെ. മേരീസ് ഇടവകാംഗമാണ്.




അഖില മലങ്കര ബാലസമാജത്തിന്റെ ആഭിമുഖ്യത്തിൽ ഒക്ടോബർ 30 രാവിലെ 10ന് പന്നായി പാലം മുതൽ പരുമല തിരുമേനിയുടെ കബറിടം വരെ ബാലപ്രേഷിത തീർത്ഥയാത്രയും തുടർന്ന് ബാലമഹാസംഗമവും നടത്തപെട്ടു. ബാലമഹാസംഗമം മജിഷ്യൻ സാമ്രാജ് ഉദ്ഘാടനം ചെയ്തു. അഭി അലക്സിയോസ് മാർ യൗസേബിയോസ് തിരുമേനി അധ്യക്ഷത വഹിച്ചു. അഭി. ജോഷ്വ മാർ നിക്കോദിമോസ് തിരുമേനി മുഖ്യ സന്ദേശം നൽകി. വന്ദ്യ കെ. വി. പോൾ റമ്പാൻ, ഫാ. സജി അമയിൽ, റോണി വർഗീസ്, ഫാ. ബിജു പി. തോമസ്, ഫാ ജിത്തു തോമസ്, തലിൻ എബ്രഹാം, ഹാരെൻ മാത്യു ജോൺ എന്നിവർ സംസാരിച്ചു.



**കട്ടപ്പന:** ഇടുക്കി ഭദ്രാസന സെക്രട്ടറിയായി ഫാ. ബിജു ആൻഡ്രൂസിനെ തെരഞ്ഞെടുത്തു. കമ്പംമെട്ട് സെ. മേരീസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗവും ശാന്തിഗ്രാം സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വികാരിയുമാണ്..



കൊട്ടാരക്കര പുനലൂർ ഭദ്രാസന സെക്രട്ടറിയായി തെരഞ്ഞെടുക്കപ്പെട്ട ഫാ. സി. ജോൺസൺ മുളമൂട്ടിൽ. ചൊവ്വള്ളൂർ സെ. ജോർജ് പള്ളി ഇടവകാംഗവും കുറ്റിയിൽഭാഗം സെ. ജോർജ് ഇടവക വികാരിയുമാണ്



മീനടം സെന്റ് തോമസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകയിൽ പാതയിൽ കെ യു ബാബുവിന്റെയും ശോശാമ്മ ബാബുവിന്റെയും മകൾ സോന മോൾ ബാബു എം എസ്. സി. സുവോളജി പരീക്ഷയിൽ ഒന്നാം റാങ്ക് കരസ്ഥമാക്കി.

## For Favours Received

Thomas Thomas

ഒരു വിശ്വാസി

# ബാലസമാജം കേന്ദ്ര ക്യാമ്പ് സമാപനം




അഖില മലങ്കര ബാലസമാജം കേന്ദ്ര ക്യാമ്പ് ഒക്ടോബർ 3,4,5 തീയതികളിൽ പരുമല സെമിനാരിയിൽ നടന്നു. 'ജീവങ്കലേക്കുള്ള മാർഗ്ഗം ഇടുക്കം ഉള്ളതും ഞെരുക്കം ഉള്ളതും അത്രെ' എന്ന ചിന്താവിഷയം അടിസ്ഥാനമാക്കി നടത്തിയ വാർഷിക ക്യാമ്പിൽ കുട്ടികളും പ്രവർത്തകരുമായി ആയിരത്തിയഞ്ഞൂറുപേർ മൂന്നു ദിനം പൂർണ സമയം പങ്കെടുത്തു. അഭി. അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തയുടെ അധ്യക്ഷതയിൽ അഭി. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് ക്യാമ്പ് ഉദ്ഘാടനം ചെയ്തു. ഫാ. ജിത്തു തോമസ് ചിന്താവിഷയാവതരണം നടത്തി. അഭി. എബ്രഹാം മാർ സ്തേഫാനോസ് മെത്രാപ്പോലീത്ത, അഭി. സഖറിയ മാർ സേവേറിയോസ് മെത്രാപ്പോലീത്ത, ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ ബ്രിൻസ് അലക്സ് മാത്യൂസ്, ഫാ. പി. എ. ഫിലിപ്പ്, മിന്റ മറിയം, എന്നിവർ ക്ലാസ് നയിച്ചു. ജോബിൻ രാജൻ, ലിനു വർഗീസ്, ജോമി ജോസ് എന്നിവർ സംഗീത പരിപാടിക്ക് നേതൃത്വം നൽകി. അഭി അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തയുടെ അധ്യക്ഷതയിൽ കൂടിയ സമാപന സമ്മേളനം പരിശുദ്ധ കാതോലിക്കാ ബാവ ഉദ്ഘാടനം ചെയ്തു. പരുമല സെമിനാരി മാനേജർ കെ വി പോൾ റമ്പാൻ അൽമായ ട്രസ്റ്റി റോണി വർഗീസ്, ബാലസമാജം വൈസ് പ്രസിഡന്റ് ഫാ. ബിജു പി തോമസ്, ജനറൽ സെക്രട്ടറി ഫാ. ജിത്തു തോമസ്, ട്രഷറർ തലിൻ എബ്രഹാം, ജോ. സെക്രട്ടറി ലിബിൻ, ലിസി എന്നിവർ ക്യാമ്പിന് നേതൃത്വം നൽകി.

## ശുശ്രൂഷക സംഘം ഡൽഹി ഭദ്രാസന സമ്മേളനം



**ഫരീദാബാദ് :** അഖില മലങ്കര ശുശ്രൂഷക സംഘത്തിന്റെ ഡൽഹി മെത്രാസന സമ്മേളനം നവംബർ 8 ന് രാവിലെ 9 മണി മുതൽ വൈകിട്ട് 4 മണി വരെ ഫരീദബാദ് സെൻറ് മേരീസ് ഇടവകയിൽ നടത്തി. വൈസ് പ്രസിഡന്റ് ഫാ. മാത്യു വർഗീസിന്റെ അദ്ധ്യക്ഷതയിൽ ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലിത്ത അഭി. ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത ഉദ്ഘാടനം ചെയ്തു.

ശുശ്രൂഷക സംഘം ജനറൽ സെക്രട്ടറി ബിജു വി. പന്തപ്ലാവ് ക്ലാസ്സുകൾക്ക് നേതൃത്വം നൽകി. ഡൽഹി ഭദ്രാസന സെക്രട്ടറി ഫാ. സജി യോഹന്നാൻ, വികാരി ഫാ. ഷാജി മാത്യൂസ് എന്നിവർ പ്രസംഗിച്ചു. ഡൽഹിയിലെ വിവിധ ഇടവകകളിൽ പുതുതായി ചുമതലയേറ്റ പ്രധാന ശുശ്രൂഷകരെ ആദരിച്ചു. ഗാന പരിശീലനത്തിന് ഫാ. ഷിനു കെ തോമസ് നേതൃത്വം നൽകി. ഡൽഹിയിലെ വിവിധ ഇടവകകളിലെ ബഹുമാനപ്പെട്ട വൈദികരും ശുശ്രൂഷകരും സംബന്ധിച്ചു.



## മേഖലാ സമ്മേളനങ്ങൾ

അഖില മലങ്കര ഓർത്തഡോക്സ് ശുശ്രൂഷക സംഘം പ്രധാന ശുശ്രൂഷക സമ്മേളനങ്ങൾ മേഖലാ തലത്തിൽ ഡിസംബർ മാസത്തിൽ നടക്കും. അങ്കമാലി, കൊച്ചി, തൃശൂർ, കണ്ടനാട് ഈസ്റ്റ്, വെസ്റ്റ് മെത്രാസനങ്ങൾ ഉൾപ്പെടുന്ന വടക്കൻ മേഖലാ സമ്മേളനം നവംബർ 29 ചൊവ്വാഴ്ച പിറവം വലിയ പള്ളിയിലും കൊല്ലം, തിരുവനന്തപുരം, കൊട്ടാരക്കര-പുനലൂർ മെത്രാസനങ്ങൾ ഉൾപ്പെടുന്ന തെക്കൻ മേഖലാ സമ്മേളനം ഡിസംബർ 6 ചൊവ്വാഴ്ച ചാത്തന്നൂർ ആദിച്ചനല്ലൂർ സെന്റ് ബെഹനാൻസ് പള്ളിയിലും നടന്നു. നിരണം, മാവേലിക്കര, ചെങ്ങന്നൂർ മെത്രാസനങ്ങൾ ഉൾപ്പെടുന്ന സെൻട്രൽ ട്രാവൻകൂർ മേഖലാ സമ്മേളനം ഡിസംബർ 13 ചൊവ്വാഴ്ച ചെങ്ങന്നൂർ ബെഥേൽ അരമനയിലും തുമ്പമൺ, നിലക്കൽ, അടൂർ കടമ്പനാട് മെത്രാസനങ്ങൾ ഉൾപ്പെടുന്ന കിഴക്കൻ മേഖലാ സമ്മേളനം ഡിസംബർ 15 വ്യാഴാഴ്ച അടൂർ കരുവാറ്റ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിലും നടക്കും.

## ഓർമ്മപ്പെരുന്നാൾ

കോയമ്പത്തൂർ, തടാകം ക്രിസ്തു ശിഷ്യ ആശ്രമത്തിൽ കബറടങ്ങിയിരിക്കുന്ന അഭി.ഡോ.സഖറിയാ മാർ തെയോഫിലോസ് തിരുമേനിയുടെ 5-ാമത് ഓർമ്മപ്പെരുന്നാൾ ഒക്ടോബർ 23, 24 തീയതികളിൽ അഭി.ഡോ.തോമസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ മുഖ്യകാർമ്മികത്വത്തിലും ആശ്രമത്തിന്റെ വിസിറ്റർ ബിഷപ്പും ബോംബെ ഭദ്രാസനാധിപനുമായ അഭി. ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെയും മലബാർ ഭദ്രാസന മെത്രാപ്പോലീത്താ അഭി.ഗീവർഗീസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തയുടെയും സഹകാർമ്മികത്വത്തിൽ ആചരിച്ചു. പരിശുദ്ധ പരുമല തിരുമേനിയുടെ നാമധേയത്തിൽ പുതുതായി പണി കഴിപ്പിച്ച കുരിശടിയുടെ കൂദാശാകർമ്മം അഭി.ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു.

24 ന് വി.കുർബ്ബാനാനന്തരം ഡോ.മിനി പ്രസാദ് (കേരള സാഹിത്യ അക്കാദമി അംഗം) അനുസ്മരണ പ്രസംഗം നടത്തി.

# Second Anniversary of Eternal abode

# MRS. ANNIE MATHAI MAMPALLIL



## AKAMUTTATHU HOUSE
## PATHANAPURAM

*'A Model Teacher with A Golden Heart'*

**on 29th December 2022**

"For you died and your life is now hidden with Christ in God" (Col. 3:3)

The Holy Memorial Service at Mount Tabor Dayara, Pathanapuram, at 7.00 am, on Thursday, the 29th December 2022, by H.H. Baselios Marthoma Mathews III, Catholicos of the East & Malankara Metropolitan and incense prayers at home at 8.30 am.

Bereaved Family

**Adv. Dr. Mathai Mampallil - Husband**
**Thomas M. Mathai, Architect - Son**
**Esther M. Ajit - Daughter**
**Anu Thomas - D/Law**
**Ajith Fernandez - S/Law**
**Nathan Fernandez - G/son**

# 8th Death Anniversary
# 27-12-2022



*"I Will Ask Water only for three more days,*
*Then I will be going back*

# Mrs. Annamma Alexander

Inserted By:
Mathew Alexander Cor-Episcopa, Kuttikandathil
Rev. Fr. Alex K. Mathew-Mini Mathew
Merina Daniel - Regi Daniel
Kevin, Serina, Reeba, Ryan, Ruby

**Washington DC., USA**

THE MALANKARA SABHA,
CATHOLICATE ARAMANA,
KOTTAYAM-686 004

RNI No. 3076/57,
Registered No. KL/KTM/39/2021-23
License No. KL/CR/KTM/WPP-32/2021-23
Licensed to Post Without Pre-Payment

Published on
10 December/2022



PRINTED & PUBLISHED BY FR.SHALU LUKOSE FOR AND ON BEHALF OF ORTHODOX SATHYA VISWASA PARIPALANA SAMITHY, CATHOLICATE ARAMANA, DEVALOKAM.P.O.,VIA MUTTAMBALAM, KOTTAYAM,KERALA-686004 AND PRINTED AT STERLING PRINT HOUSE (P) LTD., DOOR. NO.49/1849, PONEKKARA, CHERANALOOR ROAD, AIMS PONEKKARA. POST, COCHIN, KERALA-682041 AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004.

EDITOR: FR. ZACHARIAH NINAN ALIAS FR.LIJESH C.RAJ.